കെ. എം.

എഴുതിയ

# ഉപന്യാസങ്ങൾ.

(രണ്ടാംഭാഗം)




പ്രസാധകൻ

സി. വി. രവിശർമ്മരാജാവ്.

കെ. എം.

എഴുതിയ

# ഉപന്യാസങ്ങൾ.

(രണ്ടാംഭാഗം)




പ്രസാധകൻ

സി. വി. രവിശർമ്മരാജാവ്.

കെ. എം.

എഴുതിയ

# ഉപന്യാസങ്ങൾ.

(രണ്ടാംഭാഗം)



പ്രസാധകൻ

സി. വി. രവിശർമ്മരാജാവ്.



തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുക്കൂടത്തിൽ അച്ചടിച്ചതു്.



1089

വില 12-ണ.

# സംഗതിവിവരം





---

ശുദ്ധപത്രം.

☞ 7-ാംഭാഗം 5-ാംവരിയിൽ 'കാണപ്പെടുന്ന' എന്നതു 'കാണപ്പെടുന്നു' എന്നു വായിച്ചു നിൽക്കണം.. 8-ാംഭാഗം 9, 22 വരികളിൽ 'ശക്തി' എന്നു കാണുന്നതു 'ഗതി' എന്നു വായിക്കണം..

## അവതാരിക.

---

മാസികകളിലും പത്രങ്ങളിലും പ്രസിദ്ധംചെയ്യപ്പെട്ട ഉപന്യാസങ്ങളെ ഗ്രന്ഥരൂപേണ പ്രസിദ്ധം ചെയ്യുക എന്നതു യൂറോപ്പ്, അമേരിക്ക എന്നീ പരിഷ്കൃതരാജ്യങ്ങളിൽ സാധാരണയായിട്ടുള്ള സമ്പ്രദായമാകുന്നു. ആ രാജ്യങ്ങളിലെ കേളികേട്ട ഗ്രന്ഥകാരന്മാരുടെ പല കൃതികളും മാസികകളിൽനിന്നു സംഗ്രഹിക്കപ്പെട്ട ഉപന്യാസങ്ങളാണ്. മാസികാപത്രങ്ങളിലെ പഴയ ലക്കങ്ങളിൽ ഒളിഞ്ഞുകിടക്കുന്നതിനേക്കാൾ ദീർഘായുസ്സോടും അമിതപ്രചാരത്തോടുംകൂടി ജീവിക്കുന്നതിനു യോഗ്യങ്ങളായ ഉപന്യാസങ്ങൾ മലയാളത്തിലും ധാരാളമുണ്ട്. അവയെയെല്ലാം തേടിപ്പിടിച്ചു പുസ്തകങ്ങളാക്കി പ്രസിദ്ധം ചെയ്യുക എന്നതു ഭാഷാസാഹിത്യപോഷണത്തിനു സഹായമായി ഭവിക്കുന്നതാണ്. ഈ വിചാരമാണ് കെ. എം. അവർകൾ എഴുതിയ ഉപന്യാസങ്ങളെ ഇങ്ങിനെ ഒരു ഗ്രന്ഥാവലിയായി പുറപ്പെടുവിക്കുന്നതിന് ഇജ്ജനത്തെ പ്രേരിപ്പിച്ചത്.

ഒന്നാംഭാഗത്തിന്റെ അവതാരികയിൽ പറഞ്ഞതുപോലെ ഈ രണ്ടാംഭാഗത്തിൽ അധികം പ്രൌഢങ്ങളായ വിഷയങ്ങളാണ് സംഗ്രഹിക്കപ്പെട്ടിരിക്കുന്നത്. ഇപ്പുസ്തകത്തിന്റെ അധികം ഭാഗവും ചരിത്രസംബന്ധവും സാഹിത്യസംബന്ധവുമായ ഉപന്യാസങ്ങളാകുന്നു. വസ്തുസ്വരൂപനിരൂപണമായും കാര്യോപാത്ത തത്വശാസ്ത്രപരമായുള്ളതായുമിരിക്കുന്ന ചില ലേഖനങ്ങളും ഇതിൽ ചേർത്തിട്ടുണ്ട്. ഇവയെല്ലാം മനുഷ്യർ അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയങ്ങളാകുന്നു.

സ്പെൻസർ മുതലായ പാശ്ചാത്യപണ്ഡിതന്മാരുടെ തത്വശാസ്ത്രങ്ങളിലും വേദാന്തശാസ്ത്രത്തിലും [illegible] ഉള്ള പരിചയം അദ്ദേഹത്തിന്റെ ഉപന്യാസങ്ങളിൽ പ്രതിഫലിച്ചുകാ

ണാനാണ്. എന്തുകൊണ്ടെന്നാൽ അദ്ദേഹം പ്രതിപാദിച്ചിട്ടുള്ള എല്ലാ വിഷയങ്ങളുടേയും ഏററവും വിസ്പഷ്ടമായ അർത്ഥത്തെയാണ് നമുക്കു വെളിപ്പെടുത്തിത്തരുന്നത്. ഒരു ഗൌരവ്യവിഷയത്തിൻെറ പ്രയോഗത്തെക്കാൾ പ്രയോഗത്തിന്നടിസ്ഥാനമായിട്ടുള്ള ശാസ്ത്രതത്വങ്ങളെ അധികം കാണിച്ചുതരുന്നു. കെ. എം. അവർകളുടെ എഴുത്തിൽ ഈ ഒരു വിശേഷംകൂടിയുണ്ട്: അദ്ദേഹം എടുത്തു പ്രതിപാദിക്കുന്ന മിക്ക വിഷയങ്ങളേയും സൎവ്വത്തിന്നും മൂലഭൂതമായിരിക്കുന്നു, എല്ലാററിന്നും ജീവനെ കൊടുക്കുന്നു, അന്തഃകരണശാസ്ത്രതത്വങ്ങളിൽ കൊണ്ടുപോയി ഘടിപ്പിക്കുന്നു. "ഗദ്യരചനാരീതി," "കടങ്കഥ," "മലയാളനിഘണ്ടു," "ദ്വിതീയാക്ഷരപ്രാസം" മുതലായ ഉപന്യാസങ്ങൾ ഈ രണ്ടു സംഗതികൾക്കും ഉദാഹരണമായിട്ടെടുക്കാവുന്നതാണ്.

ഓരോരോ വിഷയങ്ങളുടേയും പരമാവസ്ഥക്കു സാധാരണന്മാർ കല്പിച്ചിരിക്കുന്ന സ്ഥാനങ്ങളേക്കാൾ വളരെ അധികം ഉപരിയായ സ്ഥാനമാണ് കെ. എം. അവർകൾ കല്പിച്ചിരിക്കുന്നത്. അതു നിമിത്തം പലരും അദ്ദേഹത്തിൻെറ ആശയത്തെ വേണ്ടപോലെ ധരിച്ചിട്ടില്ലാത്തതായിട്ടും തെററിദ്ധരിക്കുകതന്നെ ചെയ്തിട്ടുള്ളതായിട്ടും അനുഭവമുണ്ട്. വേദാന്തത്തെയും ഭക്തിയേയും സംഗീതം, ചിത്രമെഴുത്ത്, നാട്യപ്രവിദ്യ മുതലായ സുകുമാരകലകളേയുംസംബന്ധപ്പെടുത്തിപ്പറഞ്ഞിട്ടുള്ള ഭാഗങ്ങൾ, "ഇന്ത്യാചരിത്രം" എന്ന ലേഖനത്തിൽ സ്വരാജ്യസ്നേഹത്തെയും ഭക്തിയേയും ഒന്നാക്കിപ്പറഞ്ഞിട്ടുള്ള ഭാഗങ്ങൾ, "ഉത്തമകവിതയുള്ള ഭാഷ ഗദ്യമായിരിക്കണം", "ദ്വിതീയാക്ഷരപ്രാസം വേണമോ വേണ്ടയോ എന്ന വാദംതന്നെ നിരർത്ഥകമാകുന്നു" എന്നു തുടങ്ങിയുള്ള സാഹിത്യസംബന്ധമായ അഭിപ്രായങ്ങൾ മുതലായവ മേല്പറഞ്ഞതിന്നു ദൃഷ്ടാന്തങ്ങളായിട്ടെടുക്കാം. കേവലം ബാഹിർമ്മുഖന്മാരായിട്ടുള്ളവർ ഈവക അഭിപ്രായങ്ങൾ അസംബന്ധങ്ങളാണെന്നു ധരിച്ചേക്കാം. എ

ന്നാൽ ഗംഭീരാശയന്മാരും വിചാരശീലന്മാരുമായിട്ടുള്ളവർ അവയെ പലപ്പോഴും പല ഘട്ടങ്ങളിലും പ്രശംസിക്കുകയും ഉദാഹരണമായിട്ടെടുത്തുപറയുകയും ചെയ്തിട്ടുള്ളതിനാൽ മുൻപറഞ്ഞമാതിരിയിലുള്ള ദോഷം ഗ്രന്ഥകൎത്താവിന്നില്ലെന്നു തീൎച്ചയാവുന്നുണ്ട്.

"ഒരു ഗ്രന്ഥകാരന്റെ ഭാഷാരീതി സ്വന്തം മനസ്സിന്റെ പ്രതിബിംബമായിരിക്കേണ്ടതാണ്; എന്നാൽ ഭാഷ സ്വാധീനപ്പെട്ടുവരിക, പദങ്ങളെ ഉചിതംപോലെ പ്രയോഗിക്കാറാവുക എന്നിവ അഭ്യാസത്തിന്റെ ഫലമായിട്ടാണ് വരുന്നത്" എന്നിങ്ങിനെ എഡ്വാഡ് ഗിബ്ബൺ എന്നു പേരായ പ്രസിദ്ധപാശ്ചാത്യഗ്രന്ഥകാരൻ പറഞ്ഞിരിക്കുന്നു. ഇതു വളരെ ശരിയായിട്ടുള്ളതാകുന്നു; എന്തുകൊണ്ടെന്നാൽ ഒരുവന്റെ സകല ചേഷ്ടിതങ്ങളും അവന്റെ ചിത്തവൃത്തികളുടെ പ്രകൃതി മാത്രമാകുന്നു; ഒരുവന്റെ ബാഹ്യചേഷ്ടിതങ്ങളിൽനിന്ന് അവന്റെ ചിത്തവൃത്തികളുടെ ഗതി ഇന്നപ്രകാരമാണെന്നു മനസ്സിലാക്കാവുന്നതാണ്. അഗാധമായ ആലോചന, ശാന്തഗംഭീരമായ ഭാവം, പതറിച്ചയില്ലായ്മ, ഔചിത്യം പോലെ വെളിപ്പെട്ടുകാണുന്ന കൊള്ളത്തക്ക ഫലിതങ്ങൾ മുതലായവ കെ. എം. അവർകളുടെ ഭാഷാരീതിയിൽ പ്രതിബിംബിച്ചു കാണുന്ന മനോഗുണങ്ങളിൽ ഏതാനും ചിലതു മാത്രമാകുന്നു. കെ. എം. അവർകളുടെ ശൈലി മിക്കവാറും ശുദ്ധമലയാളംതന്നെയാണ്; സംസ്കൃതശൈലികളെയും ധാരാളം ആശ്രയിക്കാറുണ്ട്. പരിഭാഷകളിൽ ചിലേടത്ത് ഇംഗ്ലീഷ്ശൈലികളുടെ ഛായ കണ്ടേക്കാവുന്നതാണ്; ചില പുതിയ ആശയങ്ങളെ മലയാളഭാഷയിൽ മറ്റുപ്രകാരത്തിൽ കൊണ്ടുവരുവാൻ നിവൃത്തിയില്ലെന്നു തോന്നീട്ടു വളരെ വൈമനസ്യത്തോടുകൂടിയാണ് അവയെ ആശ്രയിക്കേണ്ടിവന്നിട്ടുള്ളത് എന്നു ഞങ്ങൾക്കറിയാം.

ഈ ഗ്രന്ഥാവലിയുടെ ഒന്നാംഭാഗത്തിന്റെ പ്രസിദ്ധീകരണം ഞങ്ങൾക്ക് ധൈര്യജനകമായിട്ടു വന്നതുപോലെ ഉത്സുകവും ഞ

ങ്ങളുടെ ശോഭനമായിരിക്കുന്ന പ്രതീക്ഷകൾക്കനുരൂപമായിരിക്കുമെന്നു വിചാരിക്കുന്നു. സംഗീതം, തത്വശാസ്ത്രം മുതലായ വിഷയങ്ങളെ സംബന്ധിച്ച ശേഷം ഉപന്യാസങ്ങൾ മൂന്നാംഭാഗമായി പ്രസിദ്ധം ചെയ്യുന്നതാണ്.

ചിറങ്ങളൂര്
24-10-89. } സി. വി. രവിശർമ്മരാജാവ്.



കെ. എം.
എഴുതിയ

# ഉപന്യാസങ്ങൾ.

(രണ്ടാം ഭാഗം.)

---

## സൂര്യൻ.

"അസൌ ആദിത്യോ ബ്രഹ്മ"=ഈ ആദിത്യൻ ബ്രഹ്മമാകുന്നു. "ഈ ആദിത്യൻ" എന്നു പറഞ്ഞതുകൊണ്ടു പ്രത്യക്ഷമായി നാം കാണുന്ന സൂര്യമണ്ഡലമെന്നൎത്ഥമെടുക്കരുത്. "ഈ ആദിത്യൻ" എന്നതിന്നു ഈ ആദിത്യനിൽ അധിവസിക്കുന്ന വിരാഡ്പുരുഷൻ—ജഗദാത്മാ, ജഗദീശ്വരൻ എന്നൎത്ഥം ധരിക്കേണ്ടതാകുന്നു. "ജഗദാത്മാവായി ഈ ആദിത്യനിൽ അധിവസിക്കുന്ന പരമപുരുഷൻ തന്നെയാകുന്നു ബ്രഹ്മം" എന്നാണു മേലെഴുതിയിരിക്കുന്ന മന്ത്രത്തിന്റെ സാരം. നമ്മുടെ ദൃഷ്ടിക്കു ഗോചരമായിരിക്കുന്ന ആദിത്യൻ അദ്ദേഹത്തിന്റെ പ്രതിനിധി എന്നപോലെയാണു കല്പിക്കപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടാണു "ഈ ആദിത്യൻ ബ്രഹ്മം" എന്നു പറഞ്ഞിരിക്കുന്നതു്. "സയശ്ചായം പുരുഷേ, യശ്ചാസാവാദിത്യേ സ ഏകഃ=മനുഷ്യന്റെ ഹൃദയത്തിൽ വാസം ചെയ്യുന്നവനും ആദിത്യനിൽ അധിവസിക്കുന്നവനും ഒരാൾ തന്നെയാകുന്നു" (തൈത്തരീയോപനിഷത്തു്) എന്നു ശ്രുതിവാക്യവും മുൻ പറഞ്ഞ അൎത്ഥത്തെത്തന്നെ സൂചിപ്പിക്കുന്നു. "പുരുഷശ്ചാധിദൈവതം" (ഭ. ഗീ. അ. ൮. ശ്ലോ. ൪.) എന്നു ഭഗവല്ഗീ

ക്യവുമുണ്ട്. ഇവിടെ* പുരുഷൻ എന്ന പദത്തെ "ആദിത്യാന്തൎഗ്ഗതനായിരിക്കുന്ന ഹിരണ്യഗൎഭൻ, സൎവ്വപ്രാണികളുടെ ഇന്ദ്രിയങ്ങൾക്കുമനുഗ്രാഹകൻ" എന്നാണ് ശങ്കരാചാൎയ്യസ്വാമികൾ വ്യാഖ്യാനിച്ചിരിക്കുന്നത്. മേൽ കാണിച്ച ഒരു മന്ത്രംകൊണ്ട്, ത്രിസന്ധ്യയിലുമനുഷ്ഠിക്കപ്പെടേണ്ട സന്ധ്യാവന്ദനം എത്രത്തോളം മാഹാത്മ്യമുള്ളതാണെന്നൂഹിക്കാവുന്നതാണ്. സന്ധ്യാവന്ദനാനുഷ്ഠാനം ഒരുവനു ബാഹ്യാഭ്യന്തരശുദ്ധിയെ വരുത്തുന്നു. ബാഹ്യാഭ്യന്തരശുദ്ധി ജ്ഞാനത്തിന് അവനെ യോഗ്യനാക്കിത്തീൎക്കുകയും ചെയ്യുന്നു. തദ്വാരാ അവനു മോക്ഷസിദ്ധിയുമുണ്ടാകുന്നു. മഹാപ്രസിദ്ധമായ ഗായത്രിമന്ത്രവും മുൻ വിവരിച്ച മന്ത്രാൎത്ഥത്തെത്തന്നെയാണ് പ്രകാശിപ്പിക്കുന്നത്. അതും വളരെ മാഹാത്മ്യത്തോടുകൂടിയതും മഹാ ഫലത്തെ ഉണ്ടാക്കുന്നതുമാകുന്നു. പരമാത്മാവിന് ഒരു പ്രതിനിധി എന്നപോലെ കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ ആദിത്യൻ ശ്രുതിസ്മൃതികളിൽ പലവിധത്തിലും വൎണ്ണിക്കപ്പെട്ടിട്ടുണ്ട്; പലവിധത്തിലും സ്തുതിക്കപ്പെട്ടിട്ടുമുണ്ട്. ഇങ്ങിനെ, ആദിത്യൻ ഹിന്തുക്കളുടെ ഇടയിൽ ഇത്രയും പൂജാൎഹനാണെങ്കിലും നമ്മുടെ സ്ഥൂലദൃഷ്ടിക്കു ഗോചരമായിരിക്കുന്ന അദ്ദേഹത്തിന്റെ സ്ഥൂലദേഹത്തെ— രശ്മികളോടുകൂടി കാണപ്പെടുന്ന സൂൎയ്യമണ്ഡലത്തെ— പററി വിസ്താരമായ ഒരു വൎണ്ണന ഒരു ദിക്കിലും കാണപ്പെടുന്നില്ല. ഇതിനെപ്പററി പാശ്ചാത്യജ്യോതിശ്ശാസ്ത്രജ്ഞന്മാർ പ്രതിപാദിക്കുന്ന തത്വങ്ങളിൽ ചിലതിനെ നമുക്കു ഗ്രഹിക്കുവാൻ ശ്രമിക്കുക.

പ്രഭാതസമയത്തു നാം പുറത്തിറങ്ങി കിഴക്കോട്ടു നോക്കുമ്പോൾ കാണുന്ന അതിതേജസ്സോടുകൂടി ഉദിച്ചു പൊങ്ങിവരുന്ന സൂൎയ്യൻ കാഴ്ചയിൽ ഒരു വലിയ പപ്പടത്തോളം മാത്രമേ ഉള്ളുവെങ്കിലും പരമാൎത്ഥത്തിൽ മഹത്തായിരിക്കുന്ന ഒരു ഗോളമാകുന്നു.

* യാതൊന്നിൽ സൎവ്വവും പൂൎണ്ണമായിരിക്കുന്നുവോ അതു പുരുഷൻ, അല്ലെങ്കിൽ, ദേഹത്തിൽ സ്ഥിതിചെയ്യുന്നവൻ പുരുഷൻ.

സൂൎയ്യബിംബത്തെ ഉദയത്തിലും അസ്തമനത്തിലും മാത്രമേ നമുക്കു നോക്കുവാൻ കഴികയുള്ളൂ. പിന്നെയുള്ള സമയങ്ങളിൽ സൂൎയ്യൻ അതിപ്രകാശത്തോടുകൂടിയിരിക്കുന്നതിനാൽ നമുക്ക് അതിന്റെ നേരെ നോക്കുവാൻ തന്നെ വയ്യ. കരി പിടിപ്പിച്ച ഒരു ചില്ലിൽകൂടി നോക്കിയാൽ തപ്തമായ അയഃപിണ്ഡംപോലെ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു ഗോളത്തെ കാണാം. ഉദയസമയത്തു സൂൎയ്യബിംബം ദൃശ്യമാകുന്നതിന്നുമുമ്പ് അതിദീൎഘങ്ങളായ അതിന്റെ കിരണങ്ങളാണ് ആദ്യം കാണപ്പെടുന്നത്.

സദാ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഈ ഗോളം എന്തൊരു സ്വഭാവത്തോടുകൂടിയതാകുന്നു; അതെത്രത്തോളം വലിയതാകുന്നു; നാമധിവസിക്കുന്ന ഭൂമിക്കും അതിന്നുമായി വല്ല സംബന്ധമുണ്ടോ; ഉണ്ടെങ്കിൽ അതെന്താകുന്നു; നമ്മളിൽനിന്ന് എത്ര ദൂരെയാണ് സൂൎയ്യൻ; സൂൎയ്യനെന്നു പറയപ്പെടുന്നതുതന്നെ എന്തൊരു പദാൎത്ഥമാണ്; എന്നിങ്ങിനെയുള്ള സംഗതികളെ സാമാന്യമായി വിവരിപ്പാനാരംഭിക്കുന്നു.

സൂൎയ്യൻ എത്ര വലിയതാണെന്നുള്ളതു ചില ഉദാഹരണങ്ങളെക്കൊണ്ടു മാത്രമേ നമ്മുടെ ബുദ്ധിക്കു വിഷയമാവുകയുള്ളൂ. നാമധിവസിക്കുന്ന ഭൂമിയുടെ ചുറ്റും ഒരു കയറിട്ടു പിടിപ്പാൻ സാധിക്കുമെങ്കിൽ ആ കയറ് ഇരുപത്തിനാലായിരം നാഴികയിൽ കുറയാതെ നീളമുള്ളതായി കാണാവുന്നതാണ്. അല്ലെങ്കിൽ, ഒരുവൻ ദിവസേന ഇരുപതുനാഴിക വീതം നടന്നു ഭൂമിയെ പ്രദക്ഷിണം വെക്കുവാനൊരുങ്ങുന്നുവെങ്കിൽ മൂന്നിൽ ചില്വാനം സംവത്സരംകൊണ്ടേ അവന്റെ ശ്രമം സഫലമാവുകയുള്ളൂ. ഇതിൽനിന്നു ഭൂമിയുടെ വലിപ്പത്തിന്റെ ഏകദേശജ്ഞാനമുണ്ടാകുന്നതാണ്. അങ്ങിനെയിരിക്കുന്ന ഭൂമികൾ പന്ത്രണ്ടു ലക്ഷത്തോളം കൊണ്ടുവന്നു കൂട്ടിച്ചേൎത്തുവെച്ചാൽ എത്ര വലിപ്പമുണ്ടാകുമോ അത്രയും വലിപ്പമാണ് നമ്മുടെ സൂൎയ്യനുള്ളതെന്നു ശാസ്ത്രജ്ഞന്മാർ കണക്കു

ട്ടത്തിരിക്കുന്നു. അഗ്നിഭഗവാൻ തന്നെ ഒരു തീവണ്ടി സൃഷ്ടിച്ചു സൂൎയ്യഗോളത്തിനു ചുററം റെയിലിട്ടു വണ്ടിയോടിപ്പാൻ ശ്രമിക്കുന്നുവെങ്കിൽ മണിക്കൂറിൽ ൩൦- നാഴിക വീതം രാവും പകലും യാത്രചെയ്താൽ അഞ്ചു കൊല്ലംകൊണ്ടു സൂൎയ്യബിംബത്തിന്മേൽ ഒന്നു ചുററിവരുവാൻ സാധിക്കുന്നതാണു്. ഇതു കേവലം ബിംബത്തിന്റെ വലിപ്പമാണു്; അതിന്റെ രശ്മികൾ തന്നെ അനേകായിരം യോജന നീളമുള്ളവയാകുന്നു. സൂൎയ്യനും ഭൂമിയുമായി ഒരു മുഴുത്ത ചെറുനാരങ്ങയും ഒരു കടുകുമണിയുമായിട്ടുള്ള അന്തരമുണ്ടു്. ഇതു വലിപ്പംകൊണ്ടുള്ള താരതമ്യമാകുന്നു. ഇനി ഘനംകൊണ്ടുള്ള അന്തരമെത്രയുണ്ടെന്നു നോക്കുക. ഒരു തുലാസ്സിന്റെ ഒരു തട്ടിൽ സൂൎയ്യനേയും മറേറതിൽ മൂന്നു ലക്ഷം ഭൂമികളേയുമിട്ടു തൂക്കിനോക്കിയാൽ സൂൎയ്യനിരിക്കുന്ന തട്ടു് കുറച്ചു മുന്തൂക്കമായി കാണാവുന്നതാണു്.

സൂൎയ്യന്റെ ഉഷ്ണത്തെപ്പററി ഇനി കുറഞ്ഞൊന്നു പറയാം. പക്ഷെ അതിന്നു മുമ്പായി പ്രകൃതിശാസ്ത്രസംബന്ധമായ ചില തത്വങ്ങളെ പറയുന്നു. എന്തെന്നാൽ ഈ തത്വങ്ങളുടെ പരിജ്ഞാനംകൊണ്ടു മാത്രമേ സൂൎയ്യന്റെ ഉഷ്ണത്തിന്റെ ഏകദേശജ്ഞാനമെങ്കിലും ഉണ്ടാവുകയുള്ളൂ.

ഭൂമിയിൽ കാണപ്പെടുന്ന സകല പദാൎത്ഥങ്ങളും ഉഷ്ണത്തിന്റെ ഗുരുലഘുത്വത്തെ അനുസരിച്ചു് കട്ടിയായിരിക്കുന്ന അവസ്ഥ, ദ്രവാവസ്ഥ, വാഷ്പാകാരമായ അവസ്ഥ എന്നിങ്ങിനെ മൂന്നു വിധത്തിൽ പരിണമിക്കുന്നു. ഒരു വസ്തുവിൽ അത്യുഷ്ണമുണ്ടെങ്കിൽ അതു വാഷ്പാകാരമായ അവസ്ഥയെ പ്രാപിക്കുന്നു. ഉഷ്ണം അതിലും കുറച്ചു കുറഞ്ഞാൽ ആ വസ്തു ദ്രവാവസ്ഥയെ പ്രാപിക്കുന്നു. ചൂടു കുറേക്കൂടി കുറഞ്ഞാൽ അതു കട്ടിയായ അവസ്ഥയേയും പ്രാപിക്കുന്നു. എന്നാൽ ഓരോ വസ്തുക്കളുടെ കാഠിന്യത്തിന്റെ അവസ്ഥക്കു തക്ക ഭേദഗതിയോടുകൂടിയ ഉഷ്ണത്തിന്റെ ഏററക്കുറച്ചൽകൊണ്ടു മാ

ക്രമേണ അതാതവസ്ഥയെ പ്രാപിക്കുകയുള്ളു. ഈ സംഗതിയെ ചില ദൃഷ്ടാന്തങ്ങളെക്കൊണ്ടു വ്യക്തമാക്കാം. രസം എന്ന പദാൎത്ഥം ദ്രവാവസ്ഥയിലാണ് സാധാരണ കാണപ്പെടുന്നത്. വളരെ കുറച്ചുമാത്രം ചൂടുകൊണ്ട് അത് വാഷ്പാകാരത്തെ പ്രാപിക്കുന്നു. വെള്ളവും ദ്രവാവസ്ഥയിലാണ് സാധാരണ കാണപ്പെടുന്നത്. രസം എന്ന ലോഹം വാഷ്പാകാരമായിത്തീരുന്നതിന്നു വേണ്ടിവരുന്ന ഉഷ്ണത്തെക്കാൾ വളരെ അധികം ഉഷ്ണം വെള്ളം തിളക്കുവാൻ വേണ്ടിവരുന്നു. അതിലും വളരെ അധികം ഉഷ്ണമുണ്ടായാൽ മാത്രമേ അതു വാഷ്പാകാരമായിത്തീരുകയുമുള്ളു. അപ്പോൾ അതു നാം ശ്വസിക്കുന്ന വായുവിനെപ്പോലെ അദൃശ്യമായി ഭവിക്കുന്നു. വാഷ്പാകാരത്തെ പ്രാപിച്ചിരിക്കുന്ന ജലം, അല്ലെങ്കിൽ നീരാവി, വളരെ ശക്തിയുള്ളതാകുന്നു. തീവണ്ടിയുടെ യന്ത്രം, നെയ്ത്തുയന്ത്രം, ചക്കുയന്ത്രം, അച്ചടിയന്ത്രം എന്നിങ്ങിനെയുള്ള നാനാവിധ ആധുനികയന്ത്രപ്പണികൾ ആവിയുടെ ശക്തിയാൽ പ്രേരിതങ്ങളായിട്ടാണ് പല പ്രകാരത്തിലുള്ള വ്യാപാരങ്ങളെ ചെയ്യുന്നത്. ജലത്തെ ദ്രവാവസ്ഥയിൽനിന്നു കട്ടിയാക്കണമെങ്കിൽ അതിൽനിന്നു വളരെ ഉഷ്ണത്തെ എടുത്തുകളയേണ്ടതാകുന്നു. അപ്പോൾ ആ കട്ടിയായ വെള്ളം അല്ലെങ്കിൽ മഞ്ഞിൻകട്ട നമ്മുടെ സ്പൎശനത്തിന്നു വളരെ തണുപ്പുള്ളതായിത്തീരുന്നു.

ലോഹങ്ങൾ സാധാരണയായി കട്ടിയായ അവസ്ഥയിലാണ് കാണപ്പെടുന്നത്. അവതന്നെ ഓരോന്ന് ഓരോവിധശക്തിയോടുകൂടിയ ഉഷ്ണംകൊണ്ട് ഉരുകി ദ്രവാവസ്ഥയെ പ്രാപിക്കുന്നു. അവ വാഷ്പാകാരമായി നമുക്കു കണ്ടനുഭവമില്ല. എങ്കിലും അതിശക്തിയോടുകൂടിയ തീ ഉണ്ടാക്കാമെങ്കിൽ എല്ലാ ലോഹങ്ങളും ഉരുകുന്നതിന്നുപുറമെ വാഷ്പാകാരത്തെത്തന്നെ പ്രാപിക്കുമെന്നതിന്നു സംശയമില്ല. കൊല്ലന്റെ ഉലത്തിലു് സാധാരണ അഗ്നിയേക്കാൾ വളരെ അധികം ശക്തിയുള്ളതാകുന്നു. എങ്കിലും അതിൽ ഇരുമ്പ് ഉരുകി ദ്രവാവ

സ്ഥയെ മാത്രമെ പ്രാപിക്കുന്നുള്ളൂ. അതിലും വളരെ അധികം ശക്തിയുള്ള തിയ്യുണ്ടാക്കിയാലേ ഇരുമ്പ് വാഷ്പാകാരത്തെ പ്രാപിക്കുകയുള്ളൂ. പ്ലാററിനം എന്നൊരുജാതി ലോഹമുണ്ട്. അതിനെ ഉലയിൽവെച്ച് എത്രതന്നെ ഊതിയാലും ചുട്ടുപഴുക്കുന്നതല്ലാതെ ലേശംപോലും ഉരുകുകയില്ല. അങ്ങിനെയുള്ള ലോഹം സൂര്യസന്നിധിയിൽ ഉരുകുമെന്നുമാത്രമല്ലാ അതു വാഷ്പാകാരമായിത്തീരുന്നു എന്നുമാണ് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഇങ്ങിനെ ചില സംഗതികളെക്കൊണ്ടല്ലാതെ സൂര്യന്റെ ഉഷ്ണത്തിന്റെ ഒരു സ്വരൂപജ്ഞാനമുണ്ടാകുവാൻ വളരെ പ്രയാസമാകുന്നു. സൂര്യന്റെ ഉഷ്ണം ഇത്ര ഡിഗ്രി ഉണ്ടെന്ന് അളന്നുനോക്കണമെങ്കിൽ നമ്മുടെ ഇടയിൽ ഇപ്പോഴുള്ള (ഉഷ്ണമാനയന്ത്രം) 'തെർമോമിററർ' കൊണ്ടു സാധിക്കുന്നതല്ല. അസംഖ്യം ആയിരം ഡിഗ്രി അളക്കത്തക്ക ഒരു യന്ത്രത്തെ പുതിയതായി സൃഷ്ടിച്ചാൽ എങ്ങിനെയാണെന്നറിഞ്ഞില്ല.

ഭൂമിയിൽനിന്നു സൂര്യനിലേക്കു തൊള്ളായിരത്തിരുപത്തേഴു ലക്ഷം നാഴിക ദൂരമുണ്ട്. ഈ ദൂരത്തിന്റെ സ്വരൂപജ്ഞാനലേശം പോലും നമുക്കുണ്ടാകുന്നതല്ല. എന്തെന്നാൽ ഒരാൾ രാവും പകലും ഇടവിടാതെ ഒന്ന്, രണ്ട്, മൂന്ന് എന്നിങ്ങിനെ വേഗം എണ്ണുന്നു എന്നു വിചാരിക്കുക; എന്നാൽ, പത്തുലക്ഷം എണ്ണിക്കഴിയണമെങ്കിൽ മൂന്നു ദിവസം വേണ്ടിവരും. അപ്പോൾ സൂര്യനിലേക്കുള്ള ദൂരം ഇത്ര മൈൽസ് എന്ന സംഖ്യയെ എണ്ണിത്തീരുന്നതിന്നു തന്നെ (ഒരുവൻ ഊണും ഉറക്കവുമൊഴിച്ച് മിനക്കിട്ടിരുന്ന് രാവും പകലും എണ്ണുന്നതായാൽ) ഒമ്പതു മാസത്തോളം വേണ്ടിവരും. എണ്ണി എത്തിച്ചാൽ തന്നെ ഒമ്പതുമാസം വേണ്ടിവരുന്നതായ ഒരു സംഖ്യയോളം നാഴിക ദൂരത്തെ എങ്ങിനെയാണ് നാം വിചാരിക്കുന്നത്!

ഗോളാകാരമായികാണപ്പെടുന്ന അതിതേജസ്സോടുകൂടിയ ഈ

സൂൎയ്യബിംബം എന്തെല്ലാം പദാൎത്ഥങ്ങളെക്കൊണ്ടാണ് നിൎമ്മിക്കപ്പെട്ടിട്ടുള്ളതെന്നറിവാനായി ഇയ്യിടയിൽ ഒരു യന്ത്രം കണ്ടുപിടിച്ചിട്ടുണ്ട്. ആ യന്ത്രത്തിൽ (Spectroscope=സ്പെക്ട്രോസ്കോപ്പ്) സൂൎയ്യരശ്മികൾ പതിച്ചാൽ നാനാവിധ വൎണ്ണഭേദങ്ങൾ (അതിൽ) കാണപ്പെടുന്നു ഇന്നിന്നപദാൎത്ഥങ്ങൾ ഉരുകി ജ്വലിച്ച്, അതാതിൽനിന്നു പുറപ്പെടുന്ന രശ്മികൾ ആ യന്ത്രത്തിൽ പതിച്ചുവെങ്കിൽ അതാതിന്നനുരൂപമായ പ്രത്യേക വൎണ്ണഭേദങ്ങൾ അതിൽ കാണപ്പെടുന്നുവെന്നു ശാസ്ത്രജ്ഞന്മാർ പരീക്ഷാമൂലം അറിഞ്ഞുവെച്ചിട്ടുണ്ട്. അതിനെ അനുസരിച്ചു സൂൎയ്യരശ്മികളെ പരിശോധിച്ചപ്പോൾ ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും സൂൎയ്യനിൽ ഉണ്ടെന്നും അവയിൽ ചിലത് അത്യുഷ്ണനിമിത്തം ദ്രവാവസ്ഥയേയും ചിലത് വായ്വാകാരത്തേയും പ്രാപിച്ചു ജ്വലിച്ചു വിളങ്ങിക്കൊണ്ടിരിക്കുന്നുവെന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. അതിന്നുപുറമെ, ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും ഇവിടെയില്ലാത്തതായ വേറെ അനേകം ധാതുക്കളുംകൂടിച്ചേൎന്ന് ഒരു മഹത്തായ ഗോളാകാരമായി അതിതീക്ഷ്ണമായ പ്രഭയോടുകൂടി ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരവസ്ഥയാണ് നമ്മുടെ ദൃഷ്ടിക്കു ഗോചരമായിരിക്കുന്ന ഈ സൂൎയ്യബിംബമെന്നും അവർ കണ്ടുപിടിച്ചിരിക്കുന്നു. നാം ഈ കാണുന്നതുമുഴുവൻ സൂൎയ്യബിംബത്തിൽ ചേൎന്നതല്ല. അതിപ്രകാശത്തോടുകൂടിയ ബിംബത്തിന്നപ്പുറം ചില വായുക്കളുണ്ട്. അവയെ സ്പഷ്ടമായി കാണണമെങ്കിൽ ബിംബം മുഴുവൻ മൂടുന്നതായ ഒരു ഗ്രഹണം വരണം; അപ്പോൾമാത്രമേ ആ വായുക്കളെ നല്ലവണ്ണം വേൎതിരിച്ചുകാണ്മാൻ സാധിക്കയുള്ളൂ. ഗ്രഹണകാലത്തു ബിംബംമുഴുവൻ മൂടിക്കഴിഞ്ഞാൽ അതിന്നപ്പുറം പലവിധ വൎണ്ണങ്ങളോടുകൂടി ഒരു തേജസ്സിനെ കാണുന്നത് ആ വായുക്കൾ നിമിത്തമാകുന്നു.

നമുക്കു നിത്യപരിചയമുള്ള അഹോരാത്രം, പക്ഷം, മാസം,

ഋതുക്കൾ എന്നിവയെല്ലാം പാമരദൃഷ്ടിയിൽ സൂൎയ്യന്റെ ഗതിവിശേഷംകൊണ്ടാണ് ഉണ്ടാകുന്നതെന്നു തോന്നുന്നുവെങ്കിലും പരമാൎത്ഥത്തിൽ അവ ഭൂമിയുടെ ഗതികൊണ്ടാണെന്നുള്ള ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തെ ഇപ്പോൾ കുറച്ചു പഠിപ്പുള്ള എല്ലാവരും സ്വീകരിച്ചിരിക്കുന്നു. അങ്ങിനെയാണെങ്കിലും സൂൎയ്യൻ യാതൊരു ചലനവുംകൂടാതെ ആകാശത്തിൽ സ്ഥിതിചെയ്യുന്നുഎന്നു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നില്ല. എന്നാൽ ഭൂമി സൂൎയ്യന്റെ ആകൎഷണശക്തിയിൽ അകപ്പെട്ടിരിക്കുന്നതിനാലും അതിന്റെ ശക്തി സൂൎയ്യനെ അപേക്ഷിച്ചാകയാലും സൂൎയ്യന്റെ ഗതി ഇന്നപ്രകാരമാണെന്നു ശാസ്ത്രീയമായ ചില യുക്തികളെക്കൊണ്ട് നമാനിപ്പാൻ മാത്രമേ പാടുള്ളു.

നമുക്ക് ഏറ്റവുമടുത്ത സ്വയംപ്രകാശത്തോടുകൂടിയ വസ്തു സൂൎയ്യനാകുന്നു. ബുധൻ, വ്യാഴം, ശുക്രൻ എന്നിങ്ങിനെയുള്ള ഗ്രഹങ്ങളിൽ കാണപ്പെടുന്ന പ്രകാശം സൂൎയ്യനിൽനിന്നാകുന്നു. സൂൎയ്യരശ്മികൾ ഭൂമിയിലെന്നപോലെ അവയിലുംപതിച്ചു പിന്നെ അവയിൽനിന്നു പ്രതിഫലിക്കുമ്പോൾ അവ പ്രകാശവസ്തുക്കളാണെന്നു നമുക്കു തോന്നുന്നു. ആ വക ഗ്രഹങ്ങളിൽ ഒന്നിൽ ഇരുന്നുകൊണ്ട് ഒരുവൻ ഭൂമിയെ നോക്കുന്നതായാൽ ഭൂമിയും പ്രകാശത്തോടുകൂടിയതാണെന്ന് അവനു തോന്നുന്നതാണ്. അതിന്നുള്ളകാരണവും മേൽപറഞ്ഞതുതന്നെയാകുന്നു. വ്യാഴം മുതലായ ഗ്രഹങ്ങളും സൂൎയ്യന്റെ ആകൎഷണശക്തിയിൽ പെട്ടിരിക്കുന്നു. അതിനാൽ അവയുടെ ശക്തിയും സൂൎയ്യനെ അപേക്ഷിച്ചുതന്നെയിരിക്കുന്നു.

സൂൎയ്യരശ്മികൾ ഭൂമിയിൽ പതിച്ച് ഭൂമിയുടെ ശീതോഷ്ണങ്ങളെ ഏതദവസ്ഥയിലാക്കിത്തീൎത്തിട്ടില്ലായിരുന്നുവെങ്കിൽ ഭൂമിയിൽകാണപ്പെടുന്ന ചരാചരാത്മകമായ ചേതനവസ്തുക്കൾ യാതൊന്നും ഉണ്ടാവാനായിട്ടു തരമില്ല. സൂൎയ്യരശ്മികൾ ജലത്തെ ഭൂമിയിൽനിന്നാകൎഷിച്ചു വൎഷകാലത്തുള്ള നമുക്കു വൃഷ്ടിയെ തരുന്നു. സൂൎയ്യരശ്മി

കൾ ഓഷധിവർഗ്ഗങ്ങളിൽ പ്രവേശിച്ച് അവയെക്കൊണ്ടു ഭൂമിയിലുള്ള ജലത്തെയും ധാതുക്കളെയും ആകർഷിപ്പിച്ച് അവയെ പുഷ്ടിയായി വളർത്തുന്നു. തരുലതാദികളും ശ്വാസോച്ഛ്വാസത്തെ ചെയ്യുന്നുണ്ട്; സൂര്യരശ്മിയില്ലെങ്കിൽ അവയ്ക്കതു സാധിക്കുന്നതല്ല. സൂര്യരശ്മികൾ പ്രാണികളുടെ ജഠരാഗ്നിയായി പരിണമിച്ച് അവർ ഭക്ഷിക്കുന്ന അന്നത്തെ വേണ്ടുംവണ്ണം ദഹിപ്പിച്ച് അവയുടെ ദേഹത്തെ പോഷിപ്പിക്കുന്നു; പ്രാണനായി പരിണമിച്ച ജീവികളെ പലവിധത്തിൽ ചേഷ്ടിപ്പിക്കുകയും ചെയ്യുന്നു. നാം കഴിക്കുന്ന വെള്ളം ഈ അവസ്ഥയിലിരിക്കുന്നതു സൂര്യരശ്മിനിമിത്തമാകുന്നു. നാം ശ്വസിക്കുന്ന വായു ഈ അവസ്ഥയിലിരിക്കുന്നത് സൂര്യരശ്മിയുടെ സഹായംകൊണ്ടാകുന്നു. നാം ഭക്ഷിക്കുന്ന അന്നം ഈ അവസ്ഥയിലാകുന്നത് സൂര്യരശ്മികൊണ്ടാകുന്നു. നാം കത്തിക്കുന്ന വിറകു സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നു. നമ്മുടെ ദേഹം തന്നെ സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നുവെന്നു മുൻപറഞ്ഞ സംഗതികളിൽനിന്നു സിദ്ധമാകുന്നുണ്ട്. എന്തിനധികം പറയുന്നു; സൂര്യരശ്മികളില്ലെങ്കിൽ ലോകത്തിൽ ജീവൻ എന്ന വ്യവഹാരംതന്നെ ഉണ്ടാകുന്നതല്ല. ഇതാണ് പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം. നമ്മുടെ ശ്രുതിസ്മൃതികളിലും ഈ അഭിപ്രായംതന്നെ പ്രതിപാദിക്കപ്പെടുന്നു. "ആദിത്യനിൽനിന്ന് വൃഷ്ടി, വൃഷ്ടിയിൽനിന്ന് അന്നം, അന്നത്തിൽനിന്നു പ്രജ" എന്ന സ്മൃതിവാക്യംതന്നെ ഒരു ഉദാഹരണമാകുന്നു.

ഇങ്ങിനെ സകല പ്രാണികൾക്കുമാധാരം സൂര്യൻതന്നെയാണെന്നു സിദ്ധമായതിനാൽ സൂക്ഷ്മദർശികളായിരിക്കുന്ന നമ്മുടെ പുരാതനന്മാർ സൂര്യനെ ജഗദാത്മാവായും ജഗദീശ്വരനായുമിരിക്കുന്ന ആ പുരുഷോത്തമന്റെ പ്രതിനിധിയായി കല്പിച്ച് അദ്ദേ

ഹ്മത്തെ ഗായത്ര്യാദിമന്ത്രങ്ങളെക്കൊണ്ട് ആരാധനം ചെയ്യുന്നതു യുക്തംതന്നെ.

യോ നോ ധിയഃ പ്രേരയതേ
പരമാത്മാ സനാതനഃ
തസ്യ ദേവസ്യ സവിതുഃ
പരം ജ്യോതിരുപാസ്മഹേ.

---

## ൫. ശരീരം.

---

ഇദം ശരീരം കൌന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ.

(ഭ. ഗീ. അ. ൧൩—ശ്ലോ. ൧)

"അല്ലയോ അൎജ്ജുന! ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. ഇതിനെ ആർ അറിയുന്നുവോ അവനെ ക്ഷേത്രജ്ഞനെന്ന് അവയെ (=ക്ഷേത്രക്ഷേത്രജ്ഞന്മാരെ) അറിയുന്നവർ പറയുന്നു."

ക്ഷേത്രശബ്ദത്തിന്നു വിളഭൂമി എന്നൎത്ഥമുണ്ട്; അതിനാൽ, സകല കൎമ്മങ്ങളുടേയും ഫലങ്ങളാകുന്ന സുഖദുഃഖാദികളുടെ ഉല്പത്തിസ്ഥാനമാകയാൽ ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. അല്ലെങ്കിൽ, സംസാരാത്മകമായിരിക്കുന്ന അനൎത്ഥത്തിൽനിന്നു ശമാദിയുക്തനായ പുരുഷനെ രക്ഷിക്കുന്നതുകൊണ്ട് ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. മേൽകാണിച്ച ക്ഷേത്രപദത്തിന്റെ നിഷ്കൃഷ്ടാൎത്ഥംകൊണ്ടു സകല പുരുഷാൎത്ഥസിദ്ധിക്കും നമുക്കവലംബം ഈ ശരീരമാകുന്നുവെന്നു സിദ്ധമാകുന്നുണ്ട്. അപ്രകാരമുള്ള ക്ഷേത്രത്തെ ആപാദചൂഡം ആർ തന്റെ ജ്ഞാനത്തിന്നു വി

ഷയമാകുന്നുവോ അവനാകുന്നു ക്ഷേത്രജ്ഞൻ—ബുദ്ധിമുതൽ സ്ഥൂലദേഹംവരെയുള്ള സകല ദൃശ്യപദാർത്ഥങ്ങളിൽനിന്നു ഭിന്നമാണ് താൻ എന്നറിയുന്ന ആത്മാ എന്നർത്ഥം. ബ്രഹ്മാവുമുതൽ തൃണംവരെയുള്ള സകല ശരീരങ്ങളിലും പ്രത്യഗാത്മാവായി ക്ഷേത്രജ്ഞരൂപേണ സ്ഥിതിചെയ്യുന്ന ആത്മാ ഏകനാകുന്നു. അറിവില്ലായ്മ ഹേതുവായിട്ട്, ഘടാകാശംപോലെ ദേഹംപ്രതി വേറെവേറെയായി തോന്നപ്പെടുന്നുവെങ്കിലും പരമാർത്ഥത്തിൽ ആത്മാ ഒന്നുതന്നെയാകുന്നു. അദ്ദേഹം പരിപൂർണ്ണനാകുന്നു; ആകാശംപോലെ ആകാരരഹിതനാകുന്നു. അദ്ദേഹം നിർവ്വികാരൻ, നിരഞ്ജനൻ, കൂടസ്ഥൻ, ചിദ്രൂപൻ. ക്ഷേത്രജ്ഞരൂപേണ ഇരിക്കുന്ന ഈ ആത്മാ നിർവ്വിശേഷമായിരിക്കുന്ന പരബ്രഹ്മംതന്നെയാകുന്നു. ഇതിന്നു പ്രമാണമായി 'ഈ ആത്മാ ബ്രഹ്മമാകുന്നു; ഞാൻ ബ്രഹ്മമാകുന്നു; അതുതന്നെയാണ് നീ' എന്നിങ്ങനെ അനേകം ശ്രുതിവാക്യങ്ങളുണ്ട്. ഇപ്രകാരമിരിക്കുന്ന നിർവ്വിശേഷബ്രഹ്മംതന്നെയാണ് അനന്തകോടി ബ്രഹ്മാണ്ഡങ്ങൾ അടങ്ങിയിരിക്കുന്ന ഈ പ്രപഞ്ചമാസകലത്തിന്നും അന്തര്യാമിയായി ക്ഷേത്രജ്ഞനായിരിക്കുന്നത്. നിർഗ്ഗുണബ്രഹ്മത്തിന്റെ ഇപ്രകാരമുള്ള ക്ഷേത്രജ്ഞരൂപാവസ്ഥാനമാകുന്നു— ഉപാധിയോടുകൂടിയവൻ എന്നപോലെയുള്ള ഈ അവസ്ഥയാകുന്നു—ഈശ്വരൻ എന്നു പറയപ്പെടുന്ന തത്വം. അപ്പോൾ എവിടെ ചൈതന്യം കാണപ്പെടുന്നുവോ അവിടെയെല്ലാം ഈശ്വരസ്ഫൂർത്തിയുണ്ടെന്നു സ്പഷ്ടമാകുന്നു. ഈശ്വരൻ മൃഗരൂപേണ പ്രകാശിക്കുന്നു; പക്ഷിരൂപേണ പ്രകാശിക്കുന്നു; വൃക്ഷരൂപേണ പ്രകാശിക്കുന്നു; ഫലരൂപേണ പ്രകാശിക്കുന്നു; പുഷ്പരൂപേണ പ്രകാശിക്കുന്നു. ഭയങ്കരമായ ഇടി, മിന്നൽ, കൊടുങ്കാററു, സമുദ്രത്തിൽ കോളിളക്കം ഭൂകമ്പം എന്നിവയിലും ആ ഏകശക്തിതന്നെയാണ് തത്തദ്രൂപമായി പ്രകാശിച്ചുകാണുന്നത്. പുല്ലുകളുടെ ഇടയിൽ നാം അതിഭംഗിയുള്ള ഒരു പുഷ്പത്തെ കാ

ണുമ്പോൾ അതിനെ ചവിട്ടാതെ വളരെ സൂക്ഷിച്ചുമാറുന്നു; ഈശ്വരന്റെ പുഷ്പരൂപേണയുള്ള സ്ഫൂർത്തിയെകണ്ടിട്ട നമുക്ക് സന്തോഷവും ആനന്ദവുമുണ്ടാകുന്നു. അപ്രകാരം തന്നെ തരുലതാദികളിലും പക്ഷിമൃഗാദികളിലും മററു ഉള്ള ഈശ്വരസ്ഫൂർത്തിയെ കണ്ടിട്ട നാം വളരെ സന്തോഷത്തോടും വാത്സല്യത്തോടും കൂടി അവയെ പോററിവളർത്തുകയും സ്നേഹിക്കുകയും ചെയ്യുന്നു. ഇങ്ങിനെ പ്രകൃതിയിൽ നമുക്കുചുററും വിവിധങ്ങളായി പ്രകാശിക്കുന്ന ഈശ്വരതത്വത്തെ കണ്ടിട്ട നാം ആശ്ചര്യപ്പെടുന്നു; ഭയപ്പെടുന്നു; പൂജിക്കുന്നു; നമസ്കരിക്കുന്നു; സ്നേഹിക്കുന്നു; വാത്സല്യിക്കുന്നു.

എന്നാൽ മനുഷ്യരൂപേണയാണ് ഈശ്വരൻ ഉള്ളതിൽ അധികം പ്രകാശിക്കുന്നത്. ഒരു ക്ഷേത്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ട ദേവൻ എന്നപോലെ ഈശ്വരൻ നമ്മളിൽ പ്രത്യഗാത്മാവായി, സാക്ഷിയായി, ക്ഷേത്രജ്ഞനായി സദാ പ്രകാശിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നു. അനുസന്ധാനംകൊണ്ട് ഈശ്വരഭാവത്തെ പ്രാപിപ്പാൻ മനുഷ്യനല്ലാതെ വേറെ ഒരു പ്രാണിക്കും കഴിയുന്നതല്ല. ഈശ്വരസ്ഫൂർത്തി മനുഷ്യനിൽ എല്ലാററിലുമധികമുണ്ട് എന്നതിന് അതുതന്നെ ഒരു കാരണമാകുന്നു. അങ്ങിനെയിരിക്കുന്ന മനുഷ്യശരീരത്തോടുകൂടിയ നാം നമ്മെ സംബന്ധിച്ച് എന്താണ് പ്രവൃത്തിക്കുന്നത് എന്നു നോക്കുക. ജഗദാത്മാവായിരിക്കുന്ന സാക്ഷാൽ പരമേശ്വരൻ ക്ഷേത്രജ്ഞരൂപേണ അധിവസിക്കുന്നതും നമ്മുടെ സകല പുരുഷാർത്ഥസിദ്ധിക്കു മാത്രമായിരിക്കുന്നതുമായ ഈ ക്ഷേത്രത്തെ, ഈ ശരീരത്തെ, നാം ലവലേശം ഗണ്യമാക്കി വിചാരിക്കുന്നില്ല. വിഷയികളായിട്ടുള്ളവർ അതിയായ വിഷയസേവകൊണ്ട് ഈ ദേഹത്തെ ക്രമേണ നശിപ്പിക്കുന്നു; വേറെ ചില മതഭ്രാന്തന്മാരും മൂഢവിശ്വാസികളുമായവർ ഈശ്വരപ്രീതിക്കായിക്കൊണ്ട് എന്നുധരിച്ചു വ്രതാദികളെക്കൊണ്ടു ദേഹത്തെ അതിയായി ക്ലേശിപ്പിച്ചു ശോഷിപ്പിക്കുന്നു. 'ജന്തൂനാം ന

ജന്മദുൎല്ലഭം' എന്നിങ്ങിനെ ആചാൎയ്യസ്വാമികൾ പറഞ്ഞിരിക്കുന്നപ്രകാരം ഇത്രയും ദുൎല്ലഭമായിട്ടു സിദ്ധിക്കപ്പെട്ടിട്ടുള്ളതും, മേൽ പറഞ്ഞപ്രകാരം മഹാ പരിശുദ്ധമായതുമായ ഈ ദേഹത്തെ നാം സാത്വികമായും മിതമായുമുള്ള ആഹാരങ്ങളെക്കൊണ്ടു പോററി രക്ഷിച്ചു സൂക്ഷിക്കേണ്ടതല്ലയോ? നമ്മളിൽ ഈശ്വരൻ അധിവസിക്കുന്നു എന്നു നാം അറിയുമ്പോൾ ഈ ദേഹത്തെ അതിയായ വിഷയോത്സവങ്ങളെക്കൊണ്ട് ഓജസ്സിനെ ക്ഷയിപ്പിക്കാതെ അത്യാദരവോടും ബഹുമാനത്തോടുംകൂടി ആരോഗ്യാവസ്ഥയിൽ വെച്ചുകൊണ്ടിരിക്കേണ്ടത് അത്യാവശ്യമല്ലയോ?

രസികരഞ്ജിനി.




## സൌന്ദൎയ്യം.

പരമാൎത്ഥത്തിൽ സൌന്ദൎയ്യം എന്നത് കേവലം സ്ഥൂലപദാൎത്ഥങ്ങളെ ആശ്രയിച്ചിരിക്കുന്ന ഒരു ഗുണമല്ല. അത് ആത്മാവിന്റെ ഒരു ഗുണമാകുന്നു. 'ഭംഗിയുള്ള' എന്നു സാധാരണ പറയപ്പെടുന്ന സചേതനമായും അചേതനമായുമുള്ള സകലവസ്തുക്കൾക്കും ആന്തരമായിട്ട് ആത്മാവിനെ സംബന്ധിച്ച് അതിസൂക്ഷ്മമായ ഒരു സൌന്ദൎയ്യമിരിക്കുന്നുണ്ട്. ഒരുവന്റെ സ്വഭാവഗുണത്തെ അനുസരിച്ചാണ് അതു പുറത്തേക്കു പ്രകാശിക്കുന്നത്. ആകൃതി, ചേഷ്ടകൾ, ശബ്ദവിശേഷം ഇവയെ സംബന്ധിച്ച് നമുക്കു തോന്നുന്ന സൌന്ദൎയ്യം അപ്രകാരമുള്ള സൂക്ഷ്മസൌന്ദൎയ്യത്തിന്റെ സ്ഥൂലമായ പ്രകാശം മാത്രമാകുന്നു. ഒരു സൌന്ദൎയ്യമുള്ള മുഖം എന്നു നാം പറയുമ്പോൾ ആ മുഖത്തെ സംബന്ധിച്ച സൌന്ദൎയ്യം ഒരു സൌന്ദൎയ്യമുള്ള അന്തഃകരണത്തിൽനിന്ന്, ഒരു സൌന്ദൎയ്യമുള്ള ഹൃദയത്തിൽനിന്ന്, സൌന്ദൎയ്യമുള്ള ഒരു ഉൽകൃഷ്ടസ്വഭാവവിശേ

ഷത്തിൽനിന്ന്, ഉത്ഭവിച്ചതാണെന്നു ധരിക്കേണ്ടതാകുന്നു. എങ്ങിനെയെന്നാൽ, ജന്മാന്തരസുകൃതവിശേഷംകൊണ്ട് യാതൊരന്തഃകരണമാണ് നിൎമ്മലമായി ഭവിച്ചിരിക്കുന്നത് ആ അന്തഃകരണം സൌന്ദൎയ്യമുള്ളതാകുന്നുവെന്നു പറയാം. അപ്രകാരംതന്നെ, ഹൃദയം എപ്പോൾ വിസ്തൃതമായി തീരുന്നുവോ അപ്പോൾ അതും സുന്ദരമായി ഭവിക്കുന്നു. സ്വഭാവവും പരിപൂൎണ്ണതയെ പ്രാപിക്കുമ്പോഴാണ് സൌന്ദൎയ്യമുള്ളതായി തീരുന്നത്. ഇങ്ങിനെ ജന്മാന്തരസംസ്കാരവിശേഷംകൊണ്ട് നിൎമ്മലതയെ പ്രാപിച്ചിരിക്കുന്ന അന്തഃകരണത്തെയും വിസ്തൃതമായ ഹൃദയത്തെയും ഉൽകൃഷ്ടമായ സ്വഭാവത്തെയും ആശ്രയിച്ച് യഥാൎത്ഥമായ യാതൊരു സൂക്ഷ്മസൌന്ദൎയ്യമാണിരിക്കുന്നത് അതുതന്നെയാണ് മുഖത്ത് പ്രത്യക്ഷമായി പ്രകാശിക്കുന്നത് എന്നാണ് മുൻപറഞ്ഞതിന്റെ താല്പൎയ്യം. പ്രകൃതിയിൽ നമുക്ക് ചുറ്റം കാണപ്പെടുന്ന ഭംഗിയുള്ളതായ സകല പദാൎത്ഥങ്ങളും—ലോകത്തിലുള്ള സകല ജാതിരത്നങ്ങളേയുംകൂട്ടിച്ചേൎത്തു വെച്ചാലുണ്ടാകുന്ന ശോഭയെ അതിശയിക്കുന്ന ശോഭയോടുകൂടിയ മഴവില്ല്, ദൎശനമാത്രത്തിൽ ഉൽകൃഷ്ടമനോവികാരങ്ങളെ ജനിപ്പിക്കുന്നതായും അതിപ്രകാശത്തോടുകൂടിയ വിവിധവൎണ്ണങ്ങളെ കൂട്ടിച്ചേൎത്ത് മനോഹരമാകുംവണ്ണം ലയിപ്പിച്ചിരിക്കുന്നതായുമിരിക്കുന്ന സൂൎയ്യാസ്തമനം, അതിമനോജ്ഞമായും കാഴ്ചയിൽ നമുക്ക് ആഹ്ലാദത്തെ ജനിപ്പിക്കുന്നതായുമുള്ള ഓരോ പ്രദേശങ്ങൾ, ഉത്തരധ്രുവപ്രദേശങ്ങളിൽ കാണപ്പെടുന്ന അതിശോഭയോടുകൂടിയിരിക്കുന്ന ധ്രുവദീപ്തി (അറോറാബൊറിയാലിസ്) എന്ന പ്രഭാവിശേഷം, നമ്മുടെ മനസ്സിൽ കൌതുകം തോന്നിക്കുന്നതായ പുഷ്പങ്ങൾക്കും പത്രങ്ങൾക്കുമുള്ള രമണീയത, കാററുവീശുമ്പോൾ ഉണ്ടാകുന്ന മധുരസ്വരങ്ങൾ, സമുദ്രത്തിലെ തിരമാലകളിൽനിന്നുണ്ടാകുന്ന കൎണ്ണാനന്ദജനകമായ ധ്വനിവിശേഷം ഇങ്ങിനെ നമ്മുടെ ബുദ്ധിക്ക സാരസ്യത്തെ ഉണ്ടാക്കുന്നതായ ലോകത്തിൽ കാണപ്പെടുന്ന

സകല സുന്ദരപദാൎത്ഥങ്ങളും—സൎവ്വവ്യാപിയായും സൃഷ്ടിസ്ഥിതിസംഹാരകൎത്താവായും ഇരിക്കുന്ന സാക്ഷാൽ ജഗദീശ്വരന്റെ അപരിമിതമായ സൌന്ദൎയ്യത്തിന്റെ പലപ്രകാരത്തിലുള്ള സ്ഫൂൎത്തിമാത്രമാകുന്നു. അതുഹേതുവായിട്ടു, സകലജാതിസൌന്ദൎയ്യവിശേഷത്തിന്റേയും ഉല്പത്തിസ്ഥാനം ഈശ്വരൻ തന്നെയാകുന്നുവെന്നു പറയണം. സുന്ദരപദാൎത്ഥങ്ങളിൽ നമുക്കഭിലാഷമുണ്ടാവുക എന്നുവെച്ചാൽ പരമാൎത്ഥത്തിൽ അതിപ്രേമത്തോടുകൂടി നാം ഈശ്വരനെ ഭജനംചെയ്യുക എന്നാണ് അൎത്ഥം ധരിക്കേണ്ടത്. സൌന്ദൎയ്യമെന്നതു സകലഭൂതങ്ങളുടേയും ഉള്ളിൽ പ്രത്യഗാത്മാവായി സ്ഥിതിചെയ്യുന്ന, വാസുദേവനെന്നു പറയപ്പെടുന്ന ആ പരമതത്വത്തിന്റെ പ്രത്യക്ഷീഭാവമാത്രമാകുന്നു. അതിനാൽ യഥാൎത്ഥത്തിൽ സൌന്ദൎയ്യമുള്ളത് യഥാൎത്ഥത്തിൽ വിശിഷ്ടമായിരിക്കണം. അപ്രകാരം തന്നെ യഥാൎത്ഥത്തിൽ വിശിഷ്ടമായത് യഥാൎത്ഥത്തിൽ സൌന്ദൎയ്യമുള്ളതായുമിരിക്കണം. പാപം സുന്ദരമായിരിപ്പാൻ പാടില്ല; എന്തെന്നാൽ സൌന്ദൎയ്യം പാപത്തോടുകൂടിയിരിപ്പാൻ പാടുള്ളതല്ല. ചെളിയിൽ രത്നങ്ങൾകിടക്കുന്നതു നാം ചിലപ്പോൾ കാണുന്നുണ്ട്; അതുപോലെ, സുന്ദരമല്ലാത്ത പദാൎത്ഥങ്ങളുടെ മദ്ധ്യത്തിൽ സൌന്ദൎയ്യം മൂടിക്കിടക്കുന്നതും നാം കാണുന്നു. 'വിശിഷ്ടത'യുടെ സൌന്ദൎയ്യം അസംസ്കൃതമായ രത്നങ്ങളെപ്പോലെ, സംസ്കരിക്കപ്പെടുന്നതുവരെ നമുക്ക് ദൃഷ്ടിഗോചരമായി ഭവിക്കുന്നതല്ല.

കേവലം ബാഹ്യമായിട്ടുള്ള കോമളത്വം എന്നതിന്നും സൌന്ദൎയ്യം എന്നതിന്നും ഒരേ അൎത്ഥം ധരിക്കുവാൻ പാടില്ല; എന്തെന്നാൽ ചാരുവക്ത്രം ചിലപ്പോൾ സുന്ദരങ്ങളല്ലാത്തചില ചിഹ്നങ്ങളാൽ ബാധിക്കപ്പെടുന്നതിനാൽ, നമുക്കു ജുഗുപ്സാവഹമായി തോന്നും. നേരെമറിച്ച്, അത്രതന്നെ കോമളമല്ലാത്ത

* 'ചാരുവക്ത്രം', മനോഹരമായ [illegible] എന്നീപ്രയോഗത്തിൽ [illegible], ഇവിടെ സൌന്ദൎയ്യശബ്ദത്തിനു വിവക്ഷിച്ചിട്ടുള്ള അൎത്ഥം.

മറൊരു മുഖം പ്രസന്നമായിരിക്കുകയും നമ്മളിൽ സന്തോഷത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ ആ മുഖത്തിന്റെ പിൻഭാഗത്തായി സ്ഥിതിചെയ്യുന്ന ഉൽകൃഷ്ടസ്വഭാവവിശേഷത്തിന്റെ സൌന്ദൎയ്യം സദാ വിളങ്ങിക്കൊണ്ടിരിക്കുന്നതിനാൽ ആ മുഖവും ശോഭനമായി ഭവിക്കുന്നു. ധാൎമ്മികത്വം, ആരോഗ്യം, സൌഷ്ഠവം, സൌന്ദൎയ്യം ഇവയെല്ലാം ഒന്നുതന്നെയാകുന്നു. ധാൎമ്മികത്വം എന്നത് സ്വഭാവത്തിന്റെ പരിപൂൎണ്ണത, അല്ലെങ്കിൽ സൌന്ദൎയ്യം ആകുന്നു; ആരോഗ്യം എന്നത് ദേഹത്തിന്റെ പരിപൂൎണ്ണത, അല്ലെങ്കിൽ സൌന്ദൎയ്യം ആകുന്നു; സൌഷ്ഠവം എന്നത് ഒരുവന്റെ പ്രവൃത്തിയുടെ സൌന്ദൎയ്യവുമാകുന്നു. "സ്വസ്ഥമായിരിക്കുന്ന ഒരു ദേഹത്തിൽ നിശ്ചലമായിരിക്കുന്ന ഒരു മനസ്സ്" എന്നുള്ള ഒരു സാരവാക്യത്തെ പണ്ടുള്ള യവനന്മാർ പ്രബലമായി അനുവൎത്തിച്ചിരുന്നു. എന്നാൽ ദേഹം പൂൎണ്ണപുഷ്ടിയേയും അന്തഃകരണം പൂൎണ്ണവികാസത്തെയും പ്രാപിക്കണമെങ്കിൽ പരിപൂൎണ്ണതയെ പ്രാപിച്ചിരിക്കുന്ന സ്വഭാവഗുണം അത്യാവശ്യമാകുന്നു. എന്തെന്നാൽ ദേഹപുഷ്ടി, അന്തഃകരണശുദ്ധി, ആത്മപ്രകാശം ഇവ മൂന്നുംകൂടി ചേൎന്നിരിക്കുന്നതായ ഒരവസ്ഥ ഏതു പുരുഷന്നു സിദ്ധിച്ചിരിക്കുന്നുവോ അവന്നു മാത്രമേ സൌന്ദൎയ്യത്തിന്റെ പരമകാഷ്ഠയെ പ്രാപിപ്പാൻ സാധിക്കുകയുള്ളു.

ആത്മാവിന്റെ സൌന്ദൎയ്യം ആന്തരമായിട്ടേ കാണപ്പെടുന്നുള്ളു. ബാഹ്യമായി കാണപ്പെടുന്നതല്ല. യഥാൎത്ഥമായ സൌന്ദൎയ്യം തൊലിപ്പുറമെയുള്ളതല്ല. അതു ബാഹ്യമായിട്ടുള്ള യാതൊരു കൎമ്മംകൊണ്ടും സിദ്ധിക്കപ്പെടുന്നതുമല്ല. കായികമായ സൌന്ദൎയ്യവും അപ്രകാരംതന്നെയാകുന്നു. കായികമായ സൌന്ദൎയ്യത്തെയും ധാൎമ്മികമായ സൌന്ദൎയ്യത്തെയും വേർതിരിച്ചു താരതമ്യപ്പെടുത്തുവാൻ പാടുള്ളതല്ല. എന്തെന്നാൽ രണ്ടിന്റേയും ഉല്പത്തിസ്ഥാനം ഒന്നുതന്നെയാകുന്നു— ഉൽകൃഷ്ടസ്വഭാവഗുണത്തിൽനിന്നും

ചിത്തദൌൎബ്ബല്യത്തിൽനിന്നാണു് അവ രണ്ടും ഉത്ഭവിച്ചിരിക്കുന്നതു്.



## ൪. അന്തഃകരണസംസ്കാരം.

'ലൌകികമായ ധനാദിസമ്പത്തിന്റെ അഭാവംനിമിത്തമുണ്ടാകുന്ന ദാരിദ്ര്യത്തിനേക്കാൾ വളരെ അധികം നികൃഷ്ടമായിട്ടൊരുവക ദാരിദ്ര്യത്തെ അനേകം ജനങ്ങൾ അനുഭവിക്കുന്നതായി നാം കാണുന്നുണ്ടു്. ഉൽകൃഷ്ടവിഷയങ്ങളെ ഉദ്ദേശിച്ചുണ്ടാകുന്ന ഉൽകൃഷ്ടചിത്തവികാരങ്ങളുടെ അഭാവം മുൻപറഞ്ഞ ദാരിദ്ര്യത്തിന്റെ ഒരംഗമാകുന്നു. പിന്നെ ഒന്നു സ്നേഹാഭാവമാണു്. സ്വാൎത്ഥമായി യാതൊരു ലാഭത്തെയും ഇച്ഛിക്കാത്ത തൽക്കാലം പ്രാപ്യമല്ലാത്ത ഉൽകൃഷ്ടമനോരഥങ്ങൾക്കായിക്കൊണ്ടു യത്നംചെയ്യായ്ക: അതും ദാരിദ്ര്യത്തിന്റെ വേറൊരു വകഭേദമാകുന്നു. പിന്നെ, സുന്ദരങ്ങളായ പദാൎത്ഥങ്ങളെ കാണുന്നതിന്നും അവയെക്കണ്ടു ക്ഷോഭപ്പെടുന്നതിന്നും ആനന്ദിക്കുന്നതിന്നും ആദരിക്കുന്നതിന്നും ഉള്ള ശക്തിയില്ലായ്മ; മനോധൎമ്മത്തോടുകൂടിയ കല്പനാശക്തിയുടെ അഭാവം; ഇപ്രകാരമുള്ള ശക്തികളുടെ—നമ്മളിലുള്ള സ്വാൎത്ഥബുദ്ധിയേയും നമുക്കു ലൌകികപദാൎത്ഥങ്ങളിലുള്ള ക്ഷുദ്രങ്ങളായ പലമാതിരി ഇച്ഛകളേയും നശിപ്പിച്ചു നമ്മെ അത്യുൽകൃഷ്ടമായ അവസ്ഥയെ പ്രാപിപ്പിക്കുന്ന ഈവക ശക്തികളുടെ—അഭാവംനിമിത്തമുണ്ടാകുന്ന ദാരിദ്ര്യമാണു് ഏററവുമധികം ഭയങ്കരമായിട്ടുള്ളതു്; മനുഷ്യൎക്കു് ഏററവുമധികം ദുഃഖത്തെ ഉണ്ടാക്കിത്തീൎക്കുന്നതും അതുതന്നെയാകുന്നു'. ഇങ്ങിനെ ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഈ വാക്യങ്ങളാണു് ഈ ലേഖനത്തിലെ വിഷയങ്ങൾക്കു് ഒരു സൂചനയെ തന്നതു്.

മുൻപറഞ്ഞ വളരെ സാരമായ അഭിപ്രായത്തെ കുറച്ചു കൂ

ടി ചുരുക്കി പറയാവുന്നതാണ്. 'സ്നേഹാഭാവം നിമിത്തമുണ്ടാകുന്ന ദാരിദ്ര്യമാണ് ഏറ്റവുമധികം ഭയങ്കരവും ദുഃഖകരവുമായിട്ടുള്ളത്' എന്നു പറയുന്നതായാൽ ആ അഭിപ്രായംതന്നെയാണ് കിട്ടുക. എന്തിനെയെന്നാൽ, മുൻകാണിച്ച പലവക ദാരിദ്ര്യങ്ങളും സ്നേഹാഭാവം എന്ന ദാരിദ്ര്യവിശേഷത്തിന്റെ അംശങ്ങളായിട്ടാണിരിക്കുന്നത്. അതിന്റെ പ്രാദുർഭാവത്തിൽ മററുള്ളവയെല്ലാം വന്നുകൂടുന്നു; തിരോഭാവത്തിങ്കൽ ഇല്ലാതാവുകയും ചെയ്യുന്നു. അപ്പോൾ മുൻപറഞ്ഞ ദാരിദ്ര്യവിശേഷങ്ങളുടെ നിശ്ശേഷനിവൃത്തി ഉൽകൃഷ്ടമായ സ്നേഹത്തെ ശീലിക്കുന്നതുകൊണ്ടേ ഉണ്ടാവുകയുള്ളൂ എന്നു വരണം. അല്ലെങ്കിൽ വേറെ വിധത്തിൽ പറയാം. മുൻപറഞ്ഞ ഉൽകൃഷ്ടഗുണങ്ങളുടെ അഭാവംനിമിത്തമുണ്ടാകുന്ന ദാരിദ്ര്യവിശേഷങ്ങളുടെ നിശ്ശേഷനിവൃത്തി, അതായത് ആവക ഗുണങ്ങളുടെ സമ്പാദനം, അന്തഃകരണശുദ്ധികൊണ്ടേ ഉണ്ടാവുകയുള്ളൂ. ശുദ്ധാന്തഃകരണനായവന്നു മാത്രമേ ആവക ഉൽകൃഷ്ടഭാവനകളുണ്ടാവുകയുള്ളൂ; അപ്പോൾ മാത്രമേ പരമാർത്ഥസ്നേഹം അവനിൽ ഉദിക്കുകയുമുള്ളൂ. 'ഞാൻ, എന്റെ' എന്ന ഭാവനയും തൽസംബന്ധമായി ക്ഷുദ്രങ്ങളും നീചങ്ങളുമായ വേറെ അനേകം ഭാവനകളും ഏതൊരന്തഃകരണത്തിൽ ഉണ്ടാകുന്നുവോ ആ അന്തഃകരണം മലിനമായിരിക്കുന്നുവെന്നു പറയാം. നേരെമറിച്ച്, 'ഞാൻ' എന്ന ഭാവവും 'സർവ്വപ്രാണികൾ' എന്ന ഭാവവും ഒന്നുതന്നെയായി ഏവന്റെ അന്തഃകരണത്തിൽ തോന്നുന്നുവോ, അപ്രകാരംതന്നെ 'എന്റെ' എന്നതും 'സർവ്വപ്രാണികളുടെ' എന്നതും തുല്യമായി ഏവന്റെ അന്തഃകരണത്തിൽ തോന്നുന്നുവോ— തനിക്കുള്ള സുഖദുഃഖങ്ങളേയും ഇതരപ്രാണികൾക്കുള്ള സുഖദുഃഖങ്ങളേയും ഒന്നുപോലെ ഏവൻ വിചാരിക്കുന്നുവോ, തനിക്ക് എന്ന സ്വാർത്ഥബുദ്ധികൂടാതെ സർവ്വപ്രാണികൾക്ക് എന്ന നിലയിൽ ഏവൻ പ്രവൃത്തിക്കുന്നുവോ— അവന്റെ അന്തഃകരണം ശു

ധമായിരിക്കുന്നു. ശുദ്ധമായ അന്തഃകരണത്തിൽ കയറി വസിക്കുവാൻ പരമാത്ഥസ്നേഹത്തിന്നല്ലാതെ വേറെ യാതൊന്നിന്നും അധികാരമില്ല. ഇപ്രകാരം സ്നേഹത്തിന്നിരിപ്പിടമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയവന്നു സകല പദാത്ഥങ്ങളും സുന്ദരങ്ങളായി തോന്നുന്നു; അവന്നു സവ്വവും ആനന്ദത്തെയും ആശ്ചയ്യത്തെയുമുണ്ടാക്കുന്നു; അവന്റെ സവ്വപ്രവൃത്തികളും സ്വാത്ഥരഹിതങ്ങളായിരിക്കുന്നതിനാൽ ഉൽകൃഷ്ടങ്ങളായും ഭവിക്കുന്നു. സ്നേഹശബ്ദത്തെ അതിന്റെ ഏറ്റവും വിസ്താരമായ അത്ഥത്തിലാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളത്. സ്നേഹത്തിന്റെ ഏറ്റവും വിസ്താരമായ അത്ഥം ഭക്തിയാകുന്നു. ഒരു കാൎയ്യലാഭത്തിന്നുവേണ്ടി ചില പ്രത്യേകപൂജാവിധികളോടുകൂടി ഒരു പ്രത്യേകദേവനെ ഭജിക്കുക എന്നല്ല ഇവിടെ ഭക്തിക്കു വിവക്ഷിച്ചിട്ടുള്ള അത്ഥം. അത്, ചില മൂഢവിശ്വാസങ്ങളോടുകൂടി മൂഢജനങ്ങൾ മാത്രം അനുഷ്ഠിക്കുന്ന ഒരു വ്യാപാരവിശേഷവുമല്ല. ഭക്തി ഏവനും അനുഷ്ഠിക്കാവുന്നതാണ്; ഹിന്തുവെന്നോ ക്രിസ്ത്യനെന്നോ മുസൽമാൻ എന്നോ മറ്റോ യാതൊരു മതവ്യത്യാസവും ജാതിവ്യത്യാസവുംകൂടാതെ എല്ലാവൎക്കും ഒന്നുപോലെ അനുഷ്ഠിക്കാവുന്നതാണ്. എന്നുതന്നെയല്ല, എല്ലാവരും അവശ്യം അനുഷ്ഠിക്കേണ്ടതാണ് എന്നുതന്നെ പറയണം. എന്തെന്നാൽ ഭക്തിയെ ശീലിക്കുക എന്നത് സകല അന്തഃകരണവൃത്തികളേയും സംസ്കരിക്കുക എന്നുള്ള ഒരഭ്യാസവിശേഷമാകുന്നു. അതിന്റെ ഫലം അന്തഃകരണശുദ്ധിയും തദ്വാരാ പരമസ്നേഹപ്രാപ്തിയുമാണ്. എങ്ങിനെയെന്നാൽ, ഈശ്വരസൃഷ്ടിയായിരിക്കുന്ന പ്രപഞ്ചതത്വങ്ങളെ നിരൂപണം ചെയ്യുന്നതും സവ്വമതസ്ഥന്മാരും സ്വീകരിച്ചിട്ടുള്ള ഈശ്വരന്റെ ഉൽകൃഷ്ടഗുണങ്ങളെ അനുസന്ധാനം ചെയ്യുന്നതും ഈശ്വരഭജനമാണല്ലോ. ഇങ്ങിനെ ഈശ്വരതത്വങ്ങളെ അറിഞ്ഞുകൊണ്ട് ഈശ്വരഗുണങ്ങളെ അനുസന്ധാനം ചെയ്യുന്ന സമയത്തു വള

ടെ അന്തഃകരണവൃത്തികൾ തത്തൽഗുണാത്മകമായി പരിണമിക്കുന്നു. ഈ വിധം നാം സൎവ്വദാ ശീലിക്കുന്നതായാൽ നമ്മുടെ സകല അന്തഃകരണവൃത്തികളും ഉൽകൃഷ്ടങ്ങളായി ഭവിക്കുന്നു. നീചവൃത്തികൾക്ക് അപ്പോൾ ഇടമില്ലാതായിത്തീരുന്നു. അപ്പോൾ അന്തഃകരണം പൂൎണ്ണമായി സംസ്കരിക്കപ്പെടുകയും തന്നിമിത്തം ശുദ്ധമാവുകയും ചെയ്യുന്നു. അന്തഃകരണം ശുദ്ധമായാൽ അത് ഉൽകൃഷ്ടഭക്തിക്കു യോഗ്യമായി ഭവിക്കുന്നു. ഉൽകൃഷ്ടഭക്തി എന്നു വെച്ചാൽ ഈശ്വരങ്കൽ പരമപ്രേമം എന്നൎത്ഥമാകുന്നു. ഈശ്വരങ്കൽ പരമപ്രേമം എന്നു വെച്ചാൽ ഈശ്വരമയമായിരിക്കുന്ന സകല പദാൎത്ഥങ്ങളേയും ഒന്നുപോലെ സ്നേഹിക്കുക എന്നൎത്ഥമാകുന്നു. ഒരു അവതാരപുരുഷനെന്നു ക്രിസ്ത്യാനികൾ പറഞ്ഞുവരുന്ന യേശുക്രിസ്തു എന്ന മഹാൻ ഇങ്ങിനെ പറയുന്നു:— 'അന്തഃകരണശുദ്ധി വന്നിട്ടുള്ളവർ അനുഗ്രഹീതന്മാരാകുന്നു; എന്തെന്നാൽ അവൎക്ക് ഈശ്വരസാക്ഷാൽകാരമുണ്ടാകുന്നു.' ഈ അവസ്ഥ സിദ്ധിക്കുന്നതാണ് ജീവിതംകൊണ്ടുള്ള പരമോദ്ദേശ്യം. ഈ ഉദ്ദേശ്യത്തെ സാധിക്കുന്നതിനുള്ള അഭ്യാസം അന്തഃകരണത്തിന്റെ പൂൎണ്ണസംസ്കാരവും അതിന്നനുരൂപങ്ങളായ അനുഷ്ഠാനങ്ങളുമാകയാൽ ലോകവ്യവഹാരങ്ങളെ നിൎവ്വഹിക്കുന്നതിനുള്ള യോഗ്യത സിദ്ധിക്കുന്നതിനുള്ള അഭ്യാസവും അതോടുകൂടിത്തന്നെ കഴിയുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ. അതിനാൽ, ലൌകികമായ കാൎയ്യങ്ങളെ യഥാവിധി നിൎവ്വഹിക്കുന്നതിനു മനുഷ്യരെ യോഗ്യന്മാരാക്കുന്നതിന്നു പുറമെ ജീവിതത്തിന്റെ പരമപ്രയോജനമായ ഈ അവസ്ഥയേയും പ്രാപിക്കുന്നതിന് അവരെ യോഗ്യന്മാരാക്കുന്നത് ഏതു വിദ്യാഭ്യാസസമ്പ്രദായംകൊണ്ടോ അതേ പൂൎണ്ണമായിട്ടുള്ള വിദ്യാഭ്യാസമാവുകയുള്ളുവെന്നും അതു ഭക്തിയെ ശീലിക്കുന്നതുകൊണ്ടു സാധിക്കുന്നതാണെന്നും വരുന്നുണ്ട്. എന്നാൽ മുൻപറഞ്ഞ അവസ്ഥ എല്ലാവൎക്കും അതിവേഗത്തിൽ സിദ്ധിക്കുന്നതല്ല.

എങ്കിലും അവരെ തൽസ്വരൂപമാക്കിത്തീൎക്കത്തക്ക വിധത്തിലായിരിക്കണം വിദ്യാഭ്യാസരീതി എന്നതിന്നു വാദമില്ല. പരമാവധിയിൽനിന്നു നാം ഇപ്പോൾ വളരെ ദൂരെയാണെങ്കിലും നമ്മുടെ വഴി തെറ്റിപ്പോവാൻ പാടില്ല; അതിന്നഭിമുഖമായിട്ടു നടന്നാൽ എപ്പോഴെങ്കിലും അവിടെ എത്തത്തക്ക വിധത്തിലായിരിക്കണം.

ഇവിടെ ഈശ്വരനിൽ ഭക്തി എന്നും വിദ്യാഭ്യാസമെന്നും, തലവാചകത്തിൽ അന്തഃകരണസംസ്കാരമെന്നും മാറി പറയുന്നുണ്ടല്ലോ. അവയെല്ലാം തമ്മിൽ എന്തൊരു സംബന്ധമാണുള്ളത് എന്നു വായനക്കാർ വിചാരിക്കുമായിരിക്കും. എന്നാൽ കുറച്ചാലോചിച്ചുനോക്കുന്നതായാൽ എല്ലാം വളരെ സംബന്ധപ്പെട്ടതന്നെയിരിക്കുന്നുവെന്നു കാണാവുന്നതാണ്. നമുക്കും നമ്മുടെ ചുറ്റും കാണുന്ന ലോകത്തിന്നും ഈശ്വരന്നും തമ്മിൽ നാം വിചാരിക്കുന്നതുപോലെ അന്തരമില്ല; നമ്മളിൽനിന്നോ അല്ലെങ്കിൽ ബാഹ്യപ്രപഞ്ചത്തിൽനിന്നോ ഈശ്വരൻ എന്ന തത്വം വളരെ ദൂരത്തിലല്ല സ്ഥിതിചെയ്യുന്നത് എന്നു കുറച്ചാലോചിച്ചാൽ അനുഭവപ്പെടുന്നതാണ്. ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ഇങ്ങിനെ ഉപദേശിച്ചിരിക്കുന്നു:—'മയി സൎവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ'=എന്നിൽ പ്രപഞ്ചമാസകലം നൂലിൽ രത്നങ്ങൾ എന്നപോലെ കോൎക്കപ്പെട്ടിരിക്കുന്നു'; അദ്ദേഹം സൎവ്വത്ര വ്യാപിച്ചുകൊണ്ട് ചരാചരാത്മകമായ സൎവ്വപ്രപഞ്ചത്തിലും— സൎവ്വപദാൎത്ഥങ്ങളിലുംകൂടി— അനുസ്യൂതമായി സ്വസത്തയെ സൎവ്വദാ പ്രകാശിപ്പിച്ചുകൊണ്ട് സ്ഥിതിചെയ്യുന്നു എന്നു താല്പൎയ്യം. ഗീതയിൽ പത്താമത്തെ വിഭൂത്യദ്ധ്യായംകൊണ്ടും ഈ തത്വം വെളിപ്പെടുന്നുണ്ട്. അതിനാൽ സകല ശാസ്ത്രങ്ങളും ജ്ഞാനസ്ഥാനീയങ്ങളായ പ്രപഞ്ചതത്വങ്ങളെ വെളിപ്പെടുത്തുന്നതോടുകൂടി പരമതത്വമായ ഈശ്വരസത്തയേയും വെളിപ്പെടുത്തുന്നു. ഒരുവൻ ഏതെങ്കിലും ഒരു ശാസ്ത്രത്തെ പരിശോധിച്ചിട്ട് അതിന്റെ താഴെ അറ

ത്തോളം ചെയ്യുന്നതായാൽ അവൻ നിശ്ചയമായും ആ പരമതത്വത്തെ കൂട്ടിമുട്ടുന്നതാണു്. ഈ ഘട്ടത്തിൽ സൂക്ഷ്മമായിട്ടു വേറൊരു സംഗതി ധരിക്കേണ്ടതായിട്ടുണ്ടു്. ശാസ്ത്രവിചാരം ചെയ്യുക എന്നതു് ഒരുമാതിരി വിദ്യാഭ്യാസമാകുന്നു. വിദ്യാഭ്യാസംകൊണ്ടു രണ്ടു കാര്യമാണു് സിദ്ധിക്കുന്നതു്: വിഷയജ്ഞാനവും അന്തഃകരണസംസ്കാരവും. കേവലം ശാസ്ത്രവിചാരംകൊണ്ടു തത്വശാസ്ത്രതത്വങ്ങളുടെ സ്വരൂപജ്ഞാനവും പ്രധാനമായി അന്തഃകരണത്തിന്റെ ഒരംശമായ ബുദ്ധിവൃത്തിയുടെ സംസ്കാരവുമാണു് ഉണ്ടാകുന്നതു്. അന്തഃകരണത്തിന്റെ അധികഭാഗവും പിന്നേയും അസംസ്കൃതമായിത്തന്നെയിരിക്കുന്നതേയുള്ളു. അന്തഃകരണത്തിലുള്ള എല്ലാവൃത്തികളും ഒരുപോലെ സംസ്കരിക്കപ്പെട്ടാൽ മാത്രമേ ഒരുവൻ പരമാർത്ഥതത്വത്തെ കാണുകയുള്ളു. അല്ലാത്തപക്ഷം ഓരോ ശാസ്ത്രങ്ങളുടെ മറുകര എത്രതന്നെ കണ്ടവനായാലും അവനിൽനിന്നു ഭിന്നത്വബുദ്ധി പോകുന്നതല്ല. അപ്പോൾ തത്വാന്വേഷണമാകുന്ന തന്റെ പരിശ്രമംകൊണ്ടുള്ള പ്രയോജനമെന്താണെന്നും ജീവിതത്തിന്റെ പരമപ്രയോജനമെന്താണെന്നും പറയുവാൻ അവനു സാധിക്കുന്നതല്ല. ഈ തത്വത്തെ മനസ്സിലാക്കീട്ടാണു്, കാലദേശാവസ്ഥകളെ അനുസരിച്ചു് എല്ലാ പരിഷ്കൃതജനങ്ങളും അവരവരുടെ വൈദികഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി അനേകം ധർമ്മങ്ങളേയും അവയെ അനുസരിച്ചു് അനേകം അനുഷ്ഠാനങ്ങളേയും അവയെ പൂർത്തിപ്പെടുത്തുന്നതിനു വിശിഷ്ടാചാരങ്ങളേയും ഏർപ്പെടുത്തീട്ടുള്ളതു്. യാതൊന്നു് അഭ്യുദയനിശ്രേയസകരങ്ങളായ കാര്യങ്ങളെ നിർവ്വഹിക്കുന്നതിനു യോഗ്യമായി ഭവിക്കുന്നുവോ അതു ധർമ്മമെന്നും യാതൊന്നു അതിനു വിപരീതമായിരിക്കുന്നുവോ അതു് അധർമ്മമെന്നും സാമാന്യേന പറയാവുന്നതാണു്. ഒന്നുകൂടി വ്യക്തമാക്കുകയാണെങ്കിൽ, യാതൊരു മാർഗ്ഗത്തിൽകൂടി പോയാൽ ലോകകാര്യങ്ങളെ യഥാവിധി നിർവ്വഹിച്ചു പരമാവധിയിലെത്തു

നന്മയായതു ധൎമ്മമെന്നും അതിന്റെ വിപരീതം അധൎമ്മമെന്നും പറയും. വേദശാസ്ത്രാദികളുടെ അദ്ധ്യയനംകൊണ്ടു തത്വങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാവുകയും അതോടുകൂടി ബുദ്ധിസംസ്കാരമുണ്ടാവുകയും, പിന്നെ, ധൎമ്മ്യങ്ങളായ അനുഷ്ഠാനങ്ങളെക്കൊണ്ട് അന്തഃകരണത്തിലുള്ള ബാക്കി സകല വൃത്തികളും സംസ്കരിക്കപ്പെടുകയും ചെയ്യുന്നു. ഇങ്ങിനെ സൎവ്വപ്രകാരേണ അന്തഃകരണം സംസ്കരിക്കപ്പെട്ടു ശുദ്ധമായിത്തീരുമ്പോൾ ആ അന്തഃകരണത്തിൽ പ്രേമസ്വരൂപമായ ആത്മചൈതന്യം പ്രകാശിക്കുകയും അപ്പോൾ അവൻ നിത്യതൃപ്തനാവുകയും ചെയ്യുമെന്നു താല്പൎയ്യം. എന്നാൽ നമ്മുടെ ഇടയിൽ ഇപ്പോൾ ബുദ്ധിവൃത്തിയെ പ്രധാനമായി സംസ്കരിക്കുന്ന ലോകതത്വപ്രതിപാദകങ്ങളായ ശാസ്ത്രങ്ങളെ അഭ്യസനം ചെയ്യുന്നവിധത്തിലാണ് വിദ്യാഭ്യാസസമ്പ്രദായം ഏൎപ്പെടുത്തീട്ടുള്ളത്. അത് അനൎത്ഥകരമാണ് എന്നതിന് ഇന്ത്യയിലെ ഇപ്പോഴത്തെ അസമാധാനം തന്നെ തെളിവാകുന്നു. നമ്മുടെ ഭരണകൎത്താക്കന്മാരും നമ്മുടെ ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ചുമതലക്കാരുമായ ഇംഗ്ലീഷ്കാൎക്ക് ഈ അവസ്ഥ ഗൌരവമായ ആലോചനയ്ക്കു വിഷയമായിത്തീൎന്നിരിക്കുന്നുവെന്നും നമുക്കറിയാമല്ലോ.

അതിനാൽ അഭ്യുദയനിശ്രേയസകരങ്ങളായ കാൎയ്യങ്ങളെ തങ്ങിനേയും നിശ്ചയിക്കുന്നതിനും തദ്വാരാ സകല അന്തഃകരണവൃത്തികളേയും സംസ്കരിക്കുന്നതിനും ഏതുവിദ്യാഭ്യാസരീതി യോഗ്യമായി ഭവിക്കുന്നുവോ അതു പൂൎണ്ണമായിരിക്കുകയുള്ളു എന്നു വന്നുകൂടുന്നുണ്ട്. ഇതെങ്ങിനെയായാലാണ് സാധിക്കുക എന്നാണ് ഇനി വിചാരിക്കേണ്ടത്. മതവിഷയമായ ഉപദേശങ്ങൾ ഇപ്പോഴത്തെ വിദ്യാഭ്യാസരീതിയിലില്ലാത്തിട്ടാണ് ഈ സമ്പ്രദായം അത്ര തന്നെ ഗുണാവഹമായിത്തീരാത്തത് എന്നും അതിനാൽ ആ വക വിഷയങ്ങളെ പാഠശാലകളിൽ ഏൎപ്പെടുത്തേണ്ടതാണെന്നും ചി

ല മഹാന്മാർ അഭിപ്രായപ്പെടുന്നു. ആ അഭിപ്രായം എത്രതന്നെ വാസ്തവമായിട്ടുള്ളതാണെങ്കിലും അതുകൊണ്ടു ഉദ്ദിഷ്ടകാൎയ്യം മുഴുവൻ ഇപ്പോൾ സാധിക്കുമോ എന്നു സംശയമാകുന്നു. എന്തെന്നാൽ, 'ദൈവം സ്നേഹമാകുന്നു', 'സകല പ്രാണികളേയും സ്നേഹിക്കേണ്ടതാകുന്നു', 'ഏടത്തെ ചെകിടത്തടിച്ചാൽ വലത്തെ ചെകിട്ട കാണിച്ചുകൊടുക്കണം', 'അഹിംസാ പരമോ ധൎമ്മഃ' എന്നിങ്ങിനെ കേവലം ശബ്ദരൂപേണ മാത്രമുള്ള ഉപദേശം വിദ്യാൎത്ഥികളിൽ എത്രത്തോളം ഫലിക്കുമെന്ന കാൎയ്യം വളരെ സംശയത്തിലാണിരിക്കുന്നത്. എന്തെന്നാൽ, ഉപദേശത്തെ അനുസരിച്ച് അനുഷ്ഠിപ്പാൻ വശമില്ലാത്ത ഉപദേഷ്ടാക്കന്മാരുടെ ഉപദേശത്തിന്നെന്താണ് വില? അത് എങ്ങിനെയാണ് വിദ്യാൎത്ഥികൾക്കു ബോദ്ധ്യപ്പെടുന്നത്? ഉപദേശിപ്പാനുള്ള സാമൎത്ഥ്യംപോലെ അനുഷ്ഠിപ്പാൻ ശക്തിയുള്ള ഉപാദ്ധ്യായന്മാർ ഇപ്പോൾ വളരെ ദുൎല്ലഭമാണ് താനും. ഉപദേശ്യവിഷയങ്ങളെ അനായാസേന അനുഷ്ഠിച്ചിരുന്ന ഗുരുക്കന്മാരാണ് പണ്ടു ധൎമ്മോപദേശത്തെ ചെയ്തിരുന്നത്. വിദ്യാൎത്ഥികൾ ആവക ഉപദേശങ്ങളെ ദൃഷ്ടാന്തപൂൎവ്വം ഗ്രഹിക്കുകയാൽ അവയിൽ അവൎക്കു നല്ലവണ്ണം ശ്രദ്ധയും വിശ്വാസവുമുണ്ടായിരുന്നു. അതുപ്രകാരം അവർ നടക്കുകയും ചെയ്തിരുന്നു.

എന്നാൽ ഇപ്പോഴത്തെ രീതിയിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരിൽ അനേകംപേൎക്ക് ഈശ്വരനിൽ വിശ്വാസമില്ല. അതിനാൽ ഈശ്വരഭജനം ചെയ്യുക എന്നതു പഠിപ്പില്ലാത്ത മൂഢജനങ്ങളുടെ വ്യാപാരംമാത്രമായിട്ടാണ് അവർ വിചാരിക്കുന്നത്. ധൎമ്മ്യമായിട്ടുള്ള ഉപദേശങ്ങളിലും വൈദികവിധികളിലും അനുഷ്ഠാനങ്ങളിലും വിശ്വാസവും ശ്രദ്ധയുമില്ല എന്നല്ല, വളരെ പുച്ഛം തന്നെ ഉണ്ടുതാനും. സൃഷ്ടികാൎയ്യങ്ങളായ അനേകം തത്വങ്ങളെ അവർ അവരുടെ ഭാഷയിൽ 'ഫോൎസ്', 'എനൎജി',

'നാച്ചുറൽലാസ്', 'ഇലക്ട്രിസിററി' എന്നിങ്ങിനെയുള്ള ശബ്ദങ്ങളെക്കൊണ്ടാണ് പറയുന്നത്. അതുകൊണ്ടു ഞങ്ങൾക്ക് അവയുടെ സ്വരൂപം നല്ലവണ്ണം മനസ്സിലാകുന്നുണ്ടെന്ന് അവർ അനുമാനിക്കുന്നു. നമ്മുടെ ശരീരത്തെ ഒരു നാഴികമണിപോലെയും ആവിയന്ത്രംപോലെയും നമ്മുടെ അന്തഃകരണവൃത്തികളെ ഒരു സൈസ്മോമറോഗ്രാഫ് എന്ന യന്ത്രവിശേഷംപോലെയും—ഇങ്ങിനെ സൃഷ്ടിയിലുള്ള ആശ്ചര്യകരങ്ങളായ വിവിധശക്തിവിശേഷങ്ങളെ കേവലം ജഡതുല്യമായി—നമുക്ക് ഇഷ്ടംപോലെ ഉപയോഗിക്കത്തക്കവണ്ണം അവിടവിടെ കിടക്കുന്നതായി—വിചാരിക്കുന്നുവെങ്കിൽ ആ ജ്ഞാനംകൊണ്ടു നമുക്ക് ഉൽകൃഷ്ടമായിട്ട് എന്തുഫലമാണ് സിദ്ധിക്കുന്നത്? അതുകൊണ്ട് അന്തഃകരണത്തിന്ന് എന്തു സംസ്കാരവിശേഷമാണുണ്ടാകുന്നത്? നമ്മുടെ ജീവിതംകൊണ്ടുള്ള പരമപ്രയോജനം അതുകൊണ്ട് എങ്ങിനെ സാധിക്കാം? 'നമ്മുടെ ഈ സ്വല്പം തലച്ചോറുകൊണ്ടു പ്രപഞ്ചതത്വങ്ങളെ മുഴുവൻ ഗ്രഹിക്കാമെന്നു വിചാരിക്കുന്നതിൽപരം കഥയില്ലായ്മ വേറെ വല്ലതുമുണ്ടോ?' എന്നു കാർലൈൽ എന്ന മഹാൻ പറയുന്നു. അദ്ദേഹംതന്നെ വേറൊരു ദിക്കിൽ 'പ്രപഞ്ചതത്വങ്ങളുടെ ദുരവഗാഹതത്വത്തെ അപേക്ഷിച്ചു നോക്കുമ്പോൾ നമ്മുടെ ന്യായശാസ്ത്രവും യുക്തിശാസ്ത്രവും കേവലം കുട്ടികളുടെ കൊഞ്ചൽ എന്നല്ലാതെ വേറെ ഒന്നും പറവാൻ പാടില്ല' എന്നു പറയുന്നു.

അതിനാൽ അന്തഃകരണത്തിന്റെ ഏകദേശാംശത്തെ മാത്രം സംസ്കരിക്കത്തക്കതായ വിദ്യാഭ്യാസത്തിന്നു പകരം ഇപ്പോഴത്തെ കാലത്തെയും ഇപ്പോഴത്തെ ജനസമുദായത്തിന്റെ വാസനയേയും അനുസരിച്ചു സമഗ്രമായിട്ടുള്ള സംസ്കാരം ഏതു രീതിയിലുള്ള വിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കുമെന്നാണ് ഇനി ആലോചിക്കുവാനുള്ളത്. അതു വേറൊരവസരത്തിൽ നിരൂപിക്കാം.

## ൩. പുരാണഗ്രന്ഥങ്ങൾ.

സംസ്കൃതഭാഷയിൽ മഹാപ്രസിദ്ധങ്ങളായിട്ടുള്ള പതിനെട്ടു പുരാണങ്ങളും, പതിനെട്ടു് ഉപപുരാണങ്ങളും, പിന്നെ വേറെയും അനേകം പുരാണങ്ങളും, ഇതിഹാസങ്ങളും എന്നിവയുടെ ആസകലമുള്ള കണക്കുനോക്കുന്നതായാൽ അനേകം ലക്ഷം ഗ്രന്ഥങ്ങൾ അവയിൽ അടങ്ങിയിരിക്കുന്നുവെന്നു കാണാവുന്നതാണ്. അവയെയെല്ലാം ഒരുവട്ടം വായിച്ചുതീൎക്കുന്നതിനുതന്നെ ഒരുവന്റെ ആയുഷ്കാലം മതിയാകുമോ എന്നു സംശയമാകുന്നു. ഓരോ അവസ്ഥകളിൽ ഇരിക്കുന്ന ഓരോ ജാതിക്കാൎക്കും ഉചിതമായിരിക്കുന്ന ഐഹികമായും പാരത്രികമായുമുള്ള ധൎമ്മങ്ങളെ ആവക ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നു. മനുഷ്യൎക്കു ജ്ഞാതവ്യമായിട്ടുള്ള സകല വിഷയങ്ങളും അവയിൽ അടങ്ങിയിരിക്കുന്നുവെന്നുതന്നെ പറയാം. അവയെല്ലാറ്റിനും പുറമേ 'ഒന്നാന്തരം കല്ലുവെച്ച പൊളി' എന്നു പറയാറുള്ളതുപോലെ അനവധി പൊളിക്കഥകളും അവയിൽ കാണ്മാനുണ്ട്. ഒരുവിധത്തിലും സംഭവിപ്പാൻ പാടില്ലാത്തവയായ—ജഗദീശ്വരനാൽ നിയമിതങ്ങളായ വിവിധപ്രകൃതിനിയമങ്ങൾക്കെതിരെ വിരോധമായിരിക്കുന്ന—ഓരോ സംഗതികളെ ഏററവും ഗൌരവത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നതു വായിക്കുമ്പോൾ, നിൎവ്യാജമായി പറയുന്നതായാൽ, തലതാഴ്ത്തി ഒരു പുഞ്ചിരിയിടാതെ യാതൊരു നിവൃത്തിയുമില്ല. ആവക വിഷയങ്ങളെപ്പററി ആലോചിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു് ഒരിക്കൽ ഈ ലേഖകന്നു് "ഇത്രവളരെ അസംബന്ധങ്ങളെ എഴുതിക്കൂട്ടീട്ടു് വ്യാസമഹൎഷിക്കെന്തു പ്രയോജനമാണുള്ളതു്" എന്നു തോന്നുകയുണ്ടായി. "അങ്ങിനെ തോന്നുന്നതുതന്നെ മനഃശ്ശുദ്ധിയില്ലാഞ്ഞിട്ടാണ്" എന്നു ചില മഹാന്മാർ അഭിപ്രായപ്പെടുമായിരിക്കാം. പക്ഷേ, തന്നിമിത്തം പുരാണഗ്രന്ഥങ്ങളിൽനിന്നു മനുഷ്യൻ കണ്ടെത്താ

ത്തായ ചില തത്വങ്ങൾ ഈ ലേഖകന്നു വെളിപ്പെടുകയും അതു കാരണം ആവക ഗ്രന്ഥങ്ങളിലും അവയെ നിൎമ്മിച്ചിട്ടുള്ള മഹാന്മാരായ ഋഷിമാരിലും ബഹുമാനവും ഭക്തിയും മുമ്പേത്തേക്കാൾ വളരെ അധികമായി വൎദ്ധിക്കുകയും ചെയ്തിട്ടുണ്ട്. അതിനെപ്പറ്റിയുള്ള നിരൂപണമാകുന്നു ഈ ലേഖനത്തിലെ മുഖ്യവിഷയം.

പുരാണങ്ങളിലും ഇതിഹാസങ്ങളിലും അസംഭാവ്യങ്ങളായ അനേകം കഥകളെ പറയുന്നുണ്ട് എന്നുള്ളതു നിൎവ്യാജമായി ചിന്തിപ്പാനും പറവാനും ധൈൎയ്യമുള്ളവരെല്ലാവരും സമ്മതിക്കുന്ന സംഗതിയാകുന്നു. എന്നാൽ അങ്ങിനെ വ്യാജരഹിതമായി ചിന്തിക്കുകയും പറയുകയും ചെയ്യുന്നതുകൊണ്ട് അവൎക്ക് അവയിൽ വിശ്വാസത്തിന്നും ഭക്തിക്കും ലേശമെങ്കിലും കുറവുവരേണമെന്നില്ല. പുരാണഗ്രന്ഥങ്ങളിൽ മുഴുവൻ പൊളിക്കഥകളാണ് എന്നു പറഞ്ഞ് ഏവൻ അവയെ നിസ്സാരമാക്കി തള്ളിക്കളയുന്നുവോ അവന്ന് അവയിൽ വിശ്വാസവും ഭക്തിയുമില്ലെന്നു പറയാം. എന്നാൽ, അവ പൊളിക്കഥകൾതന്നെയാണെന്നു ധരിച്ചുകൊണ്ട് അവയുടെ പ്രയോജനത്തെപ്പറ്റി ഏവൻ ചിന്തിക്കുന്നുവോ അവന്നും മനശ്ശുദ്ധിയില്ലാഞ്ഞിട്ടാണ് അങ്ങിനെ തോന്നുന്നതെന്നോ, അല്ലെങ്കിൽ ആ വക ഗ്രന്ഥങ്ങളിൽ അവിശ്വാസംകൊണ്ടാണ് എന്നോ ഒരിക്കലും പറയുവാൻ പാടുള്ളതല്ല. പരമാൎത്ഥമായിട്ടുള്ള ജിജ്ഞാസകൊണ്ടാണ് അവന്ന് അങ്ങിനെ തോന്നുന്നത്. ഏതു വിഷയത്തിലെങ്കിലും ഒരുവന്നു പരമാൎത്ഥജിജ്ഞാസ ഉണ്ടാകുന്നില്ല എങ്കിൽ—ഏതു വിഷയത്തെയെങ്കിലും ഒരുവൻ കണ്ണടച്ചു വിശ്വസിക്കുന്നുവെങ്കിൽ—അവന്ന് അതിന്റെ തത്വം വെളിപ്പെടുന്നതല്ല എന്ന നിയമം സൎവ്വത്ര വ്യാപിക്കുന്നതാകുന്നു. അതിനാൽ എല്ലാ വിഷയത്തെ സംബന്ധിച്ചും പരമാൎത്ഥമായ ജിജ്ഞാസ ആവശ്യമാകുന്നുവെന്നതു വാദമില്ലാത്ത സംഗതിയാകുന്നു. ഓരോ വിഷയങ്ങളെപ്പറ്റി പരമാൎത്ഥമായ ജിജ്ഞാസയുണ്ടായാൽ മാത്രമേ ഒരു

വന്ന് അതാതു വിഷയങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാവുകയുള്ളു, സ്വരൂപജ്ഞാനമുണ്ടായാൽ മാത്രമേ അവയുടെ മാഹാത്മ്യം മനസ്സിലാവുകയുള്ളൂ. എന്നാൽ മാത്രമേ അവയിൽ വിശ്വാസമുണ്ടാവുകയുമുള്ളു, പരമാൎത്ഥജിജ്ഞാസയോടുകൂടി തത്വനിരൂപണാൎത്ഥം ഒരു വിഷയത്തെപ്പററി വാദിക്കേണ്ടതാവശ്യമാകുന്നു. എന്തെന്നാൽ വാദം നിൎദ്ദുഷ്ടമാകുന്നു. 'വാദ പ്രവദതാമഹം' എന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ വിഭൂത്യദ്ധ്യായത്തിൽ ഉപദേശിക്കുന്നു. വാദമെന്നതു ഗുരുശിഷ്യന്മാരോ അന്യന്മാരോ തമ്മിൽ രാഗദ്വേഷാദികൾ കൂടാതെ തത്വനിരൂപണാൎത്ഥമുള്ള തൎക്കമാകയാൽ അതു ശ്രേഷ്ഠവും, അതിനാൽ അതു ഭഗവാന്റെ വിഭൂതിയുമാകുന്നുവെന്നു ശ്രീധരാചാൎയ്യസ്വാമികൾ വ്യാഖ്യാനിച്ചിരിക്കുന്നു. അതിനാൽ ഒരു വിഷയത്തെപ്പററിയ വാദം ദോഷരഹിതമാകുന്നു. ഇത്രയും പറഞ്ഞിട്ട് ഇനി പ്രകൃതവിഷയത്തിലേക്കു പ്രവേശിക്കുന്നു.

പുരാണഗ്രന്ഥങ്ങളിൽ ഇത്രവളരെ പൊളിക്കഥകളെ കൊണ്ടുവന്നിട്ടുള്ളതെങ്കിലും പ്രയോജനമുണ്ടോ? അതോ, അവ കേവലം അസംബന്ധങ്ങൾ മാത്രമോ? പുരാണഗ്രന്ഥങ്ങളെക്കൊണ്ടു വ്യാസമഹൎഷി ഉദ്ദേശിച്ചിട്ടുള്ള പ്രയോജനത്തെപ്പററി ആലോചിച്ചുനോക്കുമ്പോൾ അവ കേവലം അസംബന്ധങ്ങളാണെന്നു വിചാരിപ്പാൻ വഴികാണുന്നില്ല. എന്തെന്നാൽ, അഭ്യുദയനിശ്രേയസകരങ്ങളായ സകല ധൎമ്മങ്ങളേയും പ്രതിപാദിക്കുന്ന വേദശാസ്ത്രാദിഗ്രന്ഥങ്ങൾ സാധാരണജനങ്ങൾക്കു പ്രാപ്യമല്ലായ്കയാൽ സൎവ്വപ്രാണികൾക്കും അനുഗ്രഹത്തെ ചെയ്വാൻ ഇച്ഛയോടുകൂടിയിരിക്കുന്ന ഭഗവാൻ വേദവ്യാസമഹൎഷി സകല വേദാൎത്ഥങ്ങളേയും ശാസ്ത്രാൎത്ഥങ്ങളേയും സാധാരണജനങ്ങൾക്കു മനസ്സിലാകത്തക്ക വിധത്തിൽ കഥാരൂപേണ എഴുതീട്ടുള്ളവയാകുന്നു പുരാണഗ്രന്ഥങ്ങൾ എന്നതു പ്രസിദ്ധമാണ്. ഈ സംഗതിയെപ്പററി ഈ ലേഖകൻതന്നെ മറെറാരു സന്ദൎഭത്തിൽ എഴുതീട്ടുള്ളതിനെ താഴെ

ഘോഷിക്കുന്നു:—"സകലജാതി മനുഷ്യരേയും—വിദ്വാന്മാരേയും മൂഢന്മാരേയും, ബുദ്ധിമാന്മാരേയും മന്ദബുദ്ധികളേയും, സ്ത്രീകളേയും പുരുഷന്മാരേയും— ഒന്നുപോലെ ഉദ്ധരിപ്പിക്കണം എന്ന മഹത്തായ ഉദ്ദേശ്യത്തോടുകൂടിയാണ് വ്യാസമഹർഷി പുരാണഗ്രന്ഥങ്ങളെ നിർമ്മിച്ചിട്ടുള്ളത്. ഈ ഉദ്ദേശ്യത്തോടുകൂടി അദ്ദേഹം ആ വക ഗ്രന്ഥങ്ങളിൽ വിവിധവർണ്ണധർമ്മങ്ങളേയും ആശ്രമധർമ്മങ്ങളേയും പ്രതിപാദിക്കുന്നു. മനുഷ്യർ ലോകവ്യവഹാരങ്ങളെ യഥാവിധി നിർവ്വഹിക്കുന്നതിന്നുവേണ്ട അറിവിനെ കൊടുക്കുന്ന നാനാവിധ ശാസ്ത്രങ്ങളെ പ്രതിപാദിക്കുന്നു. എല്ലാവരും അവരവർക്കനുരൂപമായിരിക്കുന്ന ധർമ്മങ്ങളെ വേണ്ടപോലെ അനുഷ്ഠിക്കുന്നതായാൽ അതുകൊണ്ട് അവരവർക്കുണ്ടാകുന്ന ശ്രേയസ്സിനേയും അധർമ്മതല്പരന്മാരായാൽ തന്നിമിത്തമുണ്ടാകുന്ന ദോഷത്തേയും ചൂണ്ടിക്കാണിക്കുന്നു. നിത്യകാലക്ഷേപത്തിൽ പ്രാണികൾക്കനുഭവിക്കേണ്ടിവരുന്ന നാനാവിധദുഃഖങ്ങളുടെ നിവൃത്തിയേയും കഥാരൂപേണ ഉപദേശിക്കുന്നു. സത്യത്തെ ശ്ലാഘിക്കുന്നു. അസത്യത്തെ നിന്ദിക്കുന്നു. എന്തു ക്ലേശമനുഭവിച്ചാലും സത്യനിഷ്ഠയിൽനിന്നു പിൻവലിക്കരുത് എന്നു പല സന്ദർഭങ്ങളിലും പലജാതി കഥകളെക്കൊണ്ടുതന്നെ നിഷ്കർഷിക്കുന്നു. പിന്നെ, പല ഘട്ടങ്ങളിലും ആത്മവിഷയമായ സംഗതികളേയും യോഗമാർഗ്ഗത്തേയുമുപദേശിക്കുന്നു*." ഇങ്ങിനെ മഹത്തായിരിക്കുന്ന ഉദ്ദേശ്യത്തോടുകൂടി ഉൽകൃഷ്ടവിഷയങ്ങളെ പ്രതിപാദിക്കുന്ന അവസരത്തിൽ നമുക്കു ദോഷമാണെന്നു തോന്നുന്ന ചില കഥകളെ കൊണ്ടുവന്നിട്ടുള്ളതു കേവലം അസംബന്ധം മാത്രമാണ് എന്ന് ഒരിക്കലും പറയുവാൻ പാടില്ല. എന്നാൽ ഇവിടെ ഇങ്ങിനെ ഒരു ശങ്ക വരുന്നതാകാം:—"വിദ്വാന്മാരിൽതന്നെ

* ഇയ്യിടെ പ്രസിദ്ധംചെയ്തിട്ടുള്ള 'പുരാണങ്ങൾ' [illegible] എന്ന ഗ്രന്ഥത്തിന്നു കെ. എം. എഴുതീട്ടുള്ള അവതാരിക നോക്കുക.

ചിലവചകക്കാർ സാരമായിട്ടനേകം സംഗതികൾ പറയുന്ന കൂട്ടത്തിൽ അനവധി വിഡ്ഢിത്തവും പറയാറണ്ട് എന്നുള്ളത് അസാധാരണയല്ല. വ്യാസമഹർഷി ആ കൂട്ടത്തിൽ ഒരാളാകുവാൻ പാടില്ല എന്നുണ്ടോ? അദ്ദേഹം മനഃപൂർവ്വമായിട്ട് പൊളി എഴുതിക്കൂട്ടിയിരിക്കുന്നു എന്നു വിചാരിക്കേണമെന്നില്ല. ചില മൂഢവിശ്വാസങ്ങൾ ആദ്ദേഹത്തിന്നും ഉണ്ടാവാൻ പാടില്ലേ?”

ഈ ശങ്കയും നിലനില്ക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ പുരാണഗ്രന്ഥകർത്താവായ വ്യാസമഹർഷിതന്നെ എഴുതീട്ടുള്ള വേദാന്തസൂത്രാദി ശാസ്ത്രഗ്രന്ഥങ്ങളിൽ ശ്രുതിക്കും യുക്തിക്കും അനുഭവത്തിന്നും ലഘുവായിട്ടെങ്കിലും യോജിക്കാത്ത ഒരു ഘട്ടമെങ്കിലും കാണുന്നതല്ല. ശാസ്ത്രപ്രതിപാദനത്തിൽ അതാതു വിഷയങ്ങളെ ആരംഭിച്ച് ഉപസംഹരിക്കുന്ന കാര്യത്തിലും തൽപ്രയോജനത്തെ പ്രതിപാദിക്കുന്ന കാര്യത്തിലും ശാസ്ത്രത്തിന്ന വിഷയത്തോടും പ്രയോജനത്തോടുമുള്ള സംബന്ധത്തെ കാണിക്കുന്ന കാര്യത്തിലും അദ്ദേഹം എല്ലാ ശാസ്ത്രജ്ഞന്മാരിൽവെച്ചും അഗ്രഗണ്യനാകുന്നുവെന്ന് ഏവനും സമ്മതിക്കാതെ കഴിയുന്നതല്ല. അങ്ങിനെയിരിക്കുന്ന ആൾ ചിലദിക്കിൽ അസംബന്ധം പറഞ്ഞിരിക്കുന്നുവെന്നു ശങ്കിക്കുന്നതു മഹാസാഹസമാകുന്നു. അതിനാൽ പുരാണഗ്രന്ഥങ്ങളിൽ പൊളിയാണെന്നു തോന്നത്തക്ക അനേകം കഥകളെ കൊണ്ടുവന്നിട്ടുള്ളത് ഒരു പ്രത്യേകോദ്ദേശ്യത്തോടുകൂടിയായിരിക്കണം എന്നു സുവ്യക്തമാകുന്നുണ്ട്. അതെന്താണെന്ന് ഇനി നിരൂപിക്കുക.

സർവ്വപ്രാണികളേയും അനുഗ്രഹിക്കണമെന്ന ഇച്ഛയോടുകൂടി ഭഗവാൻ വ്യാസമഹർഷി പുരാണങ്ങളെ എഴുതണമെന്നു വിചാരിച്ചുകൊണ്ടിരിക്കുന്ന സമയത്തിങ്കൽ വാല്മീകി അദ്ദേഹത്തിന്റെ മനത്തായിരിക്കുന്ന ആ ഉദ്ദേശ്യത്തെ അറിഞ്ഞു സന്തോഷിച്ച് അദ്ദേഹത്തിന്റെ അടുക്കൽചെന്ന് ഒരു മന്ത്രത്തെ ഉപദേശിച്ചുകൊടുത്തു. ആ മന്ത്രം വേണ്ടപോലെ അനുസന്ധാനം ചെയ്യുന്നത

യാൽ ഉദ്ദിഷ്ടകാൎയ്യം സഫലമായി ഭവിക്കുന്നതാണ് എന്നു പറഞ്ഞ് അദ്ദേഹം തിരിയെ പോകയും ചെയ്തു. ഉപദേശപ്രകാരം ആ മന്ത്രത്തെ അനുസന്ധാനം ചെയ്തതിന്റെ ശേഷമാണ് വ്യാസമഹൎഷി പുരാണഗ്രന്ഥങ്ങളെ എഴുതിത്തുടങ്ങിയത് എന്നാണ് ഒരു ഇതിഹാസം. 'വിഷ്ണുരഹം' എന്നാകുന്നു ആ മന്ത്രം. സൎവ്വത്ര വ്യാപിച്ചിരിക്കുന്നവനും ചരങ്ങളായും അചരങ്ങളായുമിരിക്കുന്ന സകല വസ്തുക്കളിലും അന്തൎയ്യാമിരൂപേണ സ്ഥിതിചെയ്യുന്നവനുമായ സാക്ഷാൽ ജഗദീശ്വരൻതന്നെയാകുന്നു ഞാൻ എന്നാണ് ആ മന്ത്രത്തിന്റെ അൎത്ഥം. ചരാചരങ്ങളായ സകലവസ്തുക്കളുടേയും തത്വസ്വഭാവങ്ങളെ അറിയുക, സൎവ്വപ്രാണികളുടേയും ഹൎഷവിഷാദാദിചിത്തവികാരങ്ങളെ സ്വചിത്തവികാരങ്ങൾ എന്നപോലെ അറിഞ്ഞ് അനുഭവപ്പെടുത്തുക, സകല പ്രാണികളുടേയും തത്തദ്വാസനാനുരൂപമായിട്ടുള്ള മനോരഥങ്ങളേയും ചേഷ്ടാവിശേഷങ്ങളേയും മനസ്സിരുത്തി അറിയുക, ചുരുക്കിപ്പറയുന്നതായാൽ, ലോകമാസകലം, ഉള്ളങ്കയ്യിൽ നെല്ലിക്ക എന്നപോലെ, ഒന്നായി ഏക കാലത്തിൽ കാണാറാവുക — ഇവയാണ് മുൻപറഞ്ഞ മന്ത്രത്തിന്റെ അനുസന്ധാനംകൊണ്ടുണ്ടാകുന്ന ഫലം. ഉള്ളങ്കയ്യിൽ നെല്ലിക്ക എന്നപോലെ ലോകമാസകലം കാണുവാൻ ശക്തനായവൻ മാത്രമേ സൎവ്വലോകാനുഗ്രാഹകമായിരിക്കുന്ന മഹത്തായ കൎമ്മം ചെയ്യാൻ യോഗ്യനാവുകയുള്ളൂ. അപ്രകാരമുള്ള യോഗ്യതയോടുകൂടിയിരിക്കുന്ന ആളാണ് ഭഗവാൻ വേദവ്യാസമഹൎഷി.

അടുത്താരംഭിച്ചിരിക്കുന്ന വിഷയത്തിനു പ്രസ്താവനാസ്ഥാനീയമായി ഇത്രയും പറഞ്ഞിട്ട് ഇനി വിഷയത്തിലേക്കു നേരിട്ടു കടക്കാം. നാം ഓരോരുത്തരും അവരവരുടെ ബുദ്ധിസംസ്കാരത്തെ അനുസരിച്ച് അവരവരുടെ നിലയിൽ നിന്നാണ് പുരാണഗ്രന്ഥങ്ങളെ നോക്കുന്നത്. എന്നാൽ വ്യാസമഹൎഷി തന്റെ ബുദ്ധിസംസ്കാരഭേദങ്ങളെ അനുസരിച്ച് സൎവ്വപ്രാണികളുടേയും നി

ലയിൽ നിന്നു കണ്ടുകൊണ്ടാണ് പുരാണഗ്രന്ഥങ്ങളെഴുതീട്ടുള്ളത്. ഇതൊരു സാരമായിട്ടുള്ള സംഗതിയാകുന്നു. ഇതിനെപ്പററി നൊങ്ങളിൽ ചിലർ അത്ര ആലോചിക്കാറില്ല. അതുകൊണ്ടാണ് ചിലതെല്ലാം അസംബന്ധമാണെന്നു തോന്നുവാനിടയായത്. ഈ സംഗതി വിശദമാക്കുന്നതിന്നു മനുഷ്യരിൽതന്നെ നൊമ്മളെക്കാൾ താണ അവസ്ഥയിലിരിക്കുന്ന ചില വകക്കാരുടെ ബുദ്ധിസംസ്കാരത്തെപ്പററിയും അവരുടെ നാനാവിധ വിശ്വാസങ്ങളെപ്പററിയും ആലോചിച്ചുനോക്കുക. നമ്മുടെ ജനസമുദായത്തിലുള്ള കീഴ്ജാതിക്കാർ എന്നു പറയപ്പെടുന്ന അധികപക്ഷം ജനങ്ങളേയും അതിൽ താഴെയുള്ള ചെറുമക്കൾ മുതലായ ജാതിക്കാരേയും സാമാന്യേന ഈ കാൎയ്യത്തിൽ ഉദാഹരണമായിട്ടെടുക്കാവുന്നതാണ്. ഭൂതപിശാചാദി ദുൎദ്ദേവതമാരെക്കൊണ്ടും യക്ഷഗന്ധൎവ്വാദികളെക്കൊണ്ടും മററും ഈ ലോകമാസകലം നിറഞ്ഞിരിക്കുന്നുവെന്നാണ് അവരുടെ പൂൎണ്ണവിശ്വാസം. ആ വക ഭൂതപിശാചാദികൾ സാധാരണയായിട്ടു മനുഷ്യരുടെ ദൃഷ്ടിക്കു ഗോചരമാകുന്നില്ല എന്നും എങ്കിലും അപൂൎവ്വം ചില സമയങ്ങളിൽ മനുഷ്യൎക്ക് അവരെ കാണാവുന്നതാണെന്നും അവർ വിശ്വസിക്കുന്നു. ഈ വിഷയത്തിൽ അവൎക്കു ശങ്കതന്നെ തോന്നാറില്ല. മനുഷ്യരെപ്പോലെതന്നെ രാഗദ്വേഷാദികൾ നിറഞ്ഞിരിക്കുന്നവരും മനുഷ്യൎക്കു പലവിധത്തിലും ഉപദ്രവങ്ങൾ ചെയ്യുന്നതിന്നു ശക്തന്മാരുമായ ചാത്തൻ, ചാമുണ്ഡി, ചൊടലഭദ്രകാളി, കറപ്പൻ എന്നിങ്ങിനെയുള്ള ക്ഷുദ്രദേവന്മാരാകുന്നു അവരുടെ ഭജനത്തിന്നു വിഷയമായി ഭവിക്കുന്നത്. രാഗദ്വേഷാദിരഹിതനായും അനിൎവ്വചനീയപ്രേമസ്വരൂപനായും സകലപ്രാണികളുടേയും സൎവ്വപ്രകാരേണയുള്ള അപരാധങ്ങളെ ക്ഷമിച്ച് അവരെ അനുഗ്രഹിക്കുന്നതിന്നു സൎവ്വദാ സന്നദ്ധനായും അതുഹേതുവായിട്ടുതന്നെ കരുണാസമുദ്രനായുമിരിക്കുന്ന ജഗദീശ്വരൻ അവരുടെ ബുദ്ധിക്ക് ഒരിക്കലും

ഗോചരമാകുന്നതല്ല. അവരുടെ ധാൎമ്മികമായിട്ടുള്ള ബുദ്ധിയും അവരുടെ ഈശ്വരവിശ്വാസത്തിന്നനുരൂപമായിത്തന്നെയിരിക്കുന്നു. ദയ, സത്യം, ക്ഷമ, ഇതരപ്രാണികളിൽ അനുകമ്പ എന്നിങ്ങിനെയുള്ള ഉൽകൃഷ്ടഗുണങ്ങളുടെ സ്വരൂപജ്ഞാനം വളരെ കുറച്ചുമാത്രമേ അവൎക്കുള്ളു. ഒരുവൻ മറ്റൊരുവന്ന് ഒരപകാരം ചെയ്താൽ ആ മറ്റൊരുവൻ അതിന്നു പകരം ചോദിക്കാതെ അതിനെ സഹിച്ചുവെങ്കിൽ ഭീരുതകൊണ്ട് എന്നല്ലാതെ ക്ഷമ എന്ന ഉൽകൃഷ്ടഗുണംകൊണ്ടാണ് അവൻ അതിനെ പൊറുത്തത് എന്ന് അവർ ഒരിക്കലും വിചാരിക്കുന്നതല്ല. ധൎമ്മ്യമായിട്ടുള്ള പ്രവൃത്തികൾ ഒരുവനെ ഉന്നയിക്കുന്നതിനാൽ അവ സ്വത ഏവ ഉൽകൃഷ്ടങ്ങളും സ്വീകാൎയ്യങ്ങളുമാകുന്നുവെന്നും, നേരെമറിച്ച്, അധൎമ്മപ്രവൃത്തികൾ ഒരുവനെ അധോനയിക്കുന്നതിനാൽ ദേഹദണ്ഡനാദി തൽപ്രതികാരസംബന്ധംകൂടാതെതന്നെ സ്വത ഏവ അവ നീചങ്ങളും നിന്ദ്യങ്ങളുമാകുന്നുവെന്നും അവൎക്ക് ഒരിക്കലും വിചാരിക്കുവാൻ കഴിയുന്നതല്ല. ഈ അവസ്ഥയിലിരിക്കുന്നവർ മുൻപറഞ്ഞ വകക്കാർ മാത്രമേ ഉള്ളു എന്നു പറവാൻ പാടില്ല. അങ്ങിനെയുള്ളവരെ എല്ലാ ജാതിയിലും കാണുന്നതാകുന്നു. ബുദ്ധിക്കു മുൻപറഞ്ഞപ്രകാരം മാത്രമുള്ള സംസ്കാരത്തോടുകൂടിയവർ ഏതെല്ലാം ജാതി മനുഷ്യരിൽ കാണപ്പെടുന്നുവോ അവരെയെല്ലാം ഒരുതരമാക്കി വേർതിരിക്കേണ്ടതാകുന്നു. സൂക്ഷ്മമായിട്ടാലോചിച്ചുനോക്കുന്നതായാൽ മനുഷ്യരിൽ അധികപക്ഷവും ഈ ക്ലാസ്സിൽ പെട്ടവരാണെന്നു കാണാവുന്നതാണ്. ഈ കൂട്ടൎക്ക് ആസ്തിക്യബുദ്ധിയുണ്ടാക്കി, അവരെ അധൎമ്മത്തിൽനിന്നു പിന്തിരിപ്പിച്ച്, സ്വസ്വധൎമ്മങ്ങളിൽ തൽപരന്മാരാക്കിത്തീൎത്ത്, അവരെക്കൊണ്ട് ഐഹികമായ അഭ്യുദയത്തെ പ്രാപിപ്പിക്കുകയും പരലോകപ്രാപ്തിക്കുള്ള മാൎഗ്ഗത്തെ അവൎക്കു തിരിച്ചുകൊടുക്കുകയും വേണമെന്നുള്ള ഉദ്ദേശ്യം വ്യാസമഹൎഷിക്കു പ്രധാനമായിട്ടുണ്ടായിരിക്കണമെന്ന കാൎയ്യത്തിൽ യാതൊരു സംശയവുമില്ല. ഒ

ങ്ങിനെയുള്ളവരെ അധൎമ്മത്തിൽനിന്ന പിന്തിരിപ്പിക്കുന്നതിന്ന് ഇരിമ്പുലക്കയും ആലാസ്യകയറും കയ്യിൽ പിടിച്ചുകൊണ്ടുള്ള കിങ്കരന്മാരോടുകൂടി പുറപ്പെടുന്ന അതിഭയങ്കരനായ കാലനും “ചെമ്പുകിടാരം ചുട്ടുപഴുപ്പിച്ചുമ്പളുഷോതനാ നെയ്യുമൊഴിച്ചു”തെയ്യാറാക്കി വെച്ചിട്ടുള്ള നരകങ്ങളും മററും കൂടാതെ എങ്ങിനെയാണ് സാധിക്കുന്നത്? പിന്നെ, മൂഢന്മാൎക്ക് ഈശ്വരവിശ്വാസമുണ്ടാക്കിത്തീൎക്കുവാൻ മഹാന്മാർ എടുത്തിട്ടുള്ള ഉപായം നോക്കുക. പരമേശ്വരന്റെ വാസസ്ഥലമായ കൈലാസപൎവ്വതത്തെ രാവണൻ കുത്തിയെടുത്ത് അനായാസേന അമ്മാനാടിയെന്നും, കുംഭകൎണ്ണന്റെ ഉറക്കം കളയുന്നതിന്നുവേണ്ടി ആനകളെക്കൊണ്ടു മൂക്കിലെ രോമങ്ങൾ വലിപ്പിച്ചിട്ടും പുള്ളിക്കാരന്റെ സുഖമായനിദ്രയ്ക്കു ഭംഗം വന്നില്ലെന്നും പറയുന്നുണ്ടല്ലൊ. ഇപ്രകാരമുള്ള വൎണ്ണനകളെക്കൊണ്ടു രാവണന്റെയും കുംഭകൎണ്ണന്റെയും അപാരമായ കായബലത്തിന്റെ സ്ഥൂലമായ ഒരാകാരത്തെ മൂഢജനങ്ങൾക്കുണ്ടാക്കിക്കൊടുക്കുന്നു. എന്നാൽ വാസ്തവത്തിൽ രാവണന്ന് അത്ര കയ്യൂക്കുണ്ടോ എന്നും കുംഭകൎണ്ണന്റെ മൂക്കിലെ രോമത്തിന്ന് അത്ര ബലമുണ്ടോ എന്നും ചോദിച്ചിട്ടാവശ്യമില്ല. എന്തെന്നാൽ യാതൊരു ചോദ്യവും കൂടാതെ പറയുന്നതെല്ലാം അതി ശ്രദ്ധയോടുകൂടി കേട്ടു വിശ്വസിക്കുക മൂഢജനങ്ങളുടെ സ്വഭാവമാകുന്നു. കഥയിൽ ചോദ്യമില്ല എന്ന ചൊല്ലുതന്നെ മൂഢജനസ്വഭാവത്തിൽനിന്നുത്ഭവിച്ചിട്ടുള്ളതാകുന്നു. അപ്രകാരമുള്ള മൂഢജനസ്വഭാവത്തെ ഋഷിമാർ കട്ടകട്ടിയാക്കി വെച്ചിട്ടുള്ളതിനാലാണ് അവർ അപ്രകാരം വൎണ്ണിച്ചിട്ടുള്ളത്. മഹത്തായ കായബലത്തിന്റെ സ്വരൂപജ്ഞാനം മൂഢജനങ്ങൾക്കുണ്ടാക്കിക്കൊടുക്കണമെന്നു മാത്രമേ അതുകൊണ്ട് അവൎക്കുദ്ദേശമുള്ളു. സംഭവിപ്പാൻ ഒരിക്കലും പാടില്ലാത്തതായ ഓരോ സംഗതികളുടെ അതിശയോക്തിയോടുകൂടിയ വൎണ്ണനകൂടാതെ കാൎയ്യം ഫലിക്കുകയില്ല എന്ന് അവൎക്ക നല്ല നിശ്ചയമുണ്ട്. ഇതിന്നുദാഹരണമാ

യിട്ടു നോക്കുന്നതായാൽ നമുക്കതുപോലെയുള്ള സംഗതികൾ അനേകം ഇന്നും നടന്നുവരുന്നതു കാണാവുന്നതാണ്. മത്സ്യത്തെ വെട്ടിനുറുക്കി പാകംചെയ്തു കുടത്തിലാക്കി വായ്ക്കെട്ടി പഴനിയിൽ കൊണ്ടുപോയി കുളത്തിൻെറ വക്കത്തുവെച്ചു പാത്രം കെട്ടഴിച്ചാൽ മത്സ്യം കുളത്തിലേയ്ക്കെടുത്തുചാടുമെന്നും മണൽനിറച്ചു കൊണ്ടുപോയാൽ അവിടെ ചെല്ലുമ്പോൾ പഞ്ചസാരയാകുമെന്നും നാലുദിവസം മുമ്പുതന്നെ നിറച്ച പാൽ അവിടെ ചെല്ലുമ്പോൾ യാതൊരു കേടും കൂടാതെ തിളച്ചുകൊണ്ടിരിക്കുമെന്നും മററുമുള്ള കഥകൾ പഴനിക്കാർ ഇപ്പോഴും പറയാറുള്ളതാണല്ലോ. ആ വക കഥകളെ കേൾക്കുന്നവർ യാതൊരു ചോദ്യവുംകൂടാതെ വിശ്വസിക്കുകയും പതിവാകുന്നു. എന്നാൽ മൃതശരീരം ജീർണ്ണതയെ പ്രാപിക്കുന്നതും മണലിൻെറ ഗുണങ്ങൾ പഞ്ചസാരയ്ക്കുമുണ്ടാവുക എന്നതും വരുവാൻ പാടില്ല എന്നും മററുമുള്ളത് ഈശ്വരകല്പിതംതന്നെയാണ് എന്ന് അവർ വിശ്വസിക്കുന്നില്ല. അനന്തകോടി ബ്രഹ്മാണ്ഡങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണഭൂതനായിരുന്നുകൊണ്ട് അവയിലുള്ള അനേകകോടി ജീവജാലങ്ങളുടേയും യോഗക്ഷേമങ്ങളെ വഹിച്ചുകൊണ്ടിരിക്കുന്ന സാക്ഷാൽ ജഗദീശ്വരൻ അതിനിസ്സാരമായിരിക്കുന്ന ഭൂമി എന്ന ഒരു ഗോളത്തിൻെറ ഒരു കോണിൽ കിടക്കുന്ന ചില മൂഢജനങ്ങൾക്കു തന്നിൽ വിശ്വാസം ജനിക്കുന്നതിനു വേണ്ടി തന്നാൽ സാമാന്യേന വ്യവസ്ഥാപിതങ്ങളായ നിയമങ്ങളെ താൻതന്നെ ലംഘിച്ചു പ്രവൃത്തിക്കുമെന്നുള്ള സംഗതി ലവലേശം ആലോചിക്കുന്നവർക്ക് എങ്ങിനെയാണ് വിശ്വാസയോഗ്യമായി ഭവിക്കുന്നത്? ധിക്കാരവാക്കുകൾ പറയുന്നുവെന്നു വായനക്കാർ വിചാരിക്കാതിരിപ്പാൻ സവിനയം അപേക്ഷിക്കുന്നു. ഓരോ സംഗതികളെ യാതൊരാലോചനയുംകൂടാതെ വിശ്വസിക്കുന്നതു സാധാരണജനങ്ങളുടെ സ്വഭാവമാകുന്നു എന്നതിലേക്ക് ഒരുദാഹരണം പറയുവാൻ മാത്രമേയുള്ളു.

ഇങ്ങിനെയുള്ള മനുഷ്യസ്വഭാവത്തെ നല്ലവണ്ണം അറിഞ്ഞുകൊണ്ടാണ് ഋഷിമാർ മേൽപറഞ്ഞപ്രകാരം വൎണ്ണിച്ചിട്ടുള്ളത്. അങ്ങിനെയുള്ള വൎണ്ണനകളെക്കൊണ്ടു രാവണന്റെയും കുംഭകൎണ്ണന്റെയും മഹത്തായിരിക്കുന്ന കായബലത്തിന്റെ സ്വരൂപജ്ഞാനമുണ്ടാക്കിത്തീൎത്തതിന്റെ ശേഷം അത്ര ബലവാന്മാരായവരെ മനുഷ്യനെപ്പോലെയിരിക്കുന്ന ശ്രീരാമചന്ദ്രൻ അനായാസേന ഹിംസിച്ചുവെന്നും പറവാൻ ഭാവമുണ്ട്. ഇത്രയും ബലവാന്മാരായവരെ അനായാസേന ഹിംസിക്കുക എന്നത് അമാനുഷമായ പ്രവൃത്തിതന്നെയാണെന്നും അതിനാൽ ശ്രീരാമൻ ഈശ്വരാവതാരംതന്നെയാണെന്നും അവൎക്കു ബോദ്ധ്യംവരുന്നു. ഇങ്ങിനെ ഒന്നാമതായി ജഗദീശ്വരനിൽ മൂഢജനങ്ങൾക്കു വിശ്വാസം ജനിപ്പിച്ചതിന്റെശേഷം അദ്ദേഹം അവതാരരൂപേണ ചെയ്തിട്ടുള്ള ദുഷ്ടനിഗ്രഹം, ശിഷ്ടപരിപാലനം മുതലായ ലോകാനുഗ്രഹകൎമ്മങ്ങളേയും സ്വഭക്തന്മാരിൽ അദ്ദേഹത്തിനുള്ള വാത്സല്യത്തേയും സൎവ്വപ്രാണികളിലുമുള്ള അദ്ദേഹത്തിന്റെ കരുണാതിശയത്തേയും ഓരോ കഥകളെക്കൊണ്ടു പറഞ്ഞുകൊടുത്തു ബോദ്ധ്യപ്പെടുത്തി അവരെ ധൎമ്മതല്പരന്മാരും അധൎമ്മഭീരുക്കളുമാക്കിത്തീൎക്കുന്നു.

ഈ അഭിപ്രായത്തെ ഉള്ളിൽവെച്ചുകൊണ്ടു പുരാണഗ്രന്ഥങ്ങളെ വായിക്കുന്നതായാൽ അവയിൽ കൊണ്ടുവന്നിട്ടുള്ള പൊളിക്കഥകളെല്ലാം ആവശ്യമായിത്തന്നെയിരിക്കുന്നുവെന്ന് എല്ലാവൎക്കും ബോദ്ധ്യപ്പെടുന്നതാകുന്നു. എന്നാൽ അവയെക്കൊണ്ടു മുൻസാധിച്ചപ്രകാരമുള്ള ഉദ്ദേശ്യം മാത്രമേയുള്ളുവെന്നു പറയുന്നതു മഹാ സാഹസമാകുന്നു. എന്തെന്നാൽ ഋഷിമാർ ഇന്നിന്ന ഉദ്ദേശ്യങ്ങളോടുകൂടിയാണ് പുരാണഗ്രന്ഥങ്ങളേയും ഇതിഹാസഗ്രന്ഥങ്ങളേയും എഴുതീട്ടുള്ളത് എന്നു തിരിച്ചു നിഷ്കൎഷിച്ചുപറവാൻ അവരോളം കോപ്പുള്ളവൎക്കു മാത്രമേ സാധിക്കുകയുള്ളു. എന്നാൽ മഹാശയന്മാരായ അവരുടെ അഭിപ്രായങ്ങളിൽ ചിലതിനെയെങ്കി

ലും മന്ദബുദ്ധികളും കിഞ്ചിൽജ്ഞന്മാരുമായ അസ്മദാദികൾ അറിയുവാൻ ശ്രമിക്കുകയും എല്ലാം കണ്ണടച്ചു വിശ്വസിക്കാതെ തൃപ്തികരമാകുംവണ്ണം യുക്തിയുക്തമായ സമാധാനങ്ങൾ കിട്ടുന്നതുവരെ അവയിൽ സദാ പരിശ്രമിക്കുകയും ചെയ്യേണ്ടതാകുന്നുവെന്നു മാത്രമേ ഇവിടെ സിദ്ധാന്തിക്കുന്നുള്ളൂ.

ഇഹലോകത്തിൽ സകലജാതി അഭ്യുദയങ്ങൾക്കും പിന്നെ മോക്ഷപ്രാപ്തിക്കും സാധനഭൂതങ്ങളായ പ്രവൃത്തിധർമ്മങ്ങളേയും നിവൃത്തിധർമ്മങ്ങളേയും പ്രധാനമായി പ്രതിപാദിക്കുന്ന പുരാണേതിഹാസഗ്രന്ഥങ്ങളെ വായിക്കുന്ന കാര്യത്തിൽ അധികാരിവിഭാഗം ചെയ്യുന്നതായാൽ മുൻപറഞ്ഞ വകക്കാരെ അധമാധികാരികളായിട്ടാണ് ഗണിക്കേണ്ടത്.

ഇനി ആ വഴിയിൽതന്നെ മദ്ധ്യമാധികാരികൾക്കായിട്ടുള്ള അംശങ്ങളേയും മദ്ധ്യമാധികാരികളേയുംപറ്റി നിരൂപിക്കുക.

ശാസ്ത്രാഭ്യാസംകൊണ്ടു ബുദ്ധിക്ക് ഒരുവിധം സംസ്കാരം വരുത്തീട്ടുള്ളവരും യുക്തിഹീനങ്ങളായ വിഷയങ്ങളിൽ തൃപ്തിപ്പെടാത്തവരുമാകുന്നു മദ്ധ്യമാധികാരികൾ. പ്രേമസ്വരൂപനായും കരുണാസമുദ്രനായുമിരിക്കുന്ന സാക്ഷാൽ ജഗദീശ്വരൻതന്നെയാണ് പ്രപഞ്ചസ്വരൂപമായി സ്ഥിതിചെയ്യുന്നത് എന്നും സർവ്വപ്രാണികളുടേയും യോഗക്ഷേമങ്ങളെ വഹിച്ചുകൊണ്ട് അദ്ദേഹം സർവ്വദാ ജാഗരൂകനായിരിക്കുന്നുവെന്നും ജന്മാന്തരകർമ്മവശാൽ ഇജ്ജന്മത്തിൽ തത്തദവസ്ഥകളെ പ്രാപിച്ചിരിക്കുന്ന സകലപ്രാണികളും ഇഹലോകത്തിൽ മേൽക്കുമേൽ അഭ്യുദയത്തിനും തദനന്തരം മോക്ഷപ്രാപ്തിക്കുംവേണ്ടി ധർമ്മ്യമായ കർമ്മങ്ങളെ യഥാവിധി ചെയ്തു സർവ്വാത്മനാ അദ്ദേഹത്തെ ഭജിക്കേണ്ടതാണെന്നും അവർ വിശ്വസിക്കുന്നു. അങ്ങിനെയുള്ളവർക്ക് മുമ്പുപറഞ്ഞ തരം പൊളിക്കഥകളിൽ തൃപ്തി തോന്നാതിരിപ്പാനിടയുണ്ട്. അപ്പോൾ ആ വക ഭാഗങ്ങൾ അവർക്കുള്ളതല്ല എന്നതിന്ന് അതുതന്നെ ഒരു തെളിവാകുന്നു. ആ ഭാഗ

ങ്ങൾ അധമാധികാരികൾക്കുള്ളതാകുന്നു. ഇവർ അവരിൽനിന്ന് ഒരു കല്പട കയറി നിൽക്കുന്നവരാണ്.

ഒന്നാംപാഠപുസ്തകം പഠിച്ചുകഴിഞ്ഞവനു പിന്നെ അധികാരം രണ്ടാംപാഠപുസ്തകത്തിലാണല്ലൊ. രണ്ടാംപാഠപുസ്തകം പഠിക്കുന്നവൻ പിന്നേയും ഒന്നാംപാഠപുസ്തകത്തിൽ പരിശ്രമിച്ചു കാലം കഴിക്കേണമെന്നില്ല. അതുപോലെ തന്നെ മദ്ധ്യമാധികാരികൾ അധമാധികാരികൾക്കുള്ള ഭാഗങ്ങളിൽ തന്നെ പിന്നേയും പരിശ്രമിച്ചു കാലം കഴിക്കേണമെന്നില്ല. എങ്കിലും അവയെപ്പറ്റി അവൎക്ക് ഒരിക്കലും പുച്ഛം തോന്നുകയും വേണ്ട.

മദ്ധ്യമാധികാരികളുടെ ബുദ്ധിസംസ്കാരത്തിന്നനുരൂപമായും അവൎക്കു തൃപ്തി വരത്തക്കവണ്ണം യുക്തിയോടുകൂടിയുമുള്ള ഭാഗങ്ങൾ ഭാഗവതാദിപുരാണങ്ങളിൽ ധാരാളം കാണുന്നതാണ്. അവയെ എടുത്തുദാഹരിക്കുന്നതായാൽ ഈ ലേഖനം തന്നാമധേയത്തിന്നു യോഗ്യമല്ലാതായിത്തീരുമെന്നു വിചാരിച്ചു വിഷയത്തെ ചൂണ്ടിക്കാണിക്കുകമാത്രം ചെയ്യുന്നു. ഭഗവദവതാരമഹിമകൾ, ഭക്തന്മാരുടെ കഥകൾ, വൈദികകൎമ്മാനുഷ്ഠാനവിധികൾ, ഗൃഹസ്ഥധൎമ്മങ്ങൾ, ധൎമ്മശാസ്ത്രാൎത്ഥപ്രതിപാദകങ്ങളായ അനേകം കഥകൾ എന്നിവയെല്ലാം മദ്ധ്യമാധികാരികൾക്കധികാരമുള്ള ഭാഗങ്ങളാകുന്നു.

ഇനി ഉത്തമാധികാരികളെപ്പറ്റിയാണ് വിചാരിപ്പാനുള്ളത്. ഇവർ ഐഹികമായ സൎവ്വത്തെയുമുപേക്ഷിച്ചിട്ടുള്ളവരാകുന്നു. ഇഹലോകത്തിൽ അവൎക്കു സിദ്ധിക്കേണ്ടതായിട്ടു യാതൊന്നുമില്ല. അതിനാൽ മദ്ധ്യമാധികാരികൾക്കായി പുരാണേതിഹാസങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ള ഭാഗങ്ങൾ അവൎക്കാവശ്യമില്ലാതായി ഭവിക്കുന്നു. അവർ കേവലം മോക്ഷപ്രാപ്തിയിൽമാത്രം തൽപരന്മാരായിട്ടുള്ളവരാകുന്നു. സൎവ്വഭൂതാധിവാസനായും കൂടസ്ഥചിദ്രൂപാസംഗനായും പ്രത്യഗാത്മാവായും നിൎഗ്ഗുണനായുമിരിക്കുന്ന പരബ്രഹ്മം എന്നു പറയപ്പെടുന്ന പരമാൎത്ഥതത്വം മാത്രമാണ് അവരുടെ ഉപാസന

ഷ്ഠം വിഷയമായി ഭവിക്കുന്നത്. ആ മഹാന്മാരുടെ ഉൽകൃഷ്ടമായ ബുദ്ധിസംസ്കാരത്തിന്നനുരൂപമായും അവരുടെ ഉദ്ദിഷ്ടമനോരഥത്തെ സഫലമാക്കുന്നതിന്ന് അവൎക്കു വഴി തിരിച്ചുകൊടുക്കുന്നതായുമുള്ള മോക്ഷസാധനപ്രതിപാദകങ്ങളായ ഭാഗങ്ങൾ പുരാണഗ്രന്ഥങ്ങളിലും ഇതിഹാസഗ്രന്ഥങ്ങളിലും അസംഖ്യമുണ്ട് എന്നത് അവയിൽ കുറച്ചു പരിചയിച്ചിട്ടുള്ളവൎക്കെല്ലാവൎക്കും അറിയാവുന്ന സംഗതിയാകുന്നു.

മുൻപ്രതിപാദിച്ച സംഗതികളെക്കൊണ്ട് സൎവ്വപ്രാണികളേയും ഒന്നുപോലെ അനുഗ്രഹിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി വ്യാസമഹൎഷി എഴുതീട്ടുള്ള പുരാണഗ്രന്ഥങ്ങൾ ഉദ്ദിഷ്ടകാൎയ്യങ്ങളെ നിൎവ്വഹിക്കുന്നുണ്ട് എന്ന് ഒരുവിധം നമുക്കനുഭവപ്പെടുന്നുണ്ടല്ലോ. സൎവ്വപ്രാണികളേയും അനുഗ്രഹിക്കുക എന്ന ഉദ്ദേശ്യത്തോടുകൂടി എഴുതപ്പെട്ടിട്ടുള്ളവയാകയാൽ പുരാണഗ്രന്ഥങ്ങൾ നാനാജാതി അധികാരികൾക്കായിട്ടുള്ളവയാകുന്നുവെന്നും സുവ്യക്തമാകുന്നുണ്ട്. അതിനാൽ എല്ലാവരും അവരവൎക്കനുരൂപമായ ഭാഗങ്ങളെ അവയിൽ നിന്നെടുത്തു പ്രധാനമാക്കി വെച്ചുകൊണ്ടു സ്വസ്വമനോരഥങ്ങളെ സാധിപ്പാൻ യത്നം ചെയ്യേണ്ടതാകുന്നുവെന്ന് അതുകൊണ്ടു സൂചിക്കുന്നു. താഴെതാഴെയുള്ള അധികാരികൾക്കായി കല്പിക്കപ്പെട്ടിട്ടുള്ള ഭാഗങ്ങളേയും കൂടി വ്യാസപ്രോക്തമാണല്ലോ എന്നുവെച്ചു കണ്ണടച്ചു മുഴുവൻ വിശ്വസിക്കുകയോ അല്ലെങ്കിൽ അവയെ നിന്ദിക്കുകയോ ചെയ്തിട്ടാവശ്യമില്ല.



## ൬. നമ്പൂതിരിമാരുടെ
## ചില ഉൽകൃഷ്ടഗുണങ്ങൾ.

നമ്പൂതിരിമാരുടെ യോഗക്ഷേമത്തിന്നായിക്കൊണ്ടു നടത്തപ്പെടുന്ന ഈ മാസികയിൽ നമ്പൂതിരിമാരുടെ ഉൽകൃഷ്ടഗുണങ്ങ

ളെപ്പററി വൎണ്ണിക്കുക എന്നതു കുറച്ചു മേനിച്ചൊല്ലായാവില്ലേ എന്നു ചിലർ ശങ്കിച്ചേക്കാം. അതു കേവലം ദുശ്ശങ്കതന്നെയായി ഭവിക്കുകയേയുള്ളു. എന്തെന്നാൽ, നമ്പൂതിരിയല്ലാത്ത ഒരാളാണ് ഇതെഴുതുന്നത്. അങ്ങിനെയാണെങ്കിലും ഈ എഴുത്തുകാരൻ നമ്പൂതിരിമാരുടെ സ്വഭാവത്തെപ്പററി ചിലതെല്ലാം ധരിച്ചിട്ടുള്ള ഒരാളാകുന്നു. യോഗ്യന്മാരായ അനവധി നമ്പൂതിരിമാരായിട്ടു സഹവസിപ്പാൻ ഇടവന്നിട്ടുള്ളതിനാൽ അവരുടെ ചില ഉൽകൃഷ്ടഗുണങ്ങളെപ്പററി അറിയുന്നതിന്ന് ഈ ലേഖകന്നു മററുള്ളവരെക്കാൾ അധികം തരം കിട്ടീട്ടുണ്ട്. അതിനാൽ, അവക്കു സഹജമായിട്ടുള്ള ചില ഗുണങ്ങളെ വൎണ്ണിച്ചു ബാക്കിയുള്ളവരെ മനസ്സിലാക്കുക എന്നത് ഈ ലേഖകൻ ഒരു ചുമതലയായിട്ടാണ് വിചാരിച്ചിട്ടുള്ളത്. അതുകൊണ്ട് ഈ കാൎയ്യത്തിൽ മുമ്പറഞ്ഞ ശങ്കയ്ക്കു യാതൊരവകാശവും ഉണ്ടെന്നു തോന്നുന്നില്ല.

തോൎത്തുമുണ്ടും ചുററി, ആൎക്കും ഒരു ശല്യത്തിന്നും പോവാതെ തമ്മിൽതമ്മിൽ രസമായ ചില ഫലിതങ്ങളും പറഞ്ഞുകൊണ്ട് ഓത്തു ചൊല്ലുന്ന ചില ഉണ്ണിനമ്പൂതിരിമാർ തൃശ്ശിവപേരൂർ നടക്കാവിൽകൂടി വെയിലാറിയ സമയത്ത് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതു കണ്ടിട്ട് അന്യജാതിക്കാരിൽ മഹാപരിഷ്കാരികളായ ചില മഹാന്മാർ "ഇത്രയും സിവിലിസേഷൻ * വൎദ്ധിച്ചിരിക്കുന്ന ഈ ട്വൊണ്ടിയത്ത് സെഞ്ചുറിയിൽ ഇത്ര വിഡ്ഢികളായിട്ട് ഇനി വേറെ ഒരു കൂട്ടരെ കാണ്മാൻ കൂടെ ഇമ്പോസിബിൾ (അസാദ്ധ്യം) ആയിരിക്കും; ഇല്ല്യ സർ?" എന്ന് ഈ ലേഖകനോടു പലപ്പോഴും പറകയുണ്ടായിട്ടുണ്ട്. അവരിൽ ചിലർ ബി. എ. പരീക്ഷ പാസ്സായിട്ടുള്ളവരായിരിക്കും; ബി. എൽ. തന്നെ ഉണ്ടാവില്ല്യ എന്നു സംശയമുണ്ട്. സാമാന്യേന എല്ലാ നമ്പൂതിരിമാരും അങ്ങിനെയാണെ

* പരിഷ്കാരം എന്നാണ് ഈ ശബ്ദത്തിന്ന് അൎത്ഥം പറഞ്ഞുവരാറുള്ളത്.

ന്നു പറവാൻ പാടില്ല എന്ന് ഇജ്ജനം പറയുവാൻ ഭാവിക്കുമ്പോഴേക്കും അവരുടെ മഹാധാടികൊണ്ട് ഇവന്ന് ഒന്നും പറയുവാൻ തരമില്ലാതെയായിത്തീരുന്നു. എന്തെന്നാൽ, അവരുടെ ബി. എ. അല്ലെങ്കിൽ ബി. എൽ. എന്ന സ്ഥാനം അവരിൽ നഖശിഖാന്തം— (ഛ! അങ്ങിനെ പറഞ്ഞാൽ ചിലപ്പോൾ അബദ്ധമായിയെന്നു വന്നേക്കാം)— നഖം മുതൽ ശിരസ്സുവരെ— (ഇപ്പോൾ അത്ര തന്നെ പിഴക്കില്ല നിശ്ചയം)—സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. അതിലുള്ള അഭിമാനത്തിന്റെ ആധിക്യംകൊണ്ടു തങ്ങൾ സൎവ്വജ്ഞന്മാരല്ലെന്ന് അവൎക്കു ലവലേശം ബോദ്ധ്യമില്ല. എന്നാൽ കൎമ്മവശാൽ ശേഷമുള്ളവനും അവൎക്കുമായിട്ട് അനേകകാൎയ്യങ്ങളിൽ വളരെ അന്തരമുള്ളതിനാൽ (നിഷ്ഫലമെന്ന കരുതലോടുകൂടി) ആ വക ഘട്ടങ്ങളിൽ അവരായിട്ടു തൎക്കിക്കുവാൻ പോവുക പതിവില്ല. എങ്കിലും അവരുടെ അവിചാരപൂൎവ്വകമായ ആ വക അഭിപ്രായങ്ങളെ കേൾക്കുമ്പോൾ ഇവന്നു സ്വാസ്ഥ്യമായിട്ടിരിപ്പാനും മനസ്സു വരുന്നില്ല.

ലോകത്തിൽ സൂക്ഷ്മദൎശികളും വിവേകികളുമായ മഹാന്മാർ ബാഹ്യപദാൎത്ഥങ്ങളെക്കൊണ്ടു മോടികൂട്ടി നടക്കുന്നതിൽ ശ്രദ്ധ വളരെ കുറവായിട്ടാണ് കാണുന്നത്. എന്നാൽ ഒരു ജനസമുദായത്തിൽ ചിലരുടെ അവസ്ഥാവിശേഷംകൊണ്ട് അവൎക്ക് അങ്ങിനെ നടക്കേണ്ടിവന്നാലും അതിൽ അവൎക്ക് ആന്തരമായ ഭ്രമം ഒരിക്കലും ഉണ്ടാവുന്നതല്ല. നേരെ മറിച്ച്, ബാഹ്യദൃഷ്ടികളും കിഞ്ചിൽജ്ഞന്മാരുമായവർ മോടികൂട്ടി നടക്കുന്നതിൽ വളരെ ഭ്രമം കാണുന്നതുമുണ്ട്. ഈ സംഗതി പണ്ടും ഇന്നും എല്ലാദിക്കിലും ഒരുപോലെ ശരിയാകുന്നു. ലോകത്തിൽ എല്ലാദിക്കിലും കാണപ്പെടുന്ന അന്യോന്യവിരുദ്ധങ്ങളായ ഈ രണ്ടു സംഗതികളും സ്വാഭാവികമായിട്ടുള്ളതാകുന്നു. എന്തെന്നാൽ, അറിഞ്ഞിട്ടോ അറിയാതെയോ, മനുഷ്യരിൽ ഓരോരുത്തൎക്കും തങ്ങൾതങ്ങൾക്കുള്ള യോഗ്യത

യെ പ്രകാശിപ്പിച്ച് അന്യന്മാരെ കീഴടക്കണം എന്നുള്ള ഉദ്ദേശ്യം സ്വഭാവേന ഉള്ളതാകുന്നു. ബാഹ്യപദാൎത്ഥങ്ങളുടെ സഹായം കൂടാതെ തന്നെ തങ്ങളുടെ ബുദ്ധിവൈഭവംകൊണ്ടും വിദ്വത്വംകൊണ്ടും ഇതരന്മാരെ കീഴടക്കാമെന്നുള്ള ധൈൎയ്യം ബുദ്ധിമാന്മാരും വിദ്വാന്മാരുമായവൎക്കു നല്ലവണ്ണമുള്ളതിനാൽ അവൎക്കു പരിശ്രമം ഒരു വിഷയത്തിലും ഉണ്ടാകുന്നതല്ല. എന്നാൽ അല്പബുദ്ധികളും കിഞ്ചിൽജ്ഞന്മാരുമായവർ— (അങ്ങിനെയാണെന്ന് അവൎക്ക് ഒരിക്കലും വിചാരമുണ്ടാവുന്നതല്ല)—മോടിവേഷംകൊണ്ടും ധാടിവാക്കുകൊണ്ടും അന്യന്മാരെ കീഴടക്കുവാൻ ശ്രമം ചെയ്യുന്നു. മോടിവേഷമെന്നുവെച്ചാൽ, സാധാരണ എല്ലാവരെപ്പോലെയല്ലാതെ വിശേഷമായ വസ്ത്രം മുതലായവയെക്കൊണ്ട് അന്യന്മാർ പ്രത്യേകിച്ചു നോക്കത്തക്ക വിധത്തിൽ ദേഹത്തെ അലങ്കരിക്കുകയാകുന്നു. ധാടിവാക്ക് എന്നുവെച്ചാൽ ഇല്ലാത്ത കോപ്പ് ലവലേശം സംശയംകൂടാതെ ഉണ്ട് എന്നു നടിച്ചുകൊണ്ടു പറയുന്നതാകുന്നു. ഇവ രണ്ടും അല്പന്മാൎക്കു ലോകരെ ജയിപ്പാനുള്ള ആയുധങ്ങളാണ്. എന്നാൽ ലോകത്തിൽ അധികപക്ഷം ജനങ്ങളും അല്പബുദ്ധികളും ബാഹ്യപദാൎത്ഥസമ്പാദനംകൊണ്ടു കൃതാൎത്ഥത സമ്പാദിക്കാമെന്നു വിചാരിക്കുന്നവരുമാകയാൽ അവരെ ജയിപ്പാൻ ഈ രണ്ടായുധങ്ങൾ ധാരാളം മതി എന്നുള്ളത് സൂക്ഷ്മദൎശികളായിട്ടുള്ളവൎക്ക് അനുഭവസിദ്ധമായ സംഗതിയാകുന്നു. അല്പബുദ്ധികളായ ചിലർ മോടിവേഷത്തോടുകൂടി സമക്ഷത്തുവന്നു മഹാധാടിയിൽ ചിലതെല്ലാം പ്രകടിപ്പിക്കുന്നതു കേൾക്കുമ്പോൾ മൂഢന്മാർ വളരെ വിസ്മയിക്കുകയും അവരെ അതിയായി ബഹുമാനിക്കുകയും ചെയ്യുന്നുവെന്നും, പരക്കെ, തെരുവിലും മൂലയിലും ഇരുന്നുകൊണ്ട് അപൂൎവ്വം ചില മഹാശയന്മാർ അതിനെക്കേട്ടിട്ടു മഹാപുച്ഛത്തോടുകൂടി പുഞ്ചിരിയിടുന്നുവെന്നും ഷേക്സ്പിയർ എന്ന ഇംഗ്ലീഷ്മഹാകവി ലോകസ്വഭാവത്തെ വൎണ്ണിക്കുന്ന ഒരു ഘട്ടത്തിൽ പറയുന്നുണ്ട്.

ഇങ്ങിനെ ഓരോരുത്തന്, എന്നപോലെ ഓരോ ജനസമുദായത്തിന്നും പ്രത്യേകമായിട്ടുള്ള സ്വഭാവത്തെപ്പററി ആലോചിച്ചുനോക്കുന്നതായാൽ നമ്പൂതിരിമാർ സാമാന്യേന മോടിയിലും ധാടിയിലും ഭ്രമം വളരെ കാണാത്ത സ്വഭാവത്തോടുകൂടിയവരാകുന്നുവെന്നു സ്പഷ്ടമായി കാണാവുന്നതാണ്. എന്നാൽ ഈ കാലത്തെ അവസ്ഥാവിശേഷംകൊണ്ട് അവരുടെ ചുററും കിടന്നു കളിക്കുന്നൊഴിവില്ലാത്തതായ അനേകം ശക്തികൾ അവരിൽ ചിലരെ ബാധിച്ചിട്ടില്ല എന്നു പറയുന്നില്ല. പക്ഷെ ഈ പ്രകൃതത്തിൽ ആ വക വിശേഷസംഗതികളെപ്പററി പ്രസ്താവിക്കുവാൻ വിചാരിക്കുന്നില്ല; പ്രസ്താവിച്ചിട്ടാവശ്യവുമില്ല. അവയെപ്പററി ഇനി ഒരവസരത്തിൽ വിസ്തരിക്കുന്നതാകുന്നു.



മലയാളത്തിൽ നമ്പൂതിരിമാർ വിദ്യകൊണ്ടും ധനംകൊണ്ടും കുലംകൊണ്ടും ഇതരജാതിക്കാരെക്കാൾ പണ്ടുതന്നെ ഉൽകൃഷ്ടന്മാരായിരുന്നതിനാൽ ബാഹ്യപദാൎത്ഥങ്ങളുടെ സഹായം കൂടാതെ തന്നെ അവർ എല്ലാവരാലും പൂജിക്കപ്പെട്ടിരുന്നു. അതിനാൽ ഇതരജനങ്ങളിൽനിന്നുള്ള ബഹുമാനത്തിന്നും പ്രശംസക്കും മോടിയാകട്ടെ ധാടിയാകട്ടെ ആവശ്യമുണ്ടായിരുന്നില്ല. അനേകകാലമായിട്ടുള്ള ഇമ്മാതിരി അഭ്യാസംകൊണ്ട് മേനിപറയാതിരിക്കുക, വിനയം, സത്യഭാഷണം എന്നിങ്ങിനെയുള്ള ചില ഉൽകൃഷ്ടഗുണങ്ങൾ അവരിൽ ദൃഢമായിട്ടുറച്ചുവശായി. അവ അവരുടെ സ്വഭാവമായിട്ടുതന്നെ തീൎന്നു. ഒരു വൎഗ്ഗക്കാരെ അടച്ചു നോക്കുന്നതായാൽ ആത്മപ്രശംസ ഇത്ര കുറഞ്ഞിട്ടുള്ള ജാതിക്കാർ ലോകത്തിൽ ഇനി വേറെ ഉണ്ടോ എന്നു സംശയമാകുന്നു. വേറെ ജാതിക്കാരിൽ വളരെ കുറച്ചുമാത്രം മേനിപറയുന്ന ഒരുവനെപ്പോലെ ഒരു നമ്പൂതിരി സംസാരിക്കുകയാണെങ്കിൽ ആ ആൾ അവരുടെ കൂട്ടത്തിൽ മഹാമേനിക്കണ്ണപ്പനായിട്ടാണ് ഗണിക്കപ്പെടുന്നതു്. ഈ സംഗതി നിശ്ചയമുള്ളതിനാൽ ഈ ലേഖകൻ വളരെ മാ

സ്ലിഷ്ടതിട്ടേ അവരോടു സംസാരിക്കാറുള്ളൂ. വിനയവും ഇത്ര ശീലിച്ചിട്ടുള്ള വകക്കാർ വേറെ ഉണ്ടെന്നു തോന്നുന്നില്ല. അതു ഹേതുവായിട്ട്, അവരുടെ ഇടയിൽ വിദ്വാനായ ഒരുവനെ കണ്ടെത്തുന്നതായാൽ ആ ആൾ വിദ്വാനാണ് എന്നറിയുന്നതിന്ന് അത്ര എളുപ്പത്തിൽ സാധിക്കുന്നതല്ല. വിദ്വാനാണെന്നറിഞ്ഞാൽ തന്നെ എത്രത്തോളം കോപ്പുള്ള ആളാണെന്നുള്ളതു വളരെ സാവധാനത്തിൽ മാത്രമേ മനസ്സിലാവുകയുള്ളൂ. അപ്രകാരം തന്നെ, നമ്പൂതിരിമാരുടെ നിത്യകാലക്ഷേപം വളരെ ഒതുങ്ങിയ സമ്പ്രദായത്തിലാകയാൽ അവരുടെ ഇടയ്ക്കിൽ ഒരാൾ എത്രത്തോളം ധനികനാണെന്നുള്ളത് ഒരു സ്വസ്ഥന്ന് അറിയുവാൻ വളരെ പ്രയാസമായിരിക്കും. നമ്പൂതിരിമാരിൽ പ്രധാനമായിട്ടു കാണപ്പെടുന്ന ഈ വക ഉൽകൃഷ്ടഗുണങ്ങൾ മലയാളികളിൽ ശേഷമുള്ള ജാതിക്കാരിലും ഏറെക്കുറെ കാണപ്പെടുന്നുണ്ട്. മലയാളികളെ അപേക്ഷിച്ചു നോക്കുമ്പോൾ പരദേശികൾ സാമാന്യേന മോടിക്കും ധാടിക്കും അധികം ഭ്രമമുള്ളവരാണ് എന്നു ധാരാളം പറയാവുന്നതാണ്. കാൽ വിദ്വത്വവും മുക്കാൽ പിട്ടും കൂടിയാണ് ഒരു പരദേശിവിദ്വാൻ എന്നിങ്ങിനെ അവരെപ്പറ്റി മലയാളികൾ പുച്ഛമായി പറയാറുണ്ട്. അതിൽ കുറച്ചു വാസ്തവമില്ലെന്നില്ല. എന്തെന്നാൽ ഇതിന്നു ദൃഷ്ടാന്തമായിട്ടു നമുക്കിപ്പോൾ അനുഭവമുള്ള ഒരു സംഗതിയെത്തന്നെ എടുത്തുനോക്കുക. ഒരു മലയാളി ബി. എ. ക്കാരൻ ഒരു പരദേശി ബി. എ. ക്കാരനേക്കാൾ യോഗ്യതാഭാഗംകൊണ്ടു കുറെച്ചെങ്കിലും മേലെയല്ലാതെ ഒട്ടും താഴെ പോവുകയില്ല. എങ്കിലും, പരദേശി സഹിപ്പാൻ പാടില്ലാത്ത തന്റെ മഹാധാടികൊണ്ടു മൂഢന്മാരേയും ചില കേമന്മാരെത്തന്നേയും അതിയായി ഭ്രമിപ്പിക്കുന്നു. എന്നുവെച്ചാൽ, പരദേശിയുടെ വാസ്തവമായ കാൽ ഭാഗം യോഗ്യതയും മുക്കാൽ ഭാഗം പിട്ടിന്നും തമ്മിൽ 'തപ്തായഃപിണ്ഡാഗ്നിപോലെ താദാത്മ്യം വരികയാൽ യോഗ്യതാഭാഗമേതാണ്, പി

ദ്ദേതാണ് എന്നു വേർതിരിച്ചറിവാൻ വയ്യാതെ അവിവേകികളും ബാഹ്യദൃഷ്ടികളുമായിട്ടുള്ളവർ— എന്നുമാത്രമല്ല ചില വിവേകികളും സൂക്ഷ്മഗ്രാഹികളും കൂടി— മോഹിതന്മാരായി ഭവിക്കുന്നുവെന്നു താല്പൎയ്യം. ഇതുകൊണ്ടു മലയാളികളെ ആസകലം മിടുക്കന്മാരാക്കുകയും പരദേശികളെ അടച്ചു കലശൽ കൂട്ടുകയും ചെയ്യുന്നുവെന്നു വായനക്കാർ തെറ്റിദ്ധരിക്കാതിരിപ്പാൻ അപേക്ഷിക്കുന്നു. സ്പൃഹണീയങ്ങളായ അനേകം ഉൽകൃഷ്ടഗുണങ്ങളോടുകൂടിയ പരദേശവിദ്വാന്മാർ ധാരാളമുണ്ട് എന്നതിന്നു യാതൊരു വാദവുമില്ല. അപ്രകാരംതന്നെ, തദ്വിപരീതഗുണങ്ങളോടുകൂടിയ മലയാളികളും ധാരാളമാകുന്നു. ഈ രണ്ടു കാൎയ്യത്തിലും ആൎക്കും ഒരു വാദവുമില്ല. എന്നാൽ മലയാളികളുടേയും പരദേശികളുടേയും സാമാന്യനയമുള്ള സാമുദായികസ്വഭാവത്തെപ്പറ്റി പറഞ്ഞുവന്നപ്പോൾ രണ്ടിന്നുംതമ്മിൽ മുൻ പ്രസ്താവിച്ചപ്രകാരം ലഘുവായ ചില വ്യത്യാസങ്ങൾ ഉണ്ട് എന്നു സാധിക്കുക മാത്രമേ ഉണ്ടായുള്ളു.

അന്യനോടു ഹിതമായും പ്രിയമായുമുള്ള വാക്കു മാത്രമേ സംസാരിക്കുകയുള്ളു എന്നുള്ളതിനെ നമ്പൂതിരിമാർ പരമ്പരയായി അതിനിഷ്കൎഷയോടുകൂടി ശീലിക്കനിമിത്തം മുഖത്തുനോക്കി നസ്യം പറയുക എന്നുള്ളതുകൂടാതെ കഴിപ്പാൻ അവൎക്കു ലവലേശം മനസ്സില്ലാതതണ്ടു എന്ന ദിക്കായിട്ടുണ്ട്; അത്ര മൎയ്യാദയോടുകൂടിയേ അവർ അന്യനോടു സംസാരിക്കുകയുള്ളു. ഈ നിഷ്ഠഹേതുവായിട്ട് അവർ അന്യന്റെ ദോഷത്തെപ്പറ്റി ഒരിക്കലും നേരിട്ടു പറയുക പതിവില്ല. അഥവാ പറയുന്നപക്ഷം എല്ലാം ഒന്നു വളച്ചേ പറയാറുള്ളു. പക്ഷെ, ഞാണൊന്നു വലിച്ചു വളച്ചുപിടിച്ച് ശസ്ത്രം വിടുന്നതിന്നും വലിക്കാതെ വിടുന്നതിന്നും തമ്മിൽ ശക്തിക്ക് എത്രത്തോളം വ്യത്യാസമുണ്ടോ അത്രയും വ്യത്യാസം വളച്ചുപറയുന്നതിനാലുണ്ടാകുന്ന ഫലിതത്തിന്നും നേരിട്ടു പച്ചയായി പറയുന്ന

തിനാലുണ്ടാകുന്നതിനും തമ്മിൽ കാണുന്നതാണ്. ഇങ്ങിനെ ശീലിക്കുക നിമിത്തം മിക്ക സംഗതികളേയും ഒന്നു വളച്ചുപറയുക എന്നത് അവൎക്കു സഹജമായിത്തീൎന്നിരിക്കുന്നു. ഈ മാതിരി സംഭാഷണരീതി നമ്പൂതിരിമാൎക്കു പ്രത്യേകമുള്ളതാകുന്നു. അവരുടെ സംഭാഷണത്തിൽ അവർ സൂചിപ്പിക്കുന്ന അൎത്ഥം മുഴുവൻ ഗ്രഹിക്കുവാൻ അവരുടെ ഇടയിൽ പെരുമാറാത്തവർ ശക്തന്മാരാകുന്നതല്ല.

അതിഥിസൽക്കാരകാൎയ്യത്തിലും നമ്പൂതിരിമാരെ കടത്തിവെക്കുവാൻ ലോകത്തിൽ വേറെ ആരുംതന്നെ ഉണ്ട് എന്നു തോന്നുന്നില്ല.

സത്യഭാഷണത്തിലുള്ള നിഷ്കൎഷയാണ് നമ്പൂതിരിസാമാന്യത്തിനു പ്രത്യേകമായിട്ടുള്ള വേറൊരുൽകൃഷ്ടഗുണം. എന്തുതന്നെ സംഭവിച്ചാലും പൊളി ഒരിക്കലും പറഞ്ഞുകൂട എന്നുള്ളതിനെ ഒരു വ്രതംപോലെയാണ് അവർ ദീക്ഷിച്ചിട്ടുള്ളത്. ഈ നിഷ്ഠയിലുള്ള അതിനിഷ്കൎഷനിമിത്തം അവർ എല്ലാ സംഗതിയേയും സംശയമായിട്ടേ പറയുക പതിവുള്ളു. സംഗതിവശാൽ വല്ല വാക്കിലും അസത്യം വന്നെങ്കിലോ എന്നുള്ള അതിയായ ഭയംകൊണ്ടാണ് അവർ അത്ര കരുതലോടുകൂടി സംസാരിച്ചു ശീലിച്ചിട്ടുള്ളത്. ഇപ്പോൾ അത് അവൎക്കു സഹജമായിത്തീൎന്നിരിക്കുന്നു. ഈ സ്വഭാവം നിമിത്തം 'ശുദ്ധം മാറിയില്ലേ എന്നു ശങ്ക; കുളിച്ചുവോ എന്നു ശങ്ക; ഉണ്ടുവോ എന്നു ശങ്ക (ആ കണ്ണം ചിലത്തിട്ടുണ്ടാവും), ഉറങ്ങിയോ എന്നു ശങ്ക (കൂൎക്കംവലി കേട്ടിട്ട ബോധിയുള്ളവർ നന്നു കഴിഞ്ഞിട്ടുണ്ടാവും)' എന്നിങ്ങിനെ നമ്പൂതിരിമാർ സംസാരിക്കുന്നതിനെ പ്രകൃതമറിഞ്ഞുകൂടാത്ത ഇതരജാതിക്കാർ കേൾക്കുമ്പോൾ അവർ അതിനെപ്പററി കുറെശ്ശ പരിഹസിച്ചു ചിരിക്കാതില്ലെന്നില്ല. എന്നാൽ അതിൻെറ സൂക്ഷ്മം മനസ്സിലാകുമ്പോൾ അവർ അങ്ങിനെ വിചാരിക്കുകയില്ല എന്നുതന്നെയല്ല, നമ്പൂതിരിമാരിൽ അവൎക്കു ബഹുമാനം തന്നെ ഉണ്ടാകുന്നതാണ്.

ഇതരന്മാരേക്കാൾ മെച്ചമായിട്ട് ഇനി വേറൊരു ഉൽകൃഷ്ടഗുണം അവരിൽ സഹജമായിട്ടു കാണുന്നുണ്ട്—പരേംഗിതജ്ഞാനം. 'പരേംഗിതജ്ഞാനഫലാ ഹി ബുദ്ധയഃ' എന്നുള്ള വാക്യത്തിന്റെ അൎത്ഥം നമ്പൂതിരിമാരിലാണ് പൂൎണ്ണമായി ഫലിച്ചു കാണുന്നത്. അന്യനു ഹിതമായും പ്രിയമായുമുള്ള വാക്കു പറകയുള്ളു എന്നുള്ളതിനെ നിഷ്കൎഷയായി ശീലിക്കുന്നവൎക്കു പരേംഗിതജ്ഞാനം അവശ്യം ഉണ്ടാകുന്നതാകുന്നു. എന്തെന്നാൽ, അന്യനോടു ഹിതമായും പ്രിയമായുമുള്ള വാക്കു പറയേണമെങ്കിൽ പരേംഗിതജ്ഞാനം കൂടാതെ കഴിയുന്നതല്ല; അല്ലെങ്കിൽ, പരേംഗിതജ്ഞാനമുണ്ടായാലേ ഹിതമായും പ്രിയമായുമുള്ള വാക്കു പറയുവാൻ സാധിക്കയുള്ളു. മുൻപ്രസ്താവിച്ചപ്രകാരമുള്ള ഉൽകൃഷ്ടഗുണങ്ങൾ ഏതു വകക്കാരിൽ കാണപ്പെടുന്നുവോ അവർ ഉൽകൃഷ്ടന്മാരാകുന്നുവെന്നതിനു യാതൊരു സംശയവുമില്ല. എന്തുകൊണ്ടെന്നാൽ, ആ വക ഉൽകൃഷ്ടഗുണങ്ങൾ പരമ്പരയായിട്ട് അനേകകാലം ശീലിച്ചിട്ടുണ്ടായവയാകുവാനേ വഴിയുള്ളു. കാലപ്പഴക്കംകൊണ്ട് അവ അവരുടെ സ്വഭാവംതന്നെയായിത്തീൎന്നിരിക്കുന്നു. ഇത്രയും ഉൽകൃഷ്ടഗുണങ്ങളെ സഹജമാക്കീട്ടുള്ളവരുടെ ബുദ്ധി പലവിധത്തിലും സംസ്കരിക്കപ്പെട്ടിട്ടുണ്ടാവണം എന്ന കാൎയ്യത്തിലും സംശയമുണ്ടാവാൻ തരമില്ല. പക്ഷെ, കാലത്തെ അനുസരിച്ചുള്ള വിദ്യാഭ്യാസം ഇല്ലായ്കയാൽ ആ ബുദ്ധി ഇപ്പോൾ വേണ്ടപോലെ പ്രകാശിച്ച് എല്ലാദിക്കിലും വ്യാപിച്ചു സൎവ്വരാലും പൂജിക്കത്തക്ക വിധത്തിലായിത്തീരുന്നില്ല എന്നു മാത്രമേ ഉള്ളു. ഈ കാൎയ്യത്തിൽ വിചാരശീലന്മാരും കാലദേശാവസ്ഥകളെ വേണ്ടപോലെ അറിയുവാൻ ശക്തന്മാരുമായ മഹാന്മാർ മനസ്സുവെക്കുമെന്നു വിശ്വസിക്കുന്നു. പ്രപഞ്ചത്തെ പ്രവാഹരൂപമായിട്ടു കാണേണ്ടതാകുന്നു. ആ പ്രവാഹത്തിൽ സകല പ്രാണികളും—നമ്പൂതിരിമാരും കൂടി—പെട്ടിരിക്കുന്നുവെന്ന് അവർ സൎവ്വദാ ഓൎമ്മവെക്കേണ്ടതാ

കുന്നു. അതിൽ ആൎക്കും പൂൎവ്വസ്ഥാനത്തുതന്നെ നില്ക്കുന്നതിന്നോ പ്രവാഹത്തിന്നെതിരായിട്ടു പോകുന്നതിന്നോ സാധിക്കുന്നതല്ല. എല്ലാവരുടേയും ഗതി ഒഴുക്കിനെ അനുസരിച്ചുതന്നേയാകുന്നു. അങ്ങിനെയല്ലാതെ യാതൊരു നിവൃത്തിയുമില്ല. ആ കാൎയ്യത്തിൽ നാം തീരെ അശക്തന്മാരാകുന്നു. ഈ തത്വത്തെ മുമ്പിൽകൂട്ടിത്തന്നെ ഗ്രഹിച്ചുകൊണ്ടു പരദേശബ്രാഹ്മണരെപ്പോലെ നമ്പൂതിരിമാരും കാലദേശാവസ്ഥകളെ അനുസരിച്ചു പ്രവൃത്തിച്ചിരുന്നുവെങ്കിൽ അവർ ഇപ്പോഴും എല്ലാവരേക്കാൾ ഉൽകൃഷ്ടന്മാരായിത്തന്നെയിരുന്നേനെ. അതിന്നു ഇനിയും കാലം അതിക്രമിച്ചുവെന്നു പറയാറായിട്ടില്ല. ഇനിയെങ്കിലും കൊണ്ടുപിടിച്ചാൽ മതിയാകുന്നതാണ്.

ഇത്രയും ഉൽകൃഷ്ടന്മാരായിട്ടുള്ളവരെ വിഡ്ഢികൾ എന്നു് അശേഷവും ആലോചനകൂടാതെ കേവലം ബാഹ്യദൃഷ്ടികളായ ചില വകക്കാർ നിസ്സങ്കം പറയുന്നതു കേട്ടിട്ടു പ്രകൃതം അറിയുന്നവർ ഒന്നും മിണ്ടാതിരിക്കുന്നതു് ഉചിതമല്ലല്ലോ എന്നുള്ള വിചാരമാകുന്നു ഇതെഴുതുന്നതിന്നുള്ള കാരണം.



## ൮. കടവല്ലൂരന്യോന്യം.

നമ്പൂതിരിമാരുടെ വിദ്യാഭ്യാസം ഉൽകൃഷ്ടനിലയിലായിരുന്നതും അവരുടെ പ്രശസ്യഗ്രന്ഥനിൎമ്മാണം നടന്നുവന്നിരുന്നതും കേവലം ഒരു പഴങ്കഥപോലെ പഴമക്കാൎക്കു മാത്രം അറിയാവുന്ന വിധത്തിലായിത്തീൎന്നിട്ടുണ്ടു്. അവരുടെ ഇപ്പോഴത്തെ നിലയും പണ്ടത്തെ നിലയും തമ്മിൽ അജഗജാന്തരമുണ്ടെന്നുള്ളതിന്നു സംശയമില്ല. എങ്കിലും അവരുടെ ഇടയിലുള്ള വേദപാഠവും അതിനെ സംബന്ധിച്ചുള്ള ചില പരീക്ഷകളും പണ്ടത്തെ നിലയിൽനി

ന്നു വളരെ താണുപോയിട്ടുണ്ടെന്നു പറഞ്ഞുകൂട. വേദജ്ഞന്മാരുടെ എണ്ണം ചുരുങ്ങിട്ടുണ്ടെങ്കിലും വേദപാഠത്തിലുള്ള നിഷ്കർഷയും വേദജ്ഞന്മാൎക്കുള്ള പൂജ്യതയും കുറവു വന്നുതുടങ്ങിട്ടില്ല. അവരുടെ ഇടയിലുള്ള യോഗമത്സരമാണ് അതിന്നുള്ള മുഖ്യകാരണം. ഇതിന്നുദാഹരണമായി ഋഗ്വേദികളുടെ ഇടയിലുള്ള 'കടവല്ലൂരന്യോന്യം' എന്ന വേദപരീക്ഷാസമ്പ്രദായത്തെ എടുത്തുകാണിക്കാം. കടവല്ലൂര് എന്ന് ദേശത്തുള്ള മഹാക്ഷേത്രത്തിൽവെച്ചു തൃശ്ശിവപേരൂർ യോഗക്കാരും തിരുനാവായയോഗക്കാരും കൂടിച്ചേൎന്നു നടത്തുന്ന വേദപരീക്ഷയാണ് കടവല്ലൂരന്യോന്യം' എന്നു പറയുന്നത്. ഈ ഉപന്യാസത്തിലെ വിഷയമായിരിക്കുന്ന ഈ വേദപരീക്ഷാസമ്പ്രദായത്തെപ്പററി പറയുന്നതിന്നുമുമ്പ് ആ രണ്ടു യോഗക്കാരുടേയും ഇടയിൽ നടപ്പുള്ള വേദാഭ്യാസക്രമത്തെപ്പററി കുറച്ചൊന്നു പറയാം. എന്നാൽ മാത്രമേ 'അന്യോന്യ'ത്തിന്റെ സ്വഭാവം നല്ലവണ്ണം വിശദമാവുകയുള്ളു. തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠത്തിലെ വേദാഭ്യാസമുറകളും തിരുനാവായമഠത്തിലെ മുറകളും പ്രായേണ ഒരേമാതിരിയിലാകയാൽ ഏതെങ്കിലും ഒരു മഠത്തിലെ സമ്പ്രദായം വിവരിച്ചാൽ അതുകൊണ്ടു മററെ മഠത്തിലെ സമ്പ്രദായവും മനസ്സിലാക്കാവുന്നതാണ്. തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠത്തിലെ പാഠക്രമത്തെപ്പററിയാണ് ഇവിടെ കുറച്ചൊന്നു പറയുവാൻ ഭാവിക്കുന്നത്.

സാധാരണയായി ഋഗ്വേദസംഹിത അവരവരുടെ ഇല്ലത്തുവെച്ചുതന്നെ ഒരു ഓത്തന്റെ അടുക്കൽ ഇരുന്നു പഠിച്ചിട്ടാണ് ഉണ്ണിനമ്പൂതിരിമാർ തൃശ്ശിവപേരൂൎക്കു വരുന്നത്. 'പദംചൊല്ലുക', 'ക്രമം', 'ജട' 'രഥ', എന്നിങ്ങനെ അവിടുന്നു മേല്പോട്ടുള്ള പാഠങ്ങളെല്ലാം ബ്രഹ്മസ്വംമഠത്തിൽ വെച്ചു ചൊല്ല്യാലേ വെടിപ്പാവുകയുള്ളുവെന്നാണ് നമ്പൂതിരിമാരുടെ അഭിപ്രായം. തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠത്തിലുള്ള നാലുകെട്ടിൽ തെക്കിനിയായി

മേൽ വെച്ചാണ് വേദാദ്ധ്യയനം ചെയ്യുന്നത്. പതിവായി കാലത്തെ നേരവും വൈകുന്നേരവും 'ഓത്തുതുടങ്ങുക' എന്നൊരു സമ്പ്രദായമുണ്ട്. അതായത്—മഠത്തിലെ നാലുകെട്ടിന്റെ കിഴക്കിനിയിലായി പ്രതിഷ്ഠിച്ചിട്ടുള്ള ശ്രീകൃഷ്ണസ്വാമിയുടെ നടയ്ക്കൽ ചെന്നു വാദ്ധ്യാൻ മണിയടിച്ചു തൊഴുന്നു. അതിന്നു മുമ്പായി തെക്കിനിത്തറയിന്മേലുള്ളവരെല്ലാവരും താഴത്തേക്കിറങ്ങുന്നു. തെക്കിനിത്തറയുടെ വടക്കേ അറ്റത്തു മൂന്നു തൂണും നാലു തൂൺപഴുതും ഉണ്ട്. മരപ്പടിയിന്മേലാണ് തൂണുകൾ ഉറത്തിട്ടുള്ളത്. വാദ്ധ്യാൻ മണിയടിച്ചു തൊഴുതതിന്റെ ശേഷം കിഴക്കുനിന്നു രണ്ടാമത്തെ തൂൺപഴുതിന്റെ പടിയുടെ മദ്ധ്യത്തിലായി തെക്കോട്ടു തിരിഞ്ഞിരിക്കുന്നു. അദ്ധ്യയനം ചെയ്യുന്ന ശിഷ്യവർഗ്ഗമെല്ലാം പത്തു 'കിട'യായി വിഭാഗിക്കപ്പെട്ടിട്ടുണ്ട്. അതിൽ 'പദാന്തം' എന്ന സ്ഥാനമാണ് ആദ്യത്തേത്. 'പദാന്ത'ക്കാർക്കു സംഹിതമാത്രം കഴിച്ചു വശമായിരിക്കും. വേദപാഠസംബന്ധമായി വേറെ യാതൊന്നും അവർ ധരിച്ചിട്ടുണ്ടാവുകയില്ല. അതിനാൽ അവർ വാദ്ധ്യാന്റെ അടുക്കൽത്തന്നെ നേരെ മുമ്പിലായി വടക്കോട്ടു തിരിഞ്ഞിരിക്കുന്നു. പിന്നെ, 'കിഴക്കേ കിട' എന്നും 'പടിഞ്ഞാറെ കിട' എന്നും രണ്ടു ഭാഗക്കാരാണ്; * അവർ 'പദാന്തക്കാ'രുടെ കിഴക്കുവശവും പടിഞ്ഞാറുവശവുമായിട്ടിരിക്കുന്നു. പദാന്തക്കാരെ ആ ക്ലാസ്സുകളിലേക്കു കയററംകൊടുക്കുന്നതിന്നു 'കിടയിൽക്കൂട്ടുക' എന്നാണ് പറയുക. നല്ലവണ്ണം 'വകതിരിവാ'യാൽ മാത്രമേ 'കിടയിൽക്കൂട്ടുക'യുള്ളു. 'വകതിരിവാവുക' എന്നുവെച്ചാൽ പദച്ഛേദം ചെയ്യാറാവുകയും കയ്യുകാണിച്ചാൽ മനസ്സിലാകാറാവുകയുമാകുന്നു. അതിലും മേലെയുള്ള കിടക്കാരെ 'തൂണിൻചുവട്ടിലുള്ളവർ' എന്നു പറയുന്നു. അവർക്കു പാഠം ഒരുമാതിരി വശമായിട്ടുണ്ടായിരിക്കും.

* കിഴക്കേ കിടയിലും പടിഞ്ഞാറെ കിടയിലും ചില ഭേദങ്ങൾ ഉണ്ട്. അവയെ ഇവിടെ പ്രത്യേകിച്ചു കാണിച്ചിട്ടില്ല.

കിഴക്കെ കിടയിലുള്ളവരെ വാദ്ധ്യാരന്റെ കിഴക്കപ്പുറത്തുള്ള തൂണിൻചുവട്ടിലേക്കും പടിഞ്ഞാറെ കിടയിലുള്ളവരെ വാദ്ധ്യാരന്റെ പടിഞ്ഞാറെ വശത്തുള്ള രണ്ടാമത്തെ തൂണിൻചുവട്ടിലേക്കുംതെളിക്കുന്നു. അതിലും മേലെയുള്ള കിടക്കു 'മാന്യസ്ഥാനം' എന്നു പേരാകുന്നു. ആ സ്ഥാനത്തിലിരിക്കാറായിട്ടുള്ളവൎക്കു പദം നല്ലവണ്ണം വശമായിരിക്കണം. അവരിൽ കിഴക്കെ കിടക്കാരുടെ മാന്യസ്ഥാനം വാദ്ധ്യാരന്റെ കിഴക്കുവശമുള്ള തൂൺപഴുതിന്റെ പടിയുടെ കിഴക്കെ അററവും പടിഞ്ഞാറെ കിടക്കാരുടെ മാന്യസ്ഥാനം വാദ്ധ്യാരന്റെ പടിഞ്ഞാറെ വശത്തുള്ള രണ്ടാമത്തെ തൂൺപഴുതിന്റെ പടിയുടെ പടിഞ്ഞാറെ അററവുമാകുന്നു. കിഴക്കെക്കിട മാന്യസ്ഥാനക്കാർ വാദ്ധ്യാന്നഭിമുഖമായി പടിഞ്ഞാട്ടും പടിഞ്ഞാറെക്കിട മാന്യസ്ഥാനക്കാർ കിഴക്കോട്ടു തിരിഞ്ഞു ഇരിക്കുന്നു. അതിലുംമേലെയുള്ള കിടക്കു 'വലിയ മാന്യസ്ഥാനം' എന്നു പേർ. ആ കിടക്കാർ കടവല്ലൂര് 'കടന്നിരിക്കുക', 'വലിയകടന്നിരിക്കുക' എന്നിങ്ങനെയുള്ള ഉപരിപരീക്ഷകൾ ജയിച്ചിട്ടുള്ളവരായിരിക്കും. 'കിഴക്കെക്കിട വലിയ മാന്യസ്ഥാനക്കാർ' ആ മാന്യസ്ഥാനക്കാരുടെ പടിയിന്മേൽ തന്നെ പടിഞ്ഞാറെ അററത്തു അവൎക്കഭിമുഖമായിട്ടിരിക്കുന്നു. അപ്രകാരംതന്നെ 'പടിഞ്ഞാറെക്കിട വലിയ മാന്യസ്ഥാനക്കാർ' ആ മാന്യസ്ഥാനക്കാരുടെ പടിയിന്മേൽ കിഴക്കെ അററത്തു അവരഭിമുഖമായിട്ടും ഇരിക്കുന്നു * പിന്നെ ഏററവും ഉപരിയായിട്ടു ഒരു കിടയും കൂടിയുണ്ട്. നാലുകെട്ടിന്റെ പുറത്തു പടിഞ്ഞാറെ വശത്തായിട്ടുള്ള കെട്ടിന്റെ പടിഞ്ഞാറെ ഭാഗത്തുള്ള പടിയുടെ തെക്കെ അററമാകുന്നു ആ കിടയുടെ സ്ഥാനം. വേദസംബന്ധമായി താൻ യാതൊരു സംശയവും ചോദിക്കുകയില്ല എന്നു നിശ്ചയം തീൎക്കപ്പ

* വലിയ മാന്യസ്ഥാനക്കാർ വാദ്ധ്യന്നഭിമുഖമായിട്ടിരിക്കുന്നില്ല എന്നതുകൊണ്ടു അവർ വേദപാഠത്തിങ്കൽ വാദ്ധ്യന്റെ അപേക്ഷയില്ലെന്നു സൂചിപ്പിക്കുന്നു.

ക്കിടയിൽനിന്നു ക്ലാസ്സുകയറാം കൊടുക്കേണ്ടുന്നവരെ വാദ്ധ്യാന്റെ യുക്തംപോലെ അവയിൽ ഏതിലേക്കെങ്കിലും അയയ്ക്കുന്നു. പഠിപ്പുകൊണ്ടു സമന്മാരാണെങ്കിലും കിഴക്കേക്കിടക്കാരും പടിഞ്ഞാറേക്കിടക്കാരുമായിട്ടു നല്ല മത്സരമാകുന്നു.

ഓത്തു തുടങ്ങുവാൻ ചില ദിവസങ്ങളിൽ വാദ്ധ്യാന്നു തരമാകാതെ വന്നാൽ ഓത്തന്മാരിൽ ഒരാളായിരിക്കും ആ ക്രിയ നടത്തുവാൻ. പക്ഷെ, അതിൽ ഒരു വിശേഷം മാത്രമുണ്ട്. ഓത്തു തുടങ്ങുവാനായി വാദ്ധ്യാന്റെ പകരം വന്നിട്ടുള്ള ആൾ വാദ്ധ്യാനിരിക്കാറുള്ള സ്ഥാനത്തിരിക്കുകയില്ല; ആ പ്രത്യേകസ്ഥാനത്തുനിന്ന് അല്പമെങ്കിലും കിഴക്കോട്ടോ പടിഞ്ഞാട്ടോ നീങ്ങിയിരിക്കുന്നതാണ്.

കടവല്ലൂരന്യോന്യം എന്ന പരീക്ഷയ്ക്കുള്ള ഒരുക്കങ്ങളും—'വാരമിരിക്കുക', 'ജടചൊല്ലുക', 'രഥചൊല്ലുക' ഇവയാണ് പരീക്ഷയ്ക്കുള്ള വിഷയം. ഇവയെപ്പറ്റി മേലിൽ വിസ്തരിക്കുന്നതാണ്. അതാതിൽ പരീക്ഷയ്ക്കുപോകുവാൻ ഇച്ഛിക്കുന്നവർ പല പ്രാവശ്യവും 'സമക്ഷത്തു'പോയി ചൊല്ലി ജയിച്ചിട്ടുള്ളവരായിരിക്കണം. സമക്ഷത്തുപോയി ചൊല്ലുക എന്നുവെച്ചാൽ ഓരോദേശങ്ങളിലുള്ള അമ്പലങ്ങളിൽവെച്ചു നടത്തുന്ന വാരങ്ങളിൽചെന്നു ചൊല്ലുകയാകുന്നു. പിന്നെ, തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠത്തിൽവെച്ച് എല്ലാ തുലാമാസങ്ങളിലും 'കിഴക്കു പടിഞ്ഞാറ്' എന്നു പറയുന്നതായ ഒരു പരീക്ഷ നടത്തുന്നു. അതു കടവല്ലൂരന്യോന്യത്തിന് ഈ യോഗത്തിലെ വേദാദ്ധ്യായികളെ അയയ്ക്കുന്നതിനുമുമ്പ അവർ അതിന്നു യോഗ്യന്മാരാണോ എന്ന് ഇതിലെ ഓതിക്കന്മാർക്കറിയുന്നതിന്നുമാത്രം നടത്തുന്ന ഒരു പരീക്ഷയാകുന്നു. കടവല്ലൂര് 'വാരമിരിക്കുക' എന്ന പരീക്ഷക്കു പോകുവാനിച്ഛിക്കുന്നവനു 'കിഴക്കുപടി

ഞ്ഞാറ്' പരീക്ഷയിൽ രണ്ടുവാരമെങ്കിലും ശരിയാകണം. അവിടെ ജട ചൊല്ലുവാൻ ഇച്ഛിക്കുന്ന ആൾ ഇവിടെ നാലു ജട പിഴക്കാതെ ചൊല്ലണം. അവിടെ രഥ ചൊല്ലുവാനിച്ഛിക്കുന്നവൻ ഇവിടെ രണ്ടു രഥ പിഴക്കാതെ ചൊല്ലണം. കിഴക്കേപടിഞ്ഞാറ പരീക്ഷയിൽ ജടയും രഥയും ചൊല്ലുമ്പോൾ ഒന്നിലധികം പിഴ പററിപ്പോയിട്ടുള്ളവരെ കടവല്ലൂക്ക് സാധാരണയായി ക്ഷണിക്കാറില്ല.

വേദാദ്ധ്യായികളെ ഏതെങ്കിലും വേദപരീക്ഷയ്ക്കു ചേരുവാൻ അനുവദിക്കുന്നതിന്നു 'ക്ഷണിക്കുക' എന്നാണ് നമ്പൂരിമാരുടെ ഒരു സംജ്ഞ.

വാരമിരിക്കുക, ജടചൊല്ലുക, രഥചൊല്ലുക എന്നീ പരീക്ഷകളെല്ലാം സാധാരണയായി രാത്രിസമയത്താണ് നടത്താറുള്ളത്. വാരമിരിക്കുക എന്ന പരീക്ഷ ഭക്ഷണത്തിന്നുമുമ്പും, ജടചൊല്ലുക, രഥചൊല്ലുക എന്നീ പരീക്ഷകൾ ഭക്ഷണസമയത്തുമാകുന്നു.* ഭക്ഷണം കഴിഞ്ഞാലും പരീക്ഷ കഴിയുന്നതുവരെ എല്ലാവരും ഇലയുടെ മുമ്പിൽതന്നെ ഇരിക്കണമെന്നു നിർബ്ബന്ധമാകുന്നു. മേൽപറഞ്ഞ കിഴക്കേപടിഞ്ഞാറ് എന്ന പരീക്ഷയ്ക്കു ചേരുവാൻ ഓരോരുത്തരെ യോഗത്തിലെ ഓതിക്കന്മാർ പകൽസമയം ക്ഷണിക്കുന്നു.

തുലാം 25-ാംനു- (കിഴക്കേപടിഞ്ഞാറ് അവസാനിക്കുന്ന ദിവസം) ബ്രഹ്മസ്വംമഠത്തിൽ ഒരു പാൽപായസം കഴിക്കുക പതിവാകുന്നു. അന്നു കടവല്ലൂരന്യോന്യത്തിന്ന് 'ഒന്നാന്തി മുമ്പിലിരിക്കുക', 'ഒന്നാന്തി രണ്ടാംവാരം', 'ഒന്നാന്തി ജട', 'മൂന്നാന്തി രഥ' എ

* പരീക്ഷയ്ക്കു ചേർന്നിട്ടുള്ള വേദാദ്ധ്യായികൾ ജടയോ രഥയോ ചൊല്ലുകയും, തത്സമയം ശേഷമുള്ളവർ ഭക്ഷണം മുതലായതു നടത്തുകയും ചെയ്യുന്നതുകൊണ്ട് പിഴവരുന്നുണ്ടോ എന്നു സൂക്ഷിക്കുകയും ആണ് ചെയ്യുന്നത് എന്നു മനസ്സിലാക്കേണ്ടതാകുന്നു.

ന്നിങ്ങിനെയുള്ള ചില പ്രധാനപരീക്ഷകൾക്ക് പോകുവാൻ യോഗ്യന്മാരായ വേദാദ്ധ്യായികളെ അവിടെവെച്ചു തന്നെ ക്ഷണിക്കുന്നു. (കിഴക്കെ പടിഞ്ഞാറ്) പരീക്ഷയിൽ പിന്നേയും അനേകംപേർ ജയിച്ചിട്ടുണ്ടെങ്കിലും അവരിൽ ആരെയെല്ലാമാണ് കടവല്ലൂര് ശേഷമുള്ള പരീക്ഷകൾക്ക് ക്ഷണിക്കേണ്ടത് എന്നു തൃശ്ശിവപേരൂർവെച്ചു തീർച്ചയാക്കുക പതിവില്ല. അതിനാൽ പരീക്ഷയ്ക്കു പോകണമെന്നിച്ഛയുള്ളവരെല്ലാവരും (പൂർവ്വമെ അനവധി സംസ്ഥന്മാരും) കടവല്ലൂർക്ക് പോകും. എന്നാൽ പരീക്ഷയ്ക്കു ക്ഷണം തരമാകണമെന്നു വെച്ചു പലരും തൃശ്ശിവപേരൂർ വടക്കുന്നാഥൻ ക്ഷേത്രത്തിൽ കുറച്ചുമുമ്പു മുതൽക്കു ഭജനമാരംഭിക്കുക പതിവാകുന്നു.

തുലാമാസം 28-ാംനു-യാണ് കടവല്ലൂർക്കുള്ള പുറപ്പാട്. അന്നു നേരത്തെതന്നെ എല്ലാവരും കുളിച്ചു നിത്യകർമ്മങ്ങളെല്ലാം ചെയ്തതിലകുറു (വടക്കുന്നാഥക്ഷേത്രത്തിൽ) തൊഴുതു പുറപ്പെടുന്നു. അന്നു കാലത്തെ അവരുടെ ഭക്ഷണം തൃശ്ശിവപേരൂർനിന്ന് ഏകദേശം 5 നാഴികപടിഞ്ഞാറ് പേരാമംഗലത്തുള്ള മുണ്ടയൂർ ക്ഷേത്രത്തിലാണ്. അന്നു വൈകുന്നേരത്തെ ഭക്ഷണം ചെമ്മന്തട്ടക്ഷേത്രത്തിലാണ്. 29-ാംനു-കാലത്തു പട്ടിക്കര എന്നദേശത്തുള്ള ക്ഷേത്രത്തിലാകുന്നു. വൈകുന്നേരം ആലങ്ങാട്ടെത്തുന്നു. 30-ാംനു- കാലത്ത് അവിടുന്ന് 4 നാഴികദൂരത്തുള്ള ചൊവ്വരത്തമ്പലത്തിൽ പോയി തൊഴുതു ഭക്ഷണത്തിന് ആലങ്ങാട്ടുതന്നെ മടങ്ങും. യോഗക്കാർ തൃശ്ശിവപേരൂർനിന്നു പുറപ്പെട്ടിട്ടു വഴിക്കുള്ള മുൻപറഞ്ഞ ദേശങ്ങളിലെ ക്ഷേത്രങ്ങളിൽ ചെല്ലുമ്പോൾ അതാതു നേരങ്ങളിൽ തത്തദ്ദേശീയന്മാർ അവരെ ഇടിപൊടിയായ സമൃദ്ധിയോടുകൂടിയാണ് സല്ക്കരിക്കുക. തിരുനാവായ യോഗക്കാർ തുലാം 16-ാംനു-മുതൽ 12 ദിവസം ചമ്രവട്ടത്തു സേവകഴിച്ചു പിന്നെ [illegible] വെള്ളപ്പാക്കത്തെ

മ്പൂരിപ്പാട്ടിലെ ഇല്ലത്തെയുള്ളു. അവിടേയും പിറെറന്നാൾ ഉച്ചയൂണും വാരംകഴിച്ച 30-ാംനു- പുലച്ചെ ചൊവ്വര ക്ഷേത്രത്തിലേക്കെത്തും. രണ്ടു യോഗക്കാരും ചൊവ്വരത്തെ ദക്ഷിണാമൂർത്തിയെ വഴിപോലെ സേവിച്ച് വഴിപാടുകൾ കഴിക്കുക പതിവാകുന്നു. അന്ന് അവിടെ തമ്പ്രാക്കളുടെ വക മഹാഗംഭീരമായിട്ടുള്ള സദ്യയുണ്ട്. എങ്കിലും തൃശ്ശിവപേരൂര് യോഗക്കാർ സേവകഴിഞ്ഞാലുടനെ ഭക്ഷണത്തിന്നു മുൻപറഞ്ഞപ്രകാരം ആലങ്കോട്ടുള്ളതന്നെ എത്തുകയേയുള്ളൂ. 30-ാംനു- വൈകുന്നേരത്തേക്ക് ഇരുയോഗക്കാരും കടവല്ലൂര് ചെന്നുചേരുന്നു *

കടവല്ലൂരന്യോന്യം—കടവല്ലൂര് ദേശം തൃശ്ശിവപേരൂരിന്ന് ഏകദേശം ഇരുപതുനാഴിക വടക്കുമാറി പടിഞ്ഞാറാകുന്നു. ഇതു കൊച്ചിരാജാവിന്റെ കീഴിലാണ്. പരീക്ഷയ്ക്കായി നമ്പൂതിരിമാർ കൂടുന്ന ക്ഷേത്രം മാത്രമാണ് അവിടെ പ്രധാനമായിട്ടുള്ളത്. ശ്രീരാമപ്രതിഷ്ഠയാകുന്നു.

ഒരു യോഗത്തിലുള്ളവർ തങ്ങളുടെ വേദനൈപുണ്യത്തെ മറേറ യോഗക്കാരുടെ സഭയിൽവെച്ചു കാണിച്ചാലേ അവർ വിജയികളും പൂജ്യന്മാരും ആയി ഭവിക്കുകയുള്ളൂ എന്നാണ് ചട്ടം. മുൻപ്രസ്താവിച്ച 'സമക്ഷത്തു പ്രയോഗിക്കുക' എന്നതും ഈ ചട്ടത്തെ അനുസരിച്ചുതന്നെയാകുന്നു. കടവല്ലൂരന്യോന്യം എന്നതു രണ്ടുയോഗക്കാരും കൊല്ലന്തോറും കടവല്ലൂര് ശ്രീരാമക്ഷേത്രത്തിൽ കൂടി രണ്ടു യോഗത്തിലുമുള്ള വേദാദ്ധ്യായികളുടെ വേദത്തിലുള്ള നൈപുണ്യത്തെ അന്യോന്യം പരീക്ഷിച്ചറിയുക എന്ന സമ്പ്രദായമാകുന്നു. ഇതിലേക്കായി രണ്ടു യോഗക്കാരുംകൂടി എല്ലാ വൃശ്ചികമാസവും ഒന്നാംതിയതിമുതൽ 16 ദിവസത്തെ പരീക്ഷ (രണ്ടുമുറ) അവിടെവെ

* കടവല്ലൂര് ചൊവ്വരയിൽനിന്നു 6 നാഴികയും ആലങ്കോട്ടുനിന്നു രണ്ടു നാഴികയും ഉണ്ടു.

ച്ചു നടത്തുന്നു. ചില കൊല്ലം പരീക്ഷയ്ക്കുള്ള ആളുകൾ അധികമുണ്ടായിവന്നാൽ പരീക്ഷ 24 ദിവസത്തോളം നീട്ടുന്നതാണ്.

കടവല്ലൂർ ശ്രീരാമക്ഷേത്രത്തിന്റെ സമീപത്ത് അച്യുതത്ത് എന്നും പക്ഷിയില്ല എന്നും രണ്ടു മൂത്തതന്മാരുടെ ഇല്ലങ്ങളുണ്ട്. ആ രണ്ടു വകക്കാരും അവിടത്തെ തൃക്കോവിൽ പ്രവൃത്തിക്കാരാണ്. അവരിൽ അച്യുതത്തുള്ളവർ തൃശ്ശിവപേരൂർ പക്ഷവും പക്ഷിയിലുള്ളവർ തിരുനാവായ പക്ഷവുമാകുന്നു. അവർ തമ്മിലുള്ള കുറമത്സരം നമ്പൂരിമാർക്കുള്ളതിനേക്കാൾ ഒട്ടും കുറയുന്നതല്ല. തുലാം 30-ാംനു-വൈകുന്നേരം രണ്ടു യോഗക്കാരും അവരവരുടെ പക്ഷക്കാരായ മൂത്തതന്മാരുടെ ഭവനങ്ങളിലാണ് ചെന്നുചേരുന്നത്. അവിടെ നമ്പൂരിമാരുടെ തല്ക്കാലാവശ്യത്തിനായി ചില നെടുമ്പുരകളും മററും കെട്ടീട്ടുണ്ടാകും. രണ്ടു യോഗക്കാരും അതാതു ഭവനങ്ങളിൽ ചെന്നുചേർന്നാൽ പിന്നെ അവരുടെ സകല സൌകര്യങ്ങളേയും നോക്കേണ്ട ചുമതല ആ രണ്ടു മൂത്തതന്മാർക്കാകുന്നു.

രണ്ടു യോഗക്കാർക്കും അന്യോന്യകാലത്തു രാവിലത്തെ ഭക്ഷണം അതാതു മൂത്തതന്മാരുടെ ഇല്ലങ്ങളിൽ തന്നെയാണ്. അതിലേക്ക് അതാതു യോഗത്തിലെ വക ബ്രഹ്മസ്വം മഠങ്ങളിൽ നിന്നു തന്നെ വട്ടംകൂട്ടീട്ടുണ്ടായിരിക്കും. അവിടത്തെ ദേഹണ്ഡം പട്ടന്മാരാണ്. വൈകുന്നേരം അമ്പലത്തിൽ വാരസദ്യയുണ്ട്. അത് ഓരോദിവസം ഓരോരുത്തരുടെ വകയാകുന്നു.

താഴെ കാണിക്കുന്നത് കടവല്ലൂർ ക്ഷേത്രത്തിന്റെ ഒരു പ്ലാൻ ആകുന്നു. അതു നോക്കിയാൽ അതാതു യോഗക്കാർക്ക് അമ്പലത്തിലുള്ള സ്ഥാനം ഇന്നതാണെന്നും ഇന്നിന്ന സ്ഥലത്തുവെച്ചാണ് അവർ പരീക്ഷ നടത്തുന്നതെന്നും ഉള്ള വിവരം നല്ലവണ്ണം സ്പഷ്ടമാകും.




## ഇതിലെ ഓരോ ഭാഗങ്ങളുടെ വിവരണം.

A. ക്രമസ്ഥലം.

B. 1. B. 2. തൃശ്ശിവപേരൂർ യോഗക്കാർക്കിരിപ്പാനുള്ള സ്ഥലം.

C. 1. C. 2. തിരുനാവായയോഗക്കാർക്കിരിപ്പാനുള്ള സ്ഥലം.

D. ക്രമസ്ഥലത്തിന്റെ പിന്നിലുള്ള അണിയറ.

1. തൃശ്ശിവപേരൂർ യോഗക്കാർ വാരമിരിപ്പാനുള്ള ക്രമസ്ഥലത്തിന്റെ കിഴക്കേപ്പടി.
2. തിരുനാവായയോഗക്കാർ വാരമിരിപ്പാനുള്ള തെക്കേപ്പടി.
3. തിരുനാവായയോഗക്കാർ 'ഋഗ്വിലെ ജടയും രഥയും' ചൊല്ലു

വാനുള്ള കൂത്തമ്പലത്തിന്റെ തെക്കെപടിഞ്ഞാറുള്ള ഇടനാഴിന്റെ പുറമെയുള്ള പടി.

4. തൃശ്ശിവപേരൂർ യോഗക്കാർ കൂടിയ ആദ്യം വേദം ചൊല്ലുവാനുള്ള, കൂത്തമ്പലത്തിന്റെ കിഴക്കെഭാഗത്തെ കുലക്കുഴ, ഇടനാഴിന്റെ പുറമെയുള്ള പടി.

1-2. എന്നിടയാളങ്ങളിട്ടിട്ടുള്ള സ്ഥാനങ്ങളിലൊന്നാണ് അതാതു യോഗക്കാർക്ക് 'കടന്നിരിക്ക' എന്ന ശബ്ദപ്രയോഗത്തിനുള്ള സ്ഥാനവും.

5. പൂവുമച്ചിട്ടുള്ള കൂട്.

6. അതിന്റെ പുറകിലായിട്ട് തൃശ്ശിവപേരൂർ യോഗക്കാർക്ക് 'വലിയ കടന്നിരിക്ക' എന്ന ഏറ്റവും കേമമായ ഒരു ശബ്ദപ്രയോഗത്തിനുള്ള സ്ഥാനം.

7. തിരുനാവായയോഗക്കാർക്ക് 'വലിയ കടന്നിരിക്ക'യിനുള്ള സ്ഥാനം, അതായത്, കൂത്തമ്പലത്തിന്റെ പടിഞ്ഞാറേപ്പടി.

പരീക്ഷിപ്പാനുള്ള സ്ഥാനമെന്നപോലെ അമ്പലത്തിലുള്ള സകല ഏർപ്പാടുകളും രണ്ടായിട്ടാകുന്നു. അത്താഴത്തിന്നിലവെയ്ക്കുന്നതുതന്നെ ഇന്നിന്നാളുകൾക്ക് ഇന്നിന്നടിക്കിൽ എന്നു നിയമമുണ്ട്. രണ്ടു യോഗത്തിലും ഓത്തിൽ ശ്രേഷ്ഠന്മാരായിട്ടുള്ളവരും രണ്ടു യോഗത്തിൽനിന്നും അന്നേദിവസം ജയം പ്രാപിച്ചിട്ടുള്ളവരും കൂത്തമ്പലത്തിന്റെ താഴെയാണ് ഉണ്ണാനിരിക്കുക. അതിൽതന്നെ വടക്കെഭാഗത്തും കിഴക്കെഭാഗത്തും തൃശ്ശിവപേരൂർ ഓത്തന്മാർക്കും തെക്കെഭാഗത്തും പടിഞ്ഞാറെഭാഗത്തും തിരുനാവായ ഓത്തന്മാർക്കും ഇലവെയ്ക്കുന്നു. പിന്നെ, കൂത്തമ്പലത്തിന്റെ മുൻഭാഗത്തുള്ള (പ്ലാനിൽ B 1 എന്നടയാളമിട്ടിട്ടുള്ള) സ്ഥലത്തു തിരുനാവായ ഓത്തന്മാരും പിൻഭാഗത്തുള്ള (D എന്നടയാളമിട്ട) തണ്ടിയറയിൽ തൃശ്ശിവപേരൂർ ഓത്തന്മാരും ഉണ്ണാനിരിക്കുന്നു. (B 2 എന്നടയാളമിട്ടിട്ടുള്ള) വടക്കെ ചിറ്റിൽ തൃശ്ശിവപേരൂർ യോഗക്കാരിരിക്കുന്നു. അതിനെ അനുസരിച്ച് (C 2 എന്നടയാളമിട്ടിട്ടുള്ള) തെക്കെ ചിറ്റിൽ തിരുനാവായ യോഗക്കാരുമിരിക്കുന്നു. (C 1 എന്ന ചിഹ്നത്തോടുകൂടിയ) വലിയമ്പലത്തിന്റെ തെക്കെഭാഗം തിരുനാവായ

യോഗക്കാരുടെ അധീനത്തിലാണെങ്കിലും അത്താഴത്തിന്നിലവെച്ചുന്നസമയം ആ ഭാഗം പന്നിയൂർഗ്രാമക്കാൎക്കുണ്ണാനിരിപ്പാൻ ഒഴിച്ചുകൊടുക്കേണമെന്നാണ് ഏൎപ്പാട്. ഭക്ഷണത്തിന്നിരിപ്പാൻ പിന്നെയും സ്ഥലം മതിയായില്ലെങ്കിൽ ബാക്കിയുള്ളവർ കരിങ്കല്ലുവിരിച്ചിട്ടുള്ള തിരുമിറ്റത്തുതന്നെ ഇരിക്കണം. ഇത്ര നിഷ്കൎഷയോടുകൂടിയ ഈ ജാതി വൎണ്ണന കുറെ അനാവശ്യമാണെന്നു വായനക്കാരിൽ ചിലൎക്കു തോന്നുമായിരിക്കാം. എന്നാൽ ഇനി മേലിൽ പ്രസ്താവിക്കുവാൻപോകുന്ന അനേകം സംഗതികളെ നല്ലവണ്ണം മനസ്സിലാക്കുന്നതിന്നു, നിസ്സാരമാണെന്നു തോന്നുന്ന മുൻപറഞ്ഞ കാൎയ്യങ്ങളുടെ നിഷ്കൃഷ്ടജ്ഞാനം അത്യാവശ്യമാണെന്ന് അവർതന്നെ ബോദ്ധ്യപ്പെടുന്നതാണ്.

അസ്തമയകാലത്തു സന്ധ്യാസമയത്തു കുറെ നായന്മാർ കൂടി 'രാമഹരേ!' എന്ന് ഒരു പ്രത്യേകരീതിയിൽ ജപിച്ചുകൊണ്ട് അമ്പലത്തിന്നുചുറ്റും പ്രദക്ഷിണം വെയ്ക്കുക പതിവാകുന്നു. അകത്തുനിന്നു വരുന്ന വേദഘോഷം അനൎഹന്മാരായിട്ടുള്ളവരുടെ ശ്രോത്രേന്ദ്രിയത്തിന്നു ഗോചരമായി ശുചികേടരുതെന്നുവെച്ചാണത്രെ അങ്ങിനെ ഒരു ചട്ടം വെച്ചിട്ടുള്ളത്! അതിലേക്കായി ആ നായന്മാൎക്ക് അക്കാലങ്ങളിൽ അമ്പലത്തിൽനിന്നു ചോറു പതിവുവെച്ചിട്ടുണ്ട്.

ആദ്യത്തെ ദിവസത്തെ പരീക്ഷയുടെ പേർ 'ഒന്നാന്തിമുമ്പിലിരിക്ക'ലും 'ഒന്നാന്തി രണ്ടാംവാരവും' എന്നാകുന്നു. മുമ്പിലിരിക്കുക എന്നുവെച്ചാൽ ആ കൊല്ലത്തെ കടവല്ലൂരുവെച്ചുള്ള പരീക്ഷയിൽ ഒന്നാമതായി വാരമിരിക്കുക എന്നൎത്ഥമാകുന്നു. 'ഒന്നാന്തിമുമ്പിലിരിക്ക'ലും 'ഒന്നാന്തി രണ്ടാംവാര'വും രണ്ടുയോഗക്കാൎക്കുമുണ്ട്. ഈ കൊല്ലം വൃശ്ചികം ഒന്നാം തിയതി മുമ്പിലിരിക്കാൻ തൃശ്ശിവപേരൂർയോഗത്തിൽനിന്നാണെങ്കിൽ വരുംകൊല്ലം തിരുനാവായയോഗത്തിൽനിന്നായിരിക്കും. അങ്ങിനെയാണെങ്കിലും ഈ കൊല്ലം

ന്ന വൃശ്ചികം രണ്ടാംതിയതി മുമ്പിലിരിക്കാൻ തിരുനാവായ യോഗത്തിൽനിന്നാകയാൽ അതിനെ അവർ തങ്ങളുടെ 'ഒന്നാന്തിമുമ്പിലിരിക്കൽ' എന്നുതന്നെ പറയുന്നു. വൃശ്ചികം ഒന്നാംതിയതി തൃശ്ശിവപേരൂർ യോഗത്തിൽനിന്നു മുമ്പിലിരിക്കകഴിഞ്ഞാൽ ഉടനെ തിരുനാവായയോഗത്തിൽനിന്ന് ഒരാൾ വാരമിരിക്കുന്നു. അത് അവരുടെ 'ഒന്നാന്തി രണ്ടാംവാര'മാകുന്നു. അപ്രകാരംതന്നെ വൃശ്ചികം രണ്ടാംതിയ്യതി തിരുനാവായയോഗക്കാരുടെ 'ഒന്നാന്തിമുമ്പിലിരിക്കൽ' കഴിഞ്ഞാൽ ഉടനെ തൃശ്ശിവപേരൂർ യോഗത്തിൽനിന്ന് ഒരാൾ വാരമിരിക്കുന്നു. അത് അവരുടെ 'ഒന്നാന്തി രണ്ടാംവാര'മാകുന്നു. അതിനാൽ എല്ലാ കൊല്ലവും ഇരുഭാഗക്കാർക്കും 'ഒന്നാന്തിമുമ്പിലിരിക്കലും' 'ഒന്നാന്തി രണ്ടാംവാരവു'മുണ്ട്. ഇങ്ങിനെ പരീക്ഷ കഴിയുന്നതുവരെ രണ്ടു യോഗത്തിൽനിന്നും മാറിമാറി മുമ്പിലിരിക്കലും രണ്ടാംവാരവും പതിവായി നടത്തിവരുന്നു.

മേൽപറഞ്ഞ രണ്ടു പരീക്ഷകളും ആദ്യത്തേതാകയാൽ അവക്കു കുറെ അധികം വലിപ്പം കല്പിച്ചിട്ടുണ്ട്. അവയിൽ ജയിച്ചവർ മാന്യന്മാരായി ഭവിക്കുന്നു. ഒരാൾ പല പ്രാവശ്യവും സമക്ഷത്തുപായി പ്രയോഗിച്ചു ജയിക്കയും തന്റെ യോഗത്തിലുള്ള ഓത്തന്മാർക്ക് പലവിധത്തിലും തൃപ്തിയെ ഉണ്ടാക്കിത്തീർക്കുകയും ചെയ്താൽ മാത്രമേ അയാളെ മുമ്പിലിരിക്കാൻ ക്ഷണിക്കുകയുള്ളൂ.

മുമ്പിലിരിക്കുവാനുള്ള ആൾ ഒന്നാന്തിയ്യതി ഉച്ചയ്ക്കുതന്നെ പല വഴിപാടുകളും നേർന്ന് അതിനുള്ള പണം കെട്ടിവെയ്ക്കുക പതിവാകുന്നു. കടവല്ലൂർക്ഷേത്രത്തിൽ അപ്പം പ്രധാനമാകയാൽ യഥാശക്തി ഇരുകൂട്ട് അപ്പം വേണമെന്നായിരിക്കും മുഖ്യമായ ഒരു വഴിപാട്. ഇത് കാലത്തുതന്നെ എല്ലാം ബോധിപ്പിച്ചറിഞ്ഞ് വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്യുന്നതാണ്. മുമ്പിലിരിക്കുവാനുള്ള ആൾ പകലേതന്നെ കുളിച്ച് അമ്പലത്തിൽ ചെന്നു വളരെ സേവകളെല്ലാം ചെയ്തു പിന്നെയും ചില പ്രത്യേകവഴിപാടുകൾ ചെയ്യുന്നു.

സന്ധ്യയാകുമ്പോഴേയ്ക്കും ക്ഷേത്രത്തിന്റെ പുറത്തു നായന്മാരുടെ വക 'രാ—മാ—രാ—മേ' എന്നിങ്ങിനെയുള്ള നാമസങ്കീർത്തനം തുടങ്ങുന്നു. അതു കേൾക്കുമ്പോൾതന്നെ പരീക്ഷയ്ക്കുള്ള വേദാധ്യായികളുടെ പരിഭ്രമം കലശലാകും. ഉടനെ ഒരു ആൾ കൂത്തമ്പലത്തിൽ കയറി അതാതു യോഗത്തിലേയ്ക്കു നിയമിച്ചിട്ടുള്ള സ്ഥാനത്തെ അനുസരിച്ചു ചെന്നിരിക്കുന്നു. ഉടനെ ഉത്തരീയസ്ഥാനമായ രണ്ടാം മുണ്ട് വിലങ്ങടിച്ചു താഴെ ഇട്ട് അതിന്റെ അകത്തുഭാഗത്തായി അഭിവാദ്യംചെയ്യുന്നു. പിന്നെ ഒരു പ്രത്യേകമന്ത്രം ചൊല്ലിയതിന്റെശേഷം അതിന്റെ പുറത്തുഭാഗത്തായി ഒന്നുകൂടി അഭിവാദ്യം ചെയ്യുന്നു. അതിന്റെശേഷം മുണ്ടെടുത്തു കൈകളുടെ പടം മൂടി കണ്ണടച്ചു തൊഴുതു ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഴാണ് വാരം ചൊല്ലുവാൻ ഇന്നഭാഗമാണ് എന്നു നിശ്ചയിക്കുന്നത്. അതിന്നു 'പട്ടുക്കുക' എന്നാണ് പറയുക. വിസ്താരഭയത്താൽ അതിന്റെ പ്രകാരമാണെന്നു വിവരിക്കുവാൻ ഇപ്പോൾ ശ്രമിക്കുന്നില്ല. അതിനെപ്പറ്റി ഇനി ഒരിക്കൽ വിസ്തരിച്ചുപറയുന്നതാണ്. 'പട്ടുക്കുവാൻ' രണ്ടാൾ വേണം. അതു മറക്കുടക്കാരാകുന്നു. 'പട്ടുക്കുക' കഴിഞ്ഞിട്ട് ഒടുക്കം ഇന്നഭാഗമാണെന്നു പറഞ്ഞാൽ അതിലെ ആദ്യത്തെ ഒരു ജട് വാരമിരിക്കുന്ന ആളും പട്ടുക്കുന്ന ഒരാളും ഒപ്പം കയ്യുകാണിക്കുന്നു. അത്, ഇന്നഭാഗമാണ് എന്നു തനിക്കു മനസ്സിലായി എന്നറിയിക്കുന്നതിന്നാകുന്നു. അതിന്റെശേഷം വാരമിരിക്കുന്ന ആൾ പത്തു ജടകളും ഒന്നു 'നിരൂപിക്കു'ന്നു. അതു കഴിഞ്ഞാൽ ആദ്യത്തെ ജട് ഒരു പ്രാവശ്യംകൂടി കയ്യുകാണിക്കുന്നു. അതു താൻ തയ്യാറായി എന്നറിയിക്കുന്നതിന്നാകുന്നു. അതിന്റെശേഷം, പട്ടുക്കുന്ന ആൾ ഇന്നഭാഗമാണെന്ന് ഒന്നുകൂടി പറഞ്ഞുകൊടുക്കുന്നു. ഉടനെ മുറയ്ക്ക് ആ പത്ത് ജടകളേയും ക്രമമായി ചൊല്ലുവാനാരംഭിക്കുന്നു. ചൊല്ലുന്നസമയം സ്വന്തം യോഗത്തിലെ മാത്രന്മാരായിട്ടുള്ളവർ കയ്യുകാണിച്ചുകൊടുക്കുന്നതിന്നായി കൂ

ത്തമ്പലത്തായിരുന്നാൽ ഇരിക്കുന്നതാണ്. എവിടെയെങ്കിലും ഒരു പിഴ പിഴച്ചാൽ പിഴച്ചതുതന്നെ. ഉടനെ ചൊല്ലുക മതിയാക്കി 'മുണ്ടിട്ട്'പോരുന്നു. പിന്നെ ആ മനുഷ്യനെ അവിടെയെങ്ങും കാണുന്നതല്ല. വാരസ്സദ്യ ഉണ്ണുന്നാംകൂടി താമസിക്കാതെ വളരെ വ്യസനത്തോടുകൂടി ഇല്ലത്തേയ്ക്കു പോകുന്നു. ജയിച്ചാലത്തെക്കഥ മഹാ കേമംതന്നെയാണ്. ആ ആളും അന്നുണ്ണാനിരിക്കുക കൂത്തമ്പലത്താമേൽ ഓത്തന്മാരൊരുമിച്ചാകുന്നു. അതു വളരെ മാനമായിട്ടുള്ള ഒരവസ്ഥയാണ്.

പിന്നത്തെ പരീക്ഷ 'ഒന്നാന്തി ജട'യാകുന്നു. അതു രണ്ടു ഭാഗക്കാർക്കുമുണ്ട്. അതാതുഭാഗക്കാർക്ക് (വൃശ്ചികം ഒന്നാം തിയതിയോ രണ്ടാം തിയതിയോ) ഏതെങ്കിലും തിയതികളിലാണ് ആദ്യത്തെ ജട പരീക്ഷ വരുന്നത് അത് അവരവരുടെ 'ഒന്നാന്തിജട'യാകുന്നു. പിന്നത്തേതു 'മൂന്നാന്തി രഥ'യാകുന്നു. മേൽപറഞ്ഞ ന്യായത്തെ അനുസരിച്ചുതന്നെ രണ്ടുയോഗക്കാർക്കും 'മൂന്നാന്തി രഥ' ഉണ്ടാകുന്നു. വാരമിരിക്കലെന്നപോലെ ജടയോ രഥയോ ഏതെങ്കിലുമൊന്നു പതിവായിട്ടുണ്ടാകുന്നതാണ്. ആദ്യമായിവരുന്ന എല്ലാജാതി പരീക്ഷകൾക്കും അധികം മാഹാത്മ്യം കല്പിച്ചിട്ടുള്ളതായി കാണുന്നുണ്ട്. ശേഷമുള്ള ദിവസങ്ങളിൽ ചൊല്ലുന്ന സാധാരണജടയ്ക്കും രഥയ്ക്കും 'മുക്കിലെ ജട' എന്നും 'മുക്കിലെ രഥ' എന്നും പേരുകൾ പറയുന്നു. തൂണിന്റെ മുക്കിലിരുന്നു ജടയും രഥയും ചൊല്ലുന്നതുകൊണ്ടാണ് അങ്ങിനെ പേർ പറയുന്നത്. തൃശ്ശിവപേരൂർ യോഗക്കാർ മുക്കിലെ ജടയും രഥയും ചൊല്ലുന്നതു കൂത്തമ്പലത്തിന്റെ കിഴക്കുവടക്കെ മൂലയിലുള്ള തൂണിന്റെ പുറമെ ചെന്നിട്ടുള്ള പടിയിന്മേലിരുന്നിട്ടാകുന്നു. തിരുനാവായക്കാർ തെക്കെപടിഞ്ഞാറുള്ള തൂണിന്റെ പുറമെ ചെന്നിട്ടുള്ള പടിയിന്മേലിരുന്നിട്ടാണ് അവരുടെ മുക്കിലെ ജടയും രഥയും ചൊല്ലുന്നത്. ആ പ്രയോഗക്കാർക്കു സഹായിപ്പാൻ (ഓതിപ്പാൻ) ഓരോന്നിന്നു സഭാപക്ഷത്തിലുള്ള രണ്ടു

േപർ തയ്യാറായിരിക്കുന്നതാണ്, ഇനി കുറെ മേലേക്കിടയായ പരീക്ഷ 'കടന്നിരിക്കുക'യാകുന്നു. കടന്നിരിക്കുക എന്നത് മുകിലെ രഥയെക്കാൾ വളരെ അധികം സാമൎത്ഥ്യത്തോടുകൂടിയുള്ള ഒരു രഥപ്രയോഗമാകുന്നു. തൃശ്ശിവപേരൂർ യോഗക്കാൎക്കു 'കടന്നിരിക്കുക' എന്ന രഥപ്രയോഗത്തിനുള്ള സ്ഥാനം കൂത്തമ്പലത്തിന്റെ കിഴക്കെപടിയുടെ മദ്ധ്യവും തിരുനാവായക്കാൎക്കു തെക്കെ പടിയുടെ മദ്ധ്യവും ആകുന്നു.

'വലിയ കടന്നിരിക്കലാ'ണ് ഉള്ളതിൽ ഉപരിപരീക്ഷ. അതും രഥപ്രയോഗം തന്നെയാണ്. പ്രയോഗത്തിൽ അസാമാന്യമായ ചാതുൎയ്യവും അലക്ഷ്യവുമാണ് അതിന്നു വേണ്ടത്. നല്ലവണ്ണം 'ഓത്തത്തവും കട്ടിത്തവും' ഉള്ളവർ മാത്രമേ ആ പരീക്ഷക്കു ശ്രമിക്കുകയുള്ളൂ. അതിൽ ജയിച്ചാൽ നമ്പൂതിരിമാരുടെ ഇടയിലുള്ള പൂജ്യത അസാമാന്യമാകുന്നു. തോറ്റാലുള്ള ക്ലേശവും സാമാന്യത്തിലധികമുണ്ടാകുന്നതാണ്. കടന്നിരിക്കുക, വലിയ കടന്നിരിക്കുക എന്നീ പരീക്ഷകൾ കുറെ അധികം കഠിനമാകയാൽ എല്ലാ കൊല്ലവും ആ പരീക്ഷകൾക്ക് ആളുകൾ ഉണ്ടാകുന്ന കാൎയ്യം സംശയമാണ്. ശേഷമുള്ള എല്ലാപരീക്ഷകളും നിയമമായിട്ടുണ്ടാകുന്നു. തൃശ്ശിവപേരൂര് യോഗക്കാൎക്കു വലിയ കടന്നിരിക്കലിന്നുള്ള സ്ഥാനം കൂത്തമ്പലത്തിലുള്ള പ്ലാവിന്റെ മുമ്പിലായിട്ടാകുന്നു. തിരുനാവായക്കാൎക്കു കൂത്തമ്പലത്തിന്റെ പടിഞ്ഞാറെ പടിയുടെ മദ്ധ്യത്തിലുമാകുന്നു.

കടവല്ലൂര് പരീക്ഷ കഴിഞ്ഞു പതിവായിട്ടുള്ള രണ്ടു വാരമിരിക്കൽ കഴിഞ്ഞാൽ 'കൂട്ടവാരം' എന്നൊരു സമ്പ്രദായമുണ്ട്. അതു കഴിഞ്ഞാൽ പിന്നെ സദ്യക്ക് ഇലവെക്കുകയായി. ഉണ്ണാനിരിക്കുമ്പോഴാണല്ലോ ജടയോ രഥയോ പ്രയോഗിപ്പാനുള്ള സമയം, പരീക്ഷക്കാലത്ത് എല്ലാം കഴിഞ്ഞു നമ്പൂതിരിമാർ അമ്പലത്തിൽ നിന്നു പിരിയുമ്പോൾ അൎദ്ധരാത്രിപുറമാകുന്നതാണ്. ഇനിയൊ

ഈ സന്ദർഭത്തിൽ, 'വാരത്തിന്നു പട്ടുകക' എന്നു വെച്ചാൽ എന്താണെന്നും, 'ജട ചൊല്ലുക', 'കഥ ചൊല്ലുക', 'മൂടിപ്പൂച്ച', 'പച്ചരഥ' എന്നിങ്ങിനെ പേരുകൾ പറയുന്ന പലജാതി പ്രയോഗസാമർത്ഥ്യങ്ങളുടെ സ്വരൂപമെന്താണെന്നും വിസ്താരമായി വിവരിക്കുന്നതാകുന്നു.

## കടംകഥകൾ.

'ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും യാതൊന്നുമില്ല; മനുഷ്യരിൽ അന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല' എന്നിങ്ങിനെ ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇത് അദ്ധ്യാത്മശാസ്ത്രജ്ഞന്മാരും ലോകത്തിലുള്ള നാനാവിധതത്വങ്ങളെ പരിശോധിച്ചിട്ടുള്ളവരുമായ വിദ്വാന്മാർക്ക് അനുഭവസിദ്ധമായ ഒരു തത്വമാകുന്നു. പണ്ഡിതന്മാരുടെ കഥ ഇരിക്കട്ടെ. പാമരന്മാരായ നമ്മളിൽ ചിലർതന്നെ ഈ സംഗതിയെപ്പററി ആലോചിച്ചുനോക്കുക. മനുഷ്യന്റെ അന്തഃകരണത്തോളം അത്ര ആശ്ചര്യത്തെ ജനിപ്പിക്കുന്നതായിട്ട ലോകത്തിൽ എന്തൊരു സൃഷ്ടിവിശേഷമാണുള്ളത്? എന്തെന്നാൽ മനുഷ്യന്റെ കരചരണാദ്യവയവങ്ങളോടുകൂടിയ ഈ സ്ഥൂലശരീരത്തിന്റെ കഥ മാത്രം ആലോചിക്കുന്നതായാൽ പലവിധത്തിലും ചേഷ്ടിക്കുന്നതിന് ഇതിലധികം സൌകര്യമുള്ളതായും വളരെ അധികം ബലമുള്ളതായും ഉള്ള സൃഷ്ടിവിശേഷങ്ങൾ ഈ ലോകത്തിൽ അനവധിയുണ്ട് എന്നു സ്പഷ്ടമാകയാൽ ആ കാര്യം ഇവിടെ വിസ്തരിക്കുന്നില്ല. ഇനി മനുഷ്യദേഹത്തിന്റെ സ്ഥിരതയേയും ദൃഢതയേയും പററി വിചാരിച്ചുനോക്കുക. കാററ്, തീയ്, വെള്ളം, മണ്ണ്, ആ

കാരം എന്നി പദാൎത്ഥങ്ങളെക്കൊണ്ടാണ് ഈ ദേഹം സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. എങ്കിലും പഞ്ചമഹാഭൂതങ്ങൾ എന്നു പറയപ്പെടുന്ന മുൻപറഞ്ഞവയുടെ അസാമാന്യമായിട്ടുള്ള ക്ഷോഭത്തിൽ പെട്ടുപോയാൽ ഈ ദേഹം ക്ഷണത്തിൽ നശിച്ചുപോകുന്നു എന്നതിന്നു വാദമില്ല. കൊടുംകാററുകൊണ്ടും കോളിളക്കംകൊണ്ടും അഗ്നിബാധനിമിത്തവും മലഞ്ചെരിവുകളും മററും കിളരുമ്പോൾ ഞെറ്റിടിഞ്ഞു വീഴുകനിമിത്തവും അത്യഗാധത്തിലോ വളരെ പൊക്കത്തിലോ പോവുകനിമിത്തം ശ്വാസംമുട്ടുകയാലും ഇടിവെട്ടുകൊള്ളുകനിമിത്തവും—ഇങ്ങിനെ അനേകംവിധത്തിൽ അസംഖ്യംപേർ മരിച്ചിട്ടുള്ളതായിട്ടും ഇപ്പോഴും ലോകത്തിൽ പലേടങ്ങളിലും അപ്രകാരം മരിക്കുന്നതായിട്ടും ഉള്ള കഥകൾ നമ്മൾക്ക് അശേഷം അപൂൎവ്വമല്ലല്ലോ. അതിന്നുപുറമെ, മുൻപറഞ്ഞപ്രകാരം ഈ ലോകത്തിൽ മനുഷ്യനേക്കാൾ വളരെ അധികം ബലമുള്ളതായും അനേകപ്രകാരത്തിൽ ചെയ്യിക്കുന്നതിന്നു പലവിധസൌകൎയ്യങ്ങളോടുകൂടിയും അതിക്രൂരസ്വഭാവത്തോടുകൂടിയുമുള്ള അനേകം ജന്തുക്കളുണ്ട്. അങ്ങിനെയെല്ലാമാണെങ്കിലും അവയെയെല്ലാം ബലഹീനനായ ഈ മനുഷ്യൻ കീഴടക്കുന്നു; അതിക്രൂരങ്ങളായ ജന്തുക്കളെ ഹിംസിക്കുന്നു. വേറെ ചിലതിനെ തന്റെ ഭക്ഷണത്തിന്നായി ഉപയോഗിക്കുന്നു. മററുചിലതിനെക്കൊണ്ടു തന്റെ വിവിധസൌകൎയ്യങ്ങൾക്കുവേണ്ടി വേല ചെയ്യിക്കുന്നു. അതുപോലെതന്നെ അചേതനങ്ങൾ എന്നു സാധാരണ പറഞ്ഞുവരുന്ന വസ്തുക്കളേയും മനുഷ്യൻ കീഴടക്കിയിരിക്കുന്നു. അത്യുന്നതമായ തിരമാലകളോടുകൂടി ക്ഷോഭിച്ചു ക്രുദ്ധമായിരിക്കുന്ന സമുദ്രത്തിന്റെ മേലെ അത്യാഹ്ലാദത്തോടുകൂടി മനുഷ്യൻ സവാരിചെയ്യുന്നു. വായുമണ്ഡലത്തിൽ സഞ്ചരിക്കുന്നതിന്നു യോഗ്യമായ യന്ത്രങ്ങൾ കണ്ടുപിടിച്ച് അതിഭസമായി അവൻ ആകാശത്തിൽ സഞ്ചരിക്കുന്നു. ഹിമവാൻപൎവ്വതത്തിങ്കൂടി പിന്നിൽ കൊള്ളുന്നവർ ന്യൂനമെങ്കിൽ അലക്ഷ്യ

മായി കൊണ്ടുപോകുവാൻ സാമൎത്ഥ്യമുള്ള തീവണ്ടി എന്ന അതിബലവും വേഗവുമുള്ള യന്ത്രവിശേഷത്തെ കണ്ടുപിടിച്ച് അതിനെ തന്റെ ഇഷ്ടംപോലെ കൊണ്ടുനടക്കുന്നു. അപാരശക്തിയോടും അചിന്ത്യപ്രഭയോടും കൂടിയിരിക്കുന്ന വിദ്യുച്ഛക്തിയെ മനുഷ്യൻ പുല്ലുപോലെ തന്റെ അധീനത്തിൽ വെച്ചിരിക്കുന്നു. സങ്കല്പാത്മകമായിരിക്കുന്ന നമ്മുടെ മനസ്സു ക്ഷണനേരംകൊണ്ട് എത്രയെങ്കിലും ദൂരം സഞ്ചരിക്കുന്നതുപോലെ നമ്മുടെ ആശയങ്ങളെ അതിദൂരത്തിൽ സ്ഥിതിചെയ്യുന്ന മറെറാരുത്തനെ ക്ഷണനേരംകൊണ്ടു മനസ്സിലാക്കുന്നതിനുള്ള സൌകൎയ്യങ്ങളും വിദ്യുച്ഛക്തികൊണ്ടു മനുഷ്യൻ ഉണ്ടാക്കിത്തീൎത്തിട്ടുണ്ട് എന്ന സംഗതി വിസ്മരിച്ചിട്ടാവശ്യമില്ലല്ലൊ. ചുരുക്കത്തിൽ പറയുന്നതായാൽ ഇത്ര ബലഹീനനായ മനുഷ്യന്റെ പൂൎവ്വം മഹത്തായിരിക്കുന്ന ശക്തിവിശേഷങ്ങളും എന്തെല്ലാം കാണപ്പെടുന്നുണ്ടോ അവയെയെല്ലാം അവൻ തന്റെ ചവിട്ടടിയിലാക്കി വെച്ചിരിക്കുന്നു. അത്യത്ഭുതമായ അന്തഃകരണശക്തിയുടെ മാഹാത്മ്യംകൊണ്ടല്ലെ ഇതെല്ലാം മനുഷ്യന്നു സാധിക്കുന്നത്? ഈ അപാരശക്തിയുടെ മാഹാത്മ്യത്തെപ്പററി ഒന്നുകൂടി പൎയ്യാലോചിച്ചാശ്ചൎയ്യപ്പെടുക. അന്തഃകരണമെന്നു പറയപ്പെടുന്നതിന്റെ ശക്തിവിശേഷത്തെ നമുക്കു കണ്ണുകൊണ്ടു കാണ്മാൻ പാടില്ല; ചെവികൊണ്ടു കേൾക്കുവാൻപാടില്ല; തൊക്കുകൊണ്ടു സ്പൎശിപ്പാൻപാടില്ല; മൂക്കുകൊണ്ടു ഘ്രാണിക്കുവാൻ പാടില്ല; നാവുകൊണ്ടു സ്വാദുനോക്കുവാനും പാടില്ല. കരചരണാദ്യവയവങ്ങളെക്കൊണ്ടും അതിന്റെ സ്വരൂപജ്ഞാനമുണ്ടാക്കുവാൻ തരമില്ല. എങ്കിലും, ആ ശക്തികൊണ്ടാണ് കണ്ണു കാണുന്നത്; ചെവി കേൾക്കുന്നത്; മൂക്കു ഘ്രാണിക്കുന്നത്; തൊക്കു സ്പൎശിക്കുന്നത്; നാവ് സ്വാദുനോക്കുകയും ചെയ്യുന്നത്. അന്തഃകരണത്തിൽ മനസ്സ് എന്നൊരംശമുണ്ട്. അതു സങ്കല്പസ്വരൂപമാകുന്നു. ബ്രഹ്മാണ്ഡകടാഹത്തിൽ നിരൂപിക്കുവാൻപാടില്ലാത്ത ദൂരത്തിൽ അവിടവിടെയായി

സഞ്ചരിക്കുന്ന അനന്തകോടി ബ്രഹ്മാണ്ഡങ്ങളിലും ക്ഷണനേരംകൊണ്ടു സഞ്ചരിച്ചു വരുവാനുള്ള ശക്തിയുള്ളതാകുന്നു മനസ്സ്. പിന്നെ അതിൽ ബുദ്ധിഎന്നും അഹങ്കാരമെന്നും വേറെ രണ്ടു ശക്തികളുണ്ട്. ആ രണ്ടു ശക്തികൾ അതിവേഗത്തോടുകൂടി സഞ്ചരിക്കുന്ന മനസ്സിനെ സ്വവശത്താക്കി വിവിധസങ്കല്പങ്ങളേയും ക്രമപ്പെടുത്തുന്നു. നമുക്കു പുറമേ കാണപ്പെടുന്നവയും അത്യാശ്ചര്യത്തെ ഉണ്ടാക്കുന്നവയുമായ മനുഷ്യരുടെ സകല ചേഷ്ടിതങ്ങളും അപ്രകാരം ക്രമപ്പെടുത്തപ്പെട്ട സങ്കല്പശക്തിയുടെ വ്യക്തി മാത്രമാകുന്നു. മഹാകവികളും വലിയ ചിത്രകാരന്മാരും മററും അവരുടെ ബുദ്ധിശക്തികൊണ്ട് ഈശ്വരസൃഷ്ടിയുടെ മാഹാത്മ്യത്തെ അറിഞ്ഞ് അതിലുള്ള രഹസ്യങ്ങളെ സാധാരണ ജനങ്ങൾക്കു വെളിപ്പെടുത്തിക്കൊടുക്കുന്നു. പ്രകൃതിശാസ്ത്രതത്വജ്ഞന്മാർ പ്രകൃതിയിലുള്ള വിവിധസൂക്ഷ്മതത്വങ്ങളേയും അനന്തശക്തികളേയും തങ്ങളുടെ ബുദ്ധിശക്തികൊണ്ടു കണ്ടുപിടിച്ച് അവയുടെ സ്വരൂപത്തെ നല്ലവണ്ണം മനസ്സിലാക്കി അവയെ മനുഷ്യരുടെ കാലക്ഷേപത്തിനു സൌകര്യമാകുന്നവിധത്തിൽ ഉപയോഗിക്കുന്നു. ആയുർവ്വേദശാസ്ത്രജ്ഞന്മാർ ലോകത്തിലുള്ള സകല പദാർത്ഥങ്ങളേയും പരിശോധിച്ചറിഞ്ഞ് അവയെ ഔഷധരൂപേണ ഉപയോഗിച്ച് പലവിധ രോഗങ്ങളാൽ പീഡിതന്മാരായ പ്രാണികൾക്കു അല്പമായിരിക്കുന്ന ദുഃഖങ്ങളുടെ നിവൃത്തി ഉണ്ടാക്കിക്കൊടുക്കുന്നു. അതു ബുദ്ധിമാന്മാരായിട്ടുള്ളവർ തങ്ങളുടെ ബുദ്ധിയെ തദ്വിഷയമായി പരിശ്രമിപ്പിച്ചിട്ടുള്ളതിന്റെ ഫലമാകുന്നു. നാദത്തിന്റെ സ്വരൂപത്തെ മനസ്സിലാക്കീട്ടുള്ളവർ മനോഹരങ്ങളായ സ്വരങ്ങളെ നിർമ്മിച്ച് അവയുടെ വിവിധവിന്യാസങ്ങളെക്കൊണ്ടു ചിത്തരഞ്ജകങ്ങളായ പലവിധ രാഗങ്ങളേയും അതാതു രാഗങ്ങളിൽ മനുഷ്യരുടെ അന്തഃകരണത്തിലുള്ള അത്യൽകൃഷ്ടങ്ങളായ വികാരങ്ങളെ പ്രകാശിപ്പിക്കുന്നതായ പല ഗാനങ്ങളേയും സൃഷ്ടിക്കുന്നു. സംഗീതമെന്ന

ളു വിഷയസുഖങ്ങളിൽവെച്ച് ഏറ്റവും ഉൽകൃഷ്ടമായിട്ടുള്ളതാകുന്നു. ഒരു വിഷയസുഖാനുഭവദ്വാരേണ ചിത്തത്തെ ഈശ്വരാഭിമുഖമാക്കിത്തീൎക്കുന്നതിനുള്ള തരം സംഗീതംകൊണ്ടല്ലാതെ ഇതരവിഷയങ്ങളെക്കൊണ്ടുണ്ടാകുന്നതല്ല. അതുകൊണ്ടാണ് സംഗീതത്തിന്ന് ഇത്ര ഉൽകൃഷ്ടത്വം. അതിന്നും പുറമെ, സംഗീതത്തിന്ന് ഇങ്ങിനെ ഒരു മാഹാത്മ്യംകൂടിയുണ്ട്. നമ്മുടെ അന്തഃകരണത്തിലുള്ള പലവിധ വിചാരങ്ങളേയും ഹൎഷാദിചിത്തവികാരങ്ങളേയും ബഹിൎഭാഗത്തേക്കു പ്രകാശിപ്പിക്കുന്നതു വാഗ്രൂപേണയാണല്ലോ. എന്നാൽ പരമാൎത്ഥത്തിൽ നമ്മുടെ ഉൽകൃഷ്ടങ്ങളായ പല വിചാരങ്ങളേയും അതിസൂക്ഷ്മങ്ങളായ ചില ചിത്തവികാരങ്ങളേയും നാമനുഭവിച്ചറിയുന്നതല്ലാതെ അവയെ പുറത്തേക്കു പ്രകാശിപ്പിക്കത്തക്കവണ്ണമുള്ള യോഗ്യത നമ്മുടെ ഭാഷയ്ക്കു സിദ്ധിച്ചിട്ടില്ല എന്നതു വിചാരശീലന്മാരായിട്ടുള്ളവൎക്കെല്ലാവൎക്കും അനുഭവസിദ്ധമായ സംഗതിയാകുന്നു. ആ വക ഘട്ടങ്ങളിലാണ് മനുഷ്യർ വാഗ്രൂപമായിരിക്കുന്ന തങ്ങളുടെ ഭാഷയുടെ ദാരിദ്ര്യത്തെ അനുഭവിക്കുന്നത്. ലോകത്തിൽ ഏറ്റവും പുഷ്ടിയെ പ്രാപിച്ചിരിക്കുന്ന ഭാഷകൾക്കുകൂടി നമ്മുടെ ഉള്ളിലുള്ള വിചാരങ്ങളുടെ ഒരംശം മാത്രം പുറത്തേക്കു പ്രകാശിപ്പിക്കുവാനുള്ള സാമൎത്ഥ്യമെ ഉള്ളൂ. ശേഷമുള്ള അംശത്തെ പ്രകാശിപ്പിക്കുന്നതിന്നു ശരിയായ ശബ്ദങ്ങൾ ഒരു ഭാഷയിലും കാണുന്നതല്ല. അതുകൊണ്ടാണ് ചിത്തം അസാമാന്യമായി ക്ഷോഭിച്ചിരിക്കുന്ന ചില സമയങ്ങളിൽ ചില മനുഷ്യർ മുഖത്തു പലവിധ ശബ്ദങ്ങളെ പുറപ്പെടുവിക്കുകയും കൈകാലുകളെക്കൊണ്ടു പലവിധം ആംഗ്യങ്ങളെ കാണിക്കുകയും ചെയ്യുന്നത്. പരമാൎത്ഥത്തിൽ അവർ വാക്കിന്നു ഗോചരമല്ലാത്ത ചിത്തവികാരങ്ങളെ ആ വക ഉപായങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുവാൻ ശ്രമിക്കുകയാകുന്നു. നാദത്തിന്റെ സ്വരൂപത്തെ നല്ലവണ്ണം അറിഞ്ഞിട്ടുള്ളവരും നമ്മുടെ അന്തഃകരണത്തിലുള്ള വിവിധവൃത്തികളെ ന

ല്ലവണ്ണം പരിശോധിച്ചറിഞ്ഞിട്ടുള്ളവരായ വിദ്വാന്മാരാണ് ഈ തത്വത്തെ യഥാൎത്ഥമായി ഗ്രഹിച്ചിട്ടുള്ളത്. എന്നാൽ വാക്കുകൊണ്ടു വെളിപ്പെടുത്തുവാൻ പാടില്ലാത്തതായ നമ്മുടെ അനേകം വിചാരങ്ങളുടേയും അനേകം ചിത്തവികാരങ്ങളുടേയും ഭാഷാസ്ഥാനമായിട്ടാകുന്നു സംഗീതമിരിക്കുന്നത്. സ്വരങ്ങളുടെ പല വിന്യാസങ്ങളെക്കൊണ്ടു രചിക്കപ്പെട്ടിട്ടുള്ള ചിത്രരേഖകളായ പലവിധ രാഗങ്ങളും നമ്മുടെ ഉള്ളിലുള്ള അതിസൂക്ഷ്മമായും തമ്മിൽ കൂടിപ്പിണഞ്ഞുകിടക്കുന്നതായുമുള്ള വിവിധചിത്തവികാരങ്ങളെ പ്രകാശിപ്പിക്കുന്നതിന് ഒരു ഭാഷയായിട്ടു നില്ക്കുന്നു. ചില രാഗങ്ങൾ ചില പ്രാഥമികമനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായും വേറെ ചില രാഗങ്ങൾ കൂടിപ്പിണഞ്ഞു മിശ്രമായിക്കിടക്കുന്ന ചില മനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതായുമിരിക്കുന്നു. യോഗശാസ്ത്രം, അദ്ധ്യാത്മശാസ്ത്രം, സംഗീതശാസ്ത്രം ഈ മൂന്നിന്റേയും സ്വരൂപജ്ഞാനം നല്ലവണ്ണമുള്ളവൎക്കുമാത്രമേ മുൻപറഞ്ഞ തത്വത്തെ യഥാൎത്ഥമായി മനസ്സിലാക്കുവാൻ കഴിയുകയുള്ളൂ. അങ്ങിനെയുള്ള മഹാന്മാരുടെ അപാരമായ ബുദ്ധിശക്തികൊണ്ടാണ് നമ്മുടെ സംഗീതം അസാമാന്യമായിട്ടുള്ള പുഷ്ടിയെ പ്രാപിപ്പാനിടയായത്. സംഗീതത്തിൽ ഈ എഴുത്തുകാരനുള്ള 'അതിഭ്രാന്തു'നിമിത്തം പ്രകൃതം വിട്ടു കുറച്ചു കടന്നുപോയോ എന്നു ശങ്കിക്കുന്നു. ഈ വിഷയത്തിൽ അത്രതന്നെ ഭ്രാന്തില്ലാത്തവർ തങ്ങളുടെ ദൃഷ്ടിയിൽ കുറ്റകരമായി തോന്നപ്പെടുന്ന ലേഖകന്റെ ഈ പ്രവൃത്തിയ്ക്കു മാപ്പു തരുമെന്നു വിശ്വസിക്കുന്നു. പിന്നെ, ബ്രഹ്മപ്രതിപാദകമായ വേദാന്താദിശാസ്ത്രങ്ങളെക്കൊണ്ട് ഈശ്വരതത്വത്തേയും പ്രകൃതികാൎയ്യമായിരിക്കുന്ന പ്രപഞ്ചത്തിന്റെ സ്വരൂപത്തേയും ജീവതത്വത്തേയും അറിഞ്ഞു സൎവ്വവ്യാപിയായും സൎവ്വശക്തനായും സൎവ്വജ്ഞനായുമിരിക്കുന്ന ഈശ്വരൻതന്നെയാണ് അന്തൎയ്യാമിരൂപേണ നമ്മുടെ ഉള്ളിൽ ഇരുന്നുകൊണ്ടു നമ്മെ സൎവ്വപ്രകാരേണ പ്രവൎത്തിപ്പിക്കുന്നത് എന്നു

മനസ്സിലാക്കി ജീവശരീരൈക്യത്തെ അനുഭവിച്ച് ചില മഹാന്മാർ കൃതാർത്ഥന്മാരായിത്തീരുന്നു. ഏതു വിഷയകമായി ബുദ്ധിയെ പരിണമിപ്പിച്ച് അതിന്റെ അത്യന്തഫലത്തെ സമ്പാദിക്കുന്നതാണ് മനുഷ്യന്നു ബുദ്ധികൊണ്ടുള്ള പരമപ്രയോജനം. അതാണ് സകലപ്രാണികളുടേയും പരമപുരുഷാർത്ഥവും. ചുരുക്കത്തിൽ പറയുന്നതായാൽ, ലോകത്തിൽ എന്തെല്ലാം ശാസ്ത്രങ്ങളാണുള്ളത്, ആ വക ശാസ്ത്രങ്ങളെ അടിസ്ഥാനമാക്കീട്ട് എന്തെല്ലാം കലാവിദ്യകളാണുള്ളത്, ആ വക വിദ്യകളുടെ ഫലമായിട്ട് എന്തെല്ലാം അത്ഭുതപദാർത്ഥങ്ങളാണ് മനുഷ്യർ സൃഷ്ടിച്ചിട്ടുള്ളത് അവയെല്ലാം നമ്മുടെ ഈ ചെറിയ തലയ്ക്കകത്തിരിക്കുന്നതും അചിന്ത്യശക്തിയോടുകൂടിയിരിക്കുന്നതുമായ ബുദ്ധി എന്ന ശക്തിവിശേഷത്തിന്റെ വ്യക്തി മാത്രമാകുന്നു.

അതിനാൽ, 'ലോകത്തിൽ മനുഷ്യസൃഷ്ടിയോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും വേറെ യാതൊന്നുമില്ല, മനുഷ്യനിൽ അന്തഃകരണത്തോളം അത്ഭുതകരമായിട്ടും ഉൽകൃഷ്ടമായിട്ടും ഒന്നുമില്ല' എന്നിങ്ങനെ ഈ ഉപന്യാസത്തിന്റെ ആദ്യം പ്രസ്താവിച്ചിട്ടുള്ള ആ പാശ്ചാത്യപണ്ഡിതന്റെ വാക്ക് ഏററവും അർത്ഥവത്തായിത്തന്നെയിരിക്കുന്നുവെന്നു നമുക്ക് ഇപ്പോൾ സ്പഷ്ടമായി ഭവിക്കുന്നുണ്ട്.

മനുഷ്യന്റെ അന്തഃകരണത്തിന്ന് ഇത്രയും മഹത്തായിരിക്കുന്ന ശക്തിയുണ്ടെങ്കിലും അതു ക്രമത്തിൽമാത്രമേ വികാസത്തെ പ്രാപിക്കുന്നുള്ളു. ഒരു ശിശുവിന്റെ കരചരണാദ്യവയവങ്ങൾ ക്രമേണ വളർന്നു യൌവനദശയിൽ ഏപ്രകാരമാണ് പരമപുഷ്ടിയെ പ്രാപിക്കുന്നത് അപ്രകാരംതന്നെ അതിന്റെ അന്തഃകരണവും അതാതവസ്ഥയ്ക്കനുരൂപമായിട്ടുള്ള വിവിധസംസ്കാരങ്ങളെക്കൊണ്ടു ക്രമേണ വളർന്ന് ഒടുക്കം അതിന്റെ (അന്തഃകരണത്തിന്റെ) യൌവനാവസ്ഥയിൽ അതു പൂർണ്ണവികാസത്തെ പ്രാപിക്കുന്നു. ഇനി ഒരു

സംഗതിയിലും സ്ഥൂലദേഹത്തെ തന്നെ ദൃഷ്ടാന്തമായിട്ടെടുക്കുക. ദൃഢഗാത്രന്മാരായ മാതാപിതാക്കന്മാരിൽനിന്നുല്പാദിച്ചിട്ടുള്ള ഒരു കുട്ടിയെക്കൊണ്ട് അതിന്റെ ഓരോ പ്രായത്തെ അനുസരിച്ച് ഓരോ വ്യായാമങ്ങൾ എടുപ്പിച്ചു ശീലിപ്പിക്കുന്നുവെങ്കിൽ യൌവനകാലത്ത് അതിന്റെ ദേഹം വളരെ ബലമുള്ളതായും ലഘുവായും ഭവിക്കുകയും കരചരണാദ്യവയവങ്ങൾ ഒന്നിനോടൊന്നു വളരെ ചേച്ചയായി തോന്നുകയും ദുമ്മേദസ്സുകൾ ഒന്നും കൂടാതെ വളരെ ദൃഢമായി ഭവിക്കുകയും ചെയ്യുന്നു. അതുപോലെതന്നെ, സ്വഭാവേന ശക്തിയുള്ള ബുദ്ധിയോടുകൂടിയ ഒരു കുട്ടിയുടെ അന്തഃകരണം കാലാനുസരണം സംസ്കരിക്കപ്പെടുന്നുവെങ്കിൽ അത് അതിവിസ്താരത്തെ പ്രാപിക്കുന്നതാകുന്നു. അപ്രകാരം തന്നെ സാമാന്യമായ കായബലത്തോടുകൂടിയ ഒരു ശിശുവിനെക്കൊണ്ട് അതിന്റെ ശക്തിക്കനുരൂപമായിട്ട് അതാതുകാലത്തിൽ ഓരോ വ്യായാമങ്ങൾ ചെയ്യിക്കുന്നുവെങ്കിൽ പ്രായമാകുമ്പോൾ അവൻ സാമാന്യബലത്തോടുകൂടിയവനായിത്തീരുന്നതുപോലെ സാമാന്യ ബുദ്ധിശക്തിയോടുകൂടിയിരിക്കുന്ന ഒരു ബാലന്റെ അന്തഃകരണത്തെ അതാതുപ്രായത്തിൽ തദനുരൂപമായിട്ടു സംസ്കരിക്കുന്നുവെങ്കിൽ അവൻ ഒരു സാമാന്യബുദ്ധിശാലിയായി ഭവിക്കുന്നതാണ്. ഒരുവൻ സ്വഭാവേന എത്രതന്നെ ബുദ്ധിയുള്ളവനായിരുന്നാലും ബാല്യംമുതൽക്ക് അതാതു പ്രായത്തെ അനുസരിച്ച് അവന്റെ അന്തഃകരണം വേണ്ടവിധത്തിൽ സംസ്കരിക്കപ്പെടുന്നില്ലായെങ്കിൽ അവന്റെ ബുദ്ധി ഒരിക്കലും പൂർണ്ണവികാസത്തെ പ്രാപിക്കുന്നതല്ല; അവൻ ഒരിക്കലും ലോകത്തിൽ മഹാ പ്രസിദ്ധനായി ഭവിക്കുകയില്ല; അവന്റെ ബുദ്ധിശക്തികൊണ്ടു ലോകത്തിലേക്കു യാതൊരു പ്രയോജനവുമുണ്ടാവുകയില്ല. അതിനാൽ ഏവനെയാണ് നാം ലോകത്തിൽ മഹാ പ്രസിദ്ധനായിട്ടറിയുന്നത്, ഏവനാണ് ലോകാനുഗ്രഹമായി മഹത്തായിരിക്കുന്ന കർമ്മങ്ങൾ ചെയ്യുവനായിട്ടു നാം അറിയുന്നത് അ

വന്റെ അന്തഃകരണം ബാല്യംതുടങ്ങിത്തന്നെ അതാതു പ്രായത്തെ അനുസരിച്ചു നല്ലപോലെ സംസ്കരിക്കപ്പെട്ടിട്ടുണ്ടെന്നും അതിനുവേണ്ടി അവൻ തത്തൽകാലങ്ങളിൽ പല വിധത്തിലും ക്ലേശിച്ചിട്ടുണ്ട് എന്നും എളുപ്പത്തിൽ നമുക്ക് അനുമാനിക്കാവുന്നതാണ്. അതല്ലാതെ 'ഒരുദിവസം വെളിച്ചാകാലത്ത് എണീറ്റു നോക്കിയപ്പോഴേക്കു ഞാനങ്ങൊട്ടു മിടുമിടുക്കനായി' എന്നുള്ള അവസ്ഥ തീരെ അസാദ്ധ്യമാകുന്നു. ഇന്നലെ ബാലനായിരുന്നവൻ ഇന്നേയ്ക്കു യുവാവാവുക എന്നത് എത്രത്തോളം അസാദ്ധ്യമോ ഇതും അത്രത്തോളം അസാദ്ധ്യമാകുന്നു. എന്നാൽ 'കരചരണാദ്യവയവങ്ങളോടുകൂടിയിരിക്കുന്ന സ്ഥൂലശരീരം ശൈശവംമുതൽ ക്രമേണ വളൎന്നു യൌവനത്തിങ്കൽ പുഷ്ടിയെ പ്രാപിക്കുന്നതുപോലെത്തന്നെ അന്തഃകരണവും സ്വഭാവേന വികാസത്തെ പ്രാപിക്കുകയില്ലേ? അപ്പോൾ പിന്നെ അന്തഃകരണസംസ്കാരത്തെപ്പറ്റി ഇത്ര നിഷ്കൎഷിച്ചിട്ടെന്താണ് പ്രയോജനം?' എന്നൊരു പൂൎവ്വപക്ഷം ജനിച്ചേക്കാം. സ്ഥൂലദേഹദൃഷ്ടാന്തംകൊണ്ടുതന്നെ അതിന്നു സമാധാനം പറയാവുന്നതാണ്. ഒരു ബാലനെ വിവേകത്തോടുകൂടിയ രക്ഷാകൎത്താവിന്റെ കീഴിൽ വളൎത്താതെ യഥേഷ്ടം ചേഷ്ടിക്കുന്നതിന്ന് അനുവദിക്കുന്നുവെങ്കിൽ അവൻ നാനാവിധദുൎമ്മാൎഗ്ഗങ്ങളിൽ പ്രവേശിച്ച്, തന്റെ ദേഹസ്ഥിതിക്ക് അയോഗ്യമാകുന്നവിധത്തിൽ പല പ്രകാരേണ ചേഷ്ടിച്ച്, തന്നിമിത്തം പലവിധ രോഗങ്ങളും പിടിപെട്ട്, ഒടുക്കം മഹാദുഃഖിതനായിത്തീരുകയാണ് പതിവ്; അവന്റെ ജീവിതം നിഷ്പ്രയോജനമായിഭവിക്കുകയും ചെയ്യും. അപ്രകാരംതന്നെ അസംസ്കൃതമായ ബുദ്ധിയും പ്രായേണ ദുഷ്ടബുദ്ധിയായിത്തീരുവാനാണ് എളുപ്പം. നമുക്കു പ്രത്യക്ഷമല്ലാത്ത ചില കാരണങ്ങളെക്കൊണ്ടു രണ്ടിലും വ്യത്യാസങ്ങളില്ലെന്നില്ല. ഈ സംഗതികളെത്തന്നെ ഒന്നുകൂടി സ്പഷ്ടമാക്കുന്നതിന്ന് അചരങ്ങളായ വൃക്ഷങ്ങളെ നമുക്കു ദൃഷ്ടാന്തമായി എടുക്കുക. അനു

വധി ശാഖകളോടും ഉപശാഖകളോടും ഇലകളോടും കായകളോടുംകൂടിയ വലിയ ഒരു പേരാൽവൃക്ഷമായിത്തീരുന്നതിന്നുള്ള ശക്തി അതിൻെറ അതിസൂക്ഷ്മമായ ഒരു ബീജത്തിന്നുണ്ടെങ്കിലും അതു വളരെ കാലംകൊണ്ടു മാത്രമേ ആ അവസ്ഥയെ പ്രാപിക്കുന്നുള്ളു. വിത്തു മുളച്ചു തയ്യായതിൻെറ ശേഷമുള്ള അതിൻെറ ഇളം പ്രായത്തിൽ പലവിധ ശുശ്രൂഷകൾ ചെയ്തതിൻെറ ശേഷമേ അത് ഒരു വലിയ വൃക്ഷമായിത്തീൎന്ന് അനേകം പ്രാണികൾക്കു നാനാപ്രകാരേണ രക്ഷയെ ചെയ്യുന്നതായി ഭവിക്കുകയുള്ളു. അതുപോലെതന്നെ മനുഷ്യൻെറ അന്തഃകരണത്തിൽ, ഈ ലേഖനത്തിൻെറ ആദിഭാഗങ്ങളിൽ പ്രസ്താവിച്ച പ്രകാരം, അനേകം അചിന്ത്യശക്തികൾ വാസനാരൂപേണ ലയിച്ചുകിടക്കുന്നുണ്ടെങ്കിലും അവ പ്രകാശിച്ചു പൂൎണ്ണവികാസത്തെ പ്രാപിക്കണമെങ്കിൽ ആദികാലം മുതല്ക്കു അന്തഃകരണത്തെ വേണ്ടപോലെ പോഷിപ്പിച്ചു വളൎത്തിക്കൊണ്ടുവരേണ്ടതാകുന്നു. ആന്തരമായിട്ടു ലയിച്ചുകിടക്കുന്ന വാസനകൾ വികസിച്ചു പ്രകാശിക്കുന്നതു ബാഹ്യമായിട്ടുള്ള വിഷയങ്ങളുടെ ഗ്രഹണംകൊണ്ടാണ്. വിഷയഗ്രഹണം ശൈശവാദിതത്തദവസ്ഥാനുരൂപമായിരിക്കേണ്ടതാകുന്നു. യാതൊരുപായംകൊണ്ടാണ് ശൈശവം, ബാല്യം മുതലായ അവസ്ഥകളിൽ അതാതു പ്രായത്തിന്നു യോഗ്യമായുള്ള വിഷയങ്ങളെ കുട്ടികളെക്കൊണ്ടു ഗ്രഹിപ്പിക്കുന്നത്, യാതൊരുപായംകൊണ്ടാണ് അപ്രകാരമുള്ള വിഷയഗ്രഹണത്തിൽ കുട്ടികൾക്കു സന്തോഷവും ഉത്സാഹവും വൎദ്ധിച്ചുവരുന്നത്, യാതൊരുപായംകൊണ്ടാണ് (കുട്ടികളുടെ ബുദ്ധിശക്തി വികസിച്ചു വരുന്തോറും) തത്തദ്വിഷയങ്ങളെപ്പററി നിഷ്കൎഷിച്ചിട്ടുള്ള ജ്ഞാനമുണ്ടാകുവാനായി കുട്ടികൾ ആഗ്രഹിക്കുന്നത്, യാതൊരുപായംകൊണ്ടാണ് (അന്തഃകരണം പൂൎണ്ണവികാസത്തെ പ്രാപിക്കുമ്പോൾ) അവർ തങ്ങളുടെ ബുദ്ധിശക്തിയെ വിവിധവിഷയങ്ങളിൽ പ്രവേശിപ്പിച്ച് അന്യബുദ്ധികൾ ഇ

ഇതുവരെ ഗോചരമാകാത്തതായ തത്വങ്ങളെ കണ്ടുപിടിക്കുന്നത്, യാതൊരുപായംകൊണ്ടാണ് ലോകത്തിലുള്ള സകല പദാൎത്ഥങ്ങളുടേയും സ്വരൂപജ്ഞാനമുണ്ടാകുന്നതിന്നു ബാലന്മാരിൽ സ്വാഭാവേനയുള്ള ജിജ്ഞാസയെ വൎദ്ധിപ്പിക്കുവാനിടവരുന്നത് അതാണ് ഏറ്റവും ഉത്തമമായും സ്വഭാവത്തിന്നു യോജിക്കുന്നതായുമുള്ള വിദ്യാഭ്യാസം. അങ്ങിനെയുള്ള വിദ്യാഭ്യാസസമ്പ്രദായം ഏതൊരു ജനങ്ങളുടെ ഇടയിൽ നടപ്പായി കാണുന്നുവോ അവരാണ് ഏറ്റവും പരിഷ്കാരത്തെ പ്രാപിച്ചിട്ടുള്ളവർ. ശൈശവം, ബാല്യം മുതലായ അവസ്ഥകളിൽ അന്തഃകരണത്തിന്റെ അവസ്ഥ എപ്രകാരമാണ് എന്നു വളരെ മനസ്സിരുത്തി പരിശോധിച്ചറിഞ്ഞിട്ടുള്ളവരും കുട്ടികളുടെ സ്വഭാവത്തെ നല്ലവണ്ണമറിഞ്ഞിട്ടുള്ളവരും അവരുടെ വിവിധചേഷ്ടിതങ്ങളിൽ ശ്രദ്ധവെച്ചിട്ടുള്ളവരും പലപ്രകാരത്തിൽ പലപ്പോഴും അവരായിട്ടു സഹവസിച്ചിട്ടുള്ളവരുമായ വിദ്വാന്മാരാണ് ബാലന്മാരുടെ വിദ്യാഭ്യാസവിഷയത്തിൽ പലവിധ ഉപായങ്ങളും ഏൎപ്പെടുത്തീട്ടുള്ളത്. കുട്ടികളുടെ ഇടയിൽ നടപ്പുള്ള കടങ്കഥ അല്ലെങ്കിൽ തോൽകഥപറയുക എന്ന സമ്പ്രദായം മുൻപ്രസ്താവിച്ചിട്ടുള്ള ഉദ്ദേശത്തിന്ന് ഏററവും സഹായമായി ഭവിക്കുന്ന ഉപായങ്ങളിൽ ഒന്നാകുന്നു. കുട്ടികൾ സാധാരണയായി 'ഇതെന്താണച്ഛാ!' 'അതെന്താണമ്മേ', 'അതെന്തിനാണങ്ങിനെയിരിക്കുന്നത്' എന്നും മററുമുള്ള ചോദ്യങ്ങളെക്കൊണ്ടു മാതാപിതാക്കന്മാരെ ബുദ്ധിമുട്ടിക്കാറുള്ളതു നമുക്കെല്ലാവൎക്കും അനുഭവമുള്ള ഒരു സംഗതിയാണല്ലോ. അവരുടെ അപ്രകാരമുള്ള ചില ചോദ്യങ്ങൾ വളരെ സത്തായിട്ടുള്ളവയാണെങ്കിലും മൂഢന്മാരായിരിക്കുന്ന മാതാപിതാക്കന്മാൎക്കു തല്ക്കാലം അവയ്ക്കു സമാധാനം പറയുവാൻ സാധിച്ചില്ല എങ്കിൽ അങ്ങിനെ ചോദിക്കാറുള്ളതു കുട്ടികളുടെ ദുസ്സാമൎത്ഥ്യങ്ങളിൽ ഒന്നായി വിചാരിച്ച് അവരെ ശകാരിക്കുന്നു. എന്നാൽ പരമാൎത്ഥത്തിൽ കുട്ടികളുടെ ആ സ്വഭാവത്തെ ദുസ്സാ

ത്ഥ്യമായി ഗണിക്കുവാൻ പാടുള്ളതല്ല. എന്തെന്നാൽ, ലോകത്തിൽ കാണപ്പെടുന്ന സകല പദാൎത്ഥങ്ങളും അവൎക്കു പുതിയതാകുന്നു. ആ വക പദാൎത്ഥങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാകുവാനുള്ള ആഗ്രഹം അവരുടെ അന്തഃകരണത്തിൽ സഹജമായിട്ടുള്ളതാണ്. ആ ജിജ്ഞാസയെ നാം മേൽക്കുമേൽ വൎദ്ധിപ്പിക്കേണ്ടതുമാകുന്നു. എന്നാൽമാത്രമേ അവരുടെ ആലോചനാശക്തി വൎദ്ധിക്കുകയുള്ളു; എന്നാൽമാത്രമേ (പ്രായമാകുമ്പോൾ) പ്രപഞ്ചമാസകലം തങ്ങൾക്കൊരു പാഠപുസ്തകമാണെന്ന് അവൎക്കു വിചാരിക്കാറാകുകയുള്ളു; എന്നാൽമാത്രമേ പ്രകൃതിയിലുള്ള അതിരഹസ്യങ്ങളായ വിവിധതത്വങ്ങളും അവരുടെ ബുദ്ധിക്കു ഗോചരമായി ഭവിക്കുകയുമുള്ളു. ലോകവിശ്രുതന്മാരായ മിക്ക ശാസ്ത്രജ്ഞന്മാരും ഈ തത്വത്തെ അറിഞ്ഞിട്ടുള്ള മാതാപിതാക്കന്മാരുടെ രക്ഷയിൽ വളൎന്നിട്ടുള്ളവരാകുന്നു.

കേവലം താഡനാദിശിക്ഷകളെ ഭയപ്പെട്ടിട്ടു മാത്രം കുട്ടികൾ ഗ്രഹിക്കുന്ന വിഷയങ്ങൾ അവരുടെ ഉള്ളിൽ പതിഞ്ഞുകിടക്കുന്നതല്ല. അവർ അവയെ ക്ഷണത്തിൽ മറക്കുന്നു, അവയെപ്പററി അവർ പിന്നീട് ആലോചിക്കുന്നതുമല്ല. അങ്ങിനെ നിൎബ്ബന്ധംകൊണ്ടു ഗ്രഹിക്കുന്ന മിക്ക വിഷയങ്ങളും ഇളപ്രായമായിരിക്കുന്ന അവരുടെ ബുദ്ധിശക്തിക്കനുരൂപമായിട്ടുള്ളവയല്ല എന്നുകൂടി അതിൽനിന്നനുമാനിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഏതേതു വിഷയങ്ങളാണ് അവരുടെ ബുദ്ധിക്കു ഗോചരമായും അതുഹേതുവായിട്ടുതന്നെ അവൎക്കു രസകരമായും ഭവിക്കുന്നത്, യാതൊരു വിഷയങ്ങളെപ്പററിയാണ് അവർ അത്യുത്സാഹത്തോടുകൂടി വീണ്ടും ചിന്തിക്കുന്നത് അവ അവരുടെ അന്തഃകരണത്തിൽ ഉറച്ചുകിടക്കുന്നതാണ്. അവയെ അവർ തങ്ങളുടെ ആലോചനാശക്തിക്കു വിഷയമാക്കിത്തീൎത്തു തത്സംബന്ധമായി അനേകം പുതിയ തത്വങ്ങളെ പിന്നീട് അവർതന്നെ കണ്ടുപിടിക്കുന്നു.

തോല്കഥപറയുക എന്ന സമ്പ്രദായം മുൻ പ്രതിപാദിച്ചിട്ടുള്ള കാൎയ്യങ്ങളെ നിറവേറുന്നവയിൽ ഒന്നാകുന്നു. ഒരേപ്രായത്തിലുള്ള കുട്ടികൾ തമ്മിൽ ഓരോ കടങ്കഥകൾ പറഞ്ഞു ചിലർ തോല്ക്കുക, ചിലർ ജയിക്കുക എന്നിങ്ങിനെയുള്ള മത്സരംതന്നെ അവരുടെ ബുദ്ധിക്ക് ഉത്സാഹമുണ്ടാക്കിത്തീൎക്കുന്നു. അതേകാരണത്താൽ തന്നെ അത് അവരുടെ ആലോചനാശക്തിയെ വൎദ്ധിപ്പിക്കുന്നതിന്നു നല്ല സഹായമായും ഭവിക്കുന്നു. അതിന്നും പുറമെ, കടങ്കഥകൾ പറഞ്ഞു ശീലിക്കുന്നതുകൊണ്ടു ലോകത്തിലുള്ള നാനാവിധ പദാൎത്ഥങ്ങളേയും പലവിധത്തിലും വിഭാഗിക്കുന്നതിന്നുള്ള ബുദ്ധിശക്തി കുട്ടികൾക്കുണ്ടാകുന്നതാണ്. ഓരോ പദാൎത്ഥങ്ങൾക്കു സാമാന്യമായിട്ടുള്ള ധൎമ്മങ്ങൾ ഏവയാണെന്നും അതാതിന്നു വിശേഷമായിട്ടുള്ള ധൎമ്മങ്ങൾ ഏവയാണെന്നും അവൎക്ക് അതുകൊണ്ടു ഗ്രഹിക്കുവാനിടവരുന്നതാണ്. ചില പദാൎത്ഥങ്ങൾക്കും മറ്റു ചിലതിന്നും തമ്മിൽ ഏതേതു ധൎമ്മങ്ങളെക്കൊണ്ടാണ് സാദൃശ്യമുള്ളതെന്നും ചിലതു മറ്റു ചിലതിൽനിന്ന് ഏതേതുധൎമ്മങ്ങളെക്കൊണ്ടാണ് വ്യത്യാസപ്പെട്ടിരിക്കുന്നതെന്നും മറ്റുമുള്ള തത്വങ്ങളും അവർ അതുകൊണ്ടു ഗ്രഹിക്കുന്നു. ബുദ്ധിയുടെ ശാസ്ത്രവിഷയമായുള്ള പരിണാമത്തിന്റെ ആദ്യത്തെ പടി ഇപ്രകാരമാണെന്നുള്ളതു വാദരഹിതമായ സംഗതിയാണല്ലോ. 'നാഴി പാലുകൊണ്ടു നാടെല്ലാം കല്യാണം' (=ചന്ദ്രൻ) എന്നും 'എണ്ണക്കുപ്പിയിൽ ഞാറപ്പഴം' (=കണ്ണിന്റെ കൃഷ്ണമണി) എന്നും മറ്റുമുള്ള കടങ്കഥകൾ ഏതു ബുദ്ധിക്കു ഗോചരമായി ഭവിച്ചുവോ ആ ബുദ്ധി യഥാക്രമം വികാസത്തെ പ്രാപിക്കുന്നതിന്നു കാലദേശാദ്യവസ്ഥകൾക്കനുകൂലമായിരുന്നെങ്കിൽ അതു കാളിദാസന്റെ ബുദ്ധിക്കു തുല്യമായിത്തീരുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല എന്നതിന്നു യാതൊരു സംശയവുമില്ല. ഇങ്ങിനെ ഓരോ കഥകളേയും പരിശോധിച്ചുനോക്കുന്നതായാൽ, ശാസ്ത്രവിഷയമായിട്ടുള്ള അനേകം തത്വങ്ങളും മറ്റു പലതും അവയിൽ

ബീജരൂപേണ ലയിച്ചുകിടക്കുന്നതു കാണാവുന്നതാണ്. അങ്ങിനെയുള്ള കടങ്കഥകളെ പറയുകയും അവയെ കണ്ടുപിടിക്കുകയും ചെയ്യുന്നതിൽ ഏതുബാലന്മാർ തല്പരന്മാരാകുന്നുവോ, ഏവർ ആവക വിഷയങ്ങളിൽ തങ്ങളുടെ ചെറുപ്രായത്തിൽ ഇരിക്കുന്ന ബുദ്ധിയെ പരിണമിപ്പിക്കുകയും അവയിലുള്ള അതിസാമാന്യമായ ചില തത്വങ്ങളെ കണ്ടു രസിക്കുകയും ചെയ്യുന്നുവോ, അവക്കു ലോകത്തിൽ മനുഷ്യൎക്ക് അറിവിനേയും മനസ്സമാധാനത്തേയും കൊടുക്കുന്നതായിട്ടും സന്തോഷത്തേയും ആനന്ദത്തേയും കൊടുക്കുന്നതായിട്ടും കാലക്ഷേപം ആയാസരഹിതമായിത്തീരുന്നതിന്നു പലവിധ സൗകൎയ്യങ്ങളെ ഉണ്ടാക്കിത്തീൎക്കുന്നതിന്നു ഹേതുവായിട്ടും ഏതെല്ലാം ശാസ്ത്രങ്ങളും കലാവിദ്യകളുമാണുള്ളത്, അവയിൽ ചിലതിലെങ്കിലും നൈപുണ്യം സമ്പാദിച്ചു കേമന്മാരാകുന്നതിന്നും മനുഷ്യൎക്കുള്ള അറിവിന്റെ ആകത്തുകയിൽ തങ്ങളുടെ സമ്പാദ്യമായി കൂട്ടിച്ചേൎക്കുന്നതിന് ഒരണുവെങ്കിലും പുതിയതായി കണ്ടുപിടിപ്പാൻ തരം വരുന്നതിന്നും എളുപ്പമാകുന്നു എന്നതു് കുറച്ചാലോചിച്ചുനോക്കിയാൽ സുസ്പഷ്ടമായി ഭവിക്കുന്ന ഒരു സംഗതിയാകുന്നു.



## ൧൦—ഇന്ത്യാചരിത്രം.

മംഗളോദയം ൨-ാം വാല്യം ൨-ാം ലക്കത്തിൽ ഈ ലേഖകൻ 'ചരിത്രം' എന്ന വിഷയത്തെപ്പററി ഒരു ലേഖനമെഴുതീട്ടുള്ളത് വായനക്കാർ ഓൎക്കുന്നുണ്ടല്ലോ. അതിൽ, ചരിത്രമെന്നുവെച്ചാലെന്താണെന്നും ചരിത്രത്തിൽ ഏതെല്ലാം വിഷയങ്ങളേയാണ് പ്രതിപാദിക്കേണ്ടതെന്നും അവയുടെ ജ്ഞാനം ഇന്നുള്ളവരുടെ കാലക്ഷേപത്തിന് ഏതുപ്രകാരമാണ് പ്രയോജനകരമായിത്തീരുന്നതെന്നും മററും സാമാന്യേന നിരൂപിച്ചിട്ടുണ്ട്. ഇനി ഇപ്പോൾ 'ഇന്ത്യാ

ചരിത്രം' എന്ന വിഷയത്തെപ്പററി കുറച്ചൊന്നു നിരൂപിക്കുവാനാരംഭിക്കുന്നു.

ഹിമവത്സേതുപര്യന്തമുള്ള പ്രദേശത്തിന്നു പണ്ടു ഭാരതവർഷം എന്നായിരുന്നു പേർ. എന്നാൽ ആധുനികന്മാർ അതിന്നു ഇന്ത്യാ എന്നാണു പേർ പറയുന്നതു. ഈ പ്രദേശത്തുള്ള മുഖ്യനിവാസികൾ ഹിന്തുക്കളാകുന്നു. പണ്ടു ഹിന്തുക്കൾ അത്യുന്നതസ്ഥിതിയെ പ്രാപിച്ചിരുന്ന കാലങ്ങളിൽ അന്നുള്ള മഹാന്മാർ അനേകം വൈദികഗ്രന്ഥങ്ങളെ എഴുതീട്ടുള്ളതായി നമുക്കറിവുണ്ടു. പിന്നെ ധർമ്മശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, വൈദ്യശാസ്ത്രം, ആയുധശാസ്ത്രം, ശില്പശാസ്ത്രം, സംഗീതശാസ്ത്രം, ആത്മപ്രതിപാദകമായ ശാസ്ത്രം എന്നിങ്ങിനെയുള്ള പലവിധ ശാസ്ത്രങ്ങളെ സംബന്ധിച്ചും കാവ്യനാടകാലങ്കാരാദി സാഹിത്യവിഷയങ്ങളെ സംബന്ധിച്ചും അനേകം ഗ്രന്ഥങ്ങളെ ഇതരദേശീയന്മാർക്കു വിസ്മയം ജനിപ്പിക്കത്തക്ക വിധത്തിൽ അവർ എഴുതീട്ടുള്ള കഥയും നമുക്കറിയാം. എന്നാൽ തത്തൽകാലദേശാവസ്ഥകളെ അനുസരിച്ചു വഴിക്കുവഴിയായിട്ടുള്ള രാജ്യഭരണസമ്പ്രദായത്തെപ്പററിയും ജനങ്ങളുടെ ആചാരവിശേഷങ്ങളെപ്പററിയും അവരുടെ കാലക്ഷേപസമ്പ്രദായത്തെപ്പററിയും അവരുടെ ഇടയിലുള്ള വിവിധവ്യവസായങ്ങളെപ്പററിയും മററും വിവരിക്കുന്നതായ ഒരു ഗ്രന്ഥം ആരെങ്കിലും എഴുതീട്ടുള്ളതായി നമുക്കറിവില്ല; അങ്ങിനെ ഒരു കേൾവിയുമില്ല. 'പണ്ടുണ്ടായിരുന്നിരിക്കാം; അനേകം ഗ്രന്ഥങ്ങൾ നശിച്ചുപോയ കൂട്ടത്തിൽ അവയും നശിച്ചുപോയി എന്നു വിചാരിക്കരുതേ?' എന്നു ശങ്കിപ്പാനും വഴിയില്ല. എന്തെന്നാൽ അങ്ങിനെ ഒരു സമ്പ്രദായം പണ്ടുണ്ടായിരുന്നുവെങ്കിൽ ആ മാതിരി ഒരു ഗ്രന്ഥമെങ്കിലും ഇപ്പോൾ ശേഷിക്കാതിരിപ്പാൻ വഴിയില്ല. അല്ലെങ്കിൽ ആവക ഗ്രന്ഥങ്ങളെപ്പററിയ ഒരു സൂചനാ അന്യഗ്രന്ഥങ്ങളിൽ കാണുമായിരുന്നു. അതും കാണാനില്ല. അതുമല്ലെങ്കിൽ അങ്ങിനെ ചില ഗ്രന്ഥങ്ങളുണ്ടാ

യിരുന്ന കഥ പരമ്പരയായിട്ട പറഞ്ഞുവരുവാൻ മാൎഗ്ഗമുണ്ടായിരുന്നു. അങ്ങിനെ ഒരു ഭേദവിധും ഇല്ല എന്നു മുമ്പിൽ പറഞ്ഞുവല്ലോ. അതൊന്നുമില്ലെങ്കിലും ചരിത്രമെഴുതുക എന്ന സമ്പ്രദായം പണ്ടുള്ള ഹിന്തുക്കളുടെ ഇടയിൽ ഉണ്ടായിരുന്നുവെങ്കിൽ അവരുടെ സന്താനങ്ങളായ ആധുനികഹിന്തുക്കൾക്ക് അതിന്റെ വാസന കുറെച്ചെങ്കിലുമുണ്ടാവാൻ ന്യായമുണ്ട്. അത് അശേഷം കാണുന്നില്ല എന്നതു പ്രസിദ്ധമാണ്; എങ്കിലും വായനക്കാൎക്ക തൽക്കാലം ബോദ്ധ്യപ്പെടുന്നതിന്നുവേണ്ടി ഈ ലേഖകന്റെ ഒരനുഭവത്തെ എടുത്തു പറയാം. കുറച്ചുകാലത്തിന്നു മുമ്പു മംഗളോദയത്തിൽ 'പുരാണഗ്രന്ഥങ്ങൾ' എന്ന പേരുവെച്ച് ഒരു ലേഖനത്തെ കണ്ടതായി വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കാം. അതിൽ ഓരോ സംഗതികളെപ്പററി പറഞ്ഞുവരുന്ന കൂട്ടത്തിൽ ചരിത്രഗ്രന്ഥങ്ങൾ എന്ന നിലയിലല്ല ഇതിഹാസപുരാണങ്ങളെ മഹൎഷിമാർ എഴുതിട്ടുള്ളതെന്നും ഇന്നിന്ന ഉദ്ദേശ്യങ്ങളോടുകൂടിയാണ് അവയെ അവർ എഴുതീട്ടുള്ളതെന്നും അധികാരിഭേദംപോലെ നാമോരോരുത്തരും അവയിൽനിന്ന് ഇന്നിന്ന തത്വങ്ങളെയാണ് ഗ്രഹിക്കേണ്ടതെന്നും അതിനാൽ അവയിൽ പറയുന്നതെല്ലാം നാമെല്ലാവരും കണ്ണടച്ചു വിശ്വസിക്കേണമെന്നില്ല എന്നും എങ്കിലും അവയെക്കൊണ്ട് ഒരു മുഖ്യ പ്രയോജനം മഹൎഷിമാർ കരുതീട്ടുള്ളതുകൊണ്ടു നമുക്കവയെ നിന്ദിപ്പാൻ പാടില്ലെന്നും ഉള്ള അൎത്ഥത്തിൽ ഒരുഭാഗം വിവരിച്ചിട്ടുണ്ട്. അതുകണ്ടു സഹിക്കാഞ്ഞിട്ട് മംഗളോദയവായനക്കാരനായ ഒരു മഹാൻ മ. പത്രാധിപൎക്ക് അതിന്നു മറുപടിയായി ഒരു ലേഖനം അയച്ചുകയുണ്ടായി. അതിലെ സാരാംശം, പത്രാധിപരിൽനിന്നു ഞാൻ ഗ്രഹിച്ചതിൽ, ഇത്രമാത്രമാകുന്നു. "പുരാണഗ്രന്ഥങ്ങൾ" എന്ന ലേഖനം ഞാൻ വായിച്ചുനോക്കി. ആ ലേഖകന്റെ അഭിപ്രായത്തോടു ഞാനും യോജിക്കുന്നു. പക്ഷെ, കബീരപോൽ എന്നൊന്നില്ലേ, ബീ[illegible] (ഇപ്പോഴുള്ള ബൈബ്ള

ന്നകൂട്ടംകൂടി നിഷേധിച്ചിട്ടുണ്ട്. മുഴുവൻ ഓൎമ്മയില്ല). അദ്ദേഹത്തിന്റെ ആശയം ഇങ്ങിനെയായിരിക്കുമെന്നാണ് ഞാൻ മനസ്സിലാക്കിയത്. പുരാണഗ്രന്ഥങ്ങളെ ഈ ലേഖകൻ ധിക്കരിക്കുകയാണെന്ന് ആ മഹാൻ ആദ്യം തന്നെ ധരിച്ചുവശായി. (ആ ലേഖനം മനസ്സിരുത്തി വായിച്ചാൽ ബാക്കി ആൎക്കെങ്കിലും അങ്ങിനെ ഒരഭിപ്രായത്തിന്നിടയുണ്ടോ എന്നു സംശയമാണ്). അതിനാൽ അതിനെ ഖണ്ഡിച്ച് ഈ ലേഖകനെ ഒന്നു കലശൽ കൂട്ടണം എന്നുദ്ദേശത്തിന്മേലായിരിക്കണം അതെഴുതി അയച്ചത് എന്നു തോന്നുന്നു. എന്നാൽ കവിതപോലില്ല, ധ്വനിയില്ല എന്നിങ്ങിനെയുള്ള നിഷേധം ഈ ലേഖകന്ന് ഒരു തോൽവിയായിത്തീരുന്നതെങ്ങിനെയാണെന്ന് ആലോചിച്ചിട്ട് ഇനിയും മനസ്സിലാകുന്നില്ല.

മുൻ കാണിച്ചത് ഒരു പ്രത്യേക സംഗതിയാണെന്നു വിചാരിപ്പാൻ പാടില്ല. ഇതരദേശീയന്മാരുടെ ഇടയിൽ ഇപ്പോൾ ഉള്ള ചരിത്രഗ്രന്ഥങ്ങളുടെ സ്വരൂപജ്ഞാനം അശേഷമില്ലാത്ത ഹിന്തുക്കളുടെ എല്ലാവരുടേയും കഥ ഈ മാതിരി തന്നെയാകുന്നു. ചരിത്രഗ്രന്ഥങ്ങളുടെ സ്വഭാവമെന്താണെന്നു നിശ്ചയമില്ല, ഋഷിപ്രോക്തങ്ങളായ സകലത്തേയും അക്ഷരംപ്രതി എല്ലാവരും ഒന്നുപോലെ കണ്ണടച്ചു വിശ്വസിക്കാഞ്ഞാൽ പാപമുണ്ട് എന്നുള്ള വിശ്വാസം പരമ്പരയായി ദൃഢമായിട്ടുറച്ചുകിടക്കുന്നുണ്ടുതാനും. അങ്ങിനെ വരുമ്പോൾ പിന്നെ മുൻപറഞ്ഞപ്രകാരമല്ലാതെ വരുവാൻ തരമില്ലല്ലോ. അതിനാൽ ഹിന്തുക്കൾക്കു ചരിത്രസംബന്ധമായ വിഷയങ്ങളിൽ വാസന കുറവാണ് എന്നുതന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. ചരിത്രസംബന്ധമായ വിഷയങ്ങളുടെ ജ്ഞാനമില്ലെങ്കിലെന്താണ് ന്യൂനത എന്നായിരിക്കും ഇനിയത്തെ ചോദ്യം. അതിന്നു സമാധാനമാണ് ഇനി പറവാനുള്ളത്.

വളരെ പുരാതനമായ കാലത്തുതന്നെ ഇന്ത്യാരാജ്യം ഇതരദേശീയന്മാൎക്കു ഒരു ഭ്രമം തോന്നത്തക്ക വിധത്തിൽ അതിശ

ഉന്നതാവസ്ഥയെ പ്രാപിച്ചിരുന്നുവെന്നും അത് അന്യരാജ്യക്കാരെ അപരിഷ്കൃതാവസ്ഥയിൽ നിന്നു കരകേററുന്നതിന്നു വളരെ സഹായിച്ചിട്ടുണ്ടെന്നുമുള്ള കഥ ലോകപ്രസിദ്ധമാകുന്നു. പണ്ടെക്കു പണ്ടുതന്നെ ഇന്ത്യാരാജ്യം ആത്മപ്രതിപാദകമായ ശാസ്ത്രങ്ങളുടെ ഉറവിടമാണ് എന്നുള്ള പ്രസിദ്ധിക്കു പുറമേ അന്നു മനുഷ്യൎക്ക് ആവശ്യകരമായും അലങ്കാരവിഷയമായുമുള്ള ഓരോ പദാൎത്ഥങ്ങളെ കരകൌശലം പ്രയോഗിച്ചുണ്ടാക്കുന്ന കാൎയ്യത്തിൽ ഇതരന്മാൎക്ക് അസൂയയേയും ആശ്ചൎയ്യത്തേയും ജനിപ്പിക്കത്തക്ക വിധത്തിലുള്ള ഒരു രാജ്യവുമായിരുന്നു. അതു നിമിത്തം ഏഷ്യാഖണ്ഡത്തിലും യൂറോപ്പുഖണ്ഡത്തിലുമുള്ള മിക്ക രാജ്യക്കാരും ഇന്ത്യാക്കാരുമായി കച്ചവടം നടത്തിയിരുന്നു. എന്നാൽ ഇന്ത്യാക്കാരുടെ ഉൽകൃഷ്ട വൈദികഗ്രന്ഥങ്ങളും തത്വശാസ്ത്രങ്ങളും ജ്യോതിശ്ശാസ്ത്രവും ശില്പശാസ്ത്രവും പിന്നേയും അനേകം ശാസ്ത്രങ്ങളും കലാവിദ്യകളും മാത്രമല്ല അക്കാലങ്ങളിൽ അജ്ഞാനാന്ധകാരത്തിൽ മുങ്ങിക്കിടന്നിരുന്ന ഇതരദേശീയന്മാരെ ഇങ്ങോട്ടാകൎഷിച്ചത്. അതിന്നുള്ള ഒരു പ്രധാനകാരണം ഇന്ത്യയിലെ അനന്തമായ ധനപുഷ്ടിയാകുന്നു. അതൈശ്വൎയ്യത്തോടു കൂടിയിരുന്ന ഇന്ത്യയിലെ ധനത്തെ അപഹരിക്കണമെന്ന ആശയോടുകൂടി വളരെ കായബലമുള്ള ഓരോ രാജ്യക്കാർ പലപ്പോഴുമായി അതിനെ ആക്രമിപ്പാൻ തുടങ്ങി. അവരെ അപ്പപ്പോൾ എതിൎത്ത് ഓടിക്കുന്നതിന്നു ശക്തി ഇന്ത്യക്കാൎക്ക സംഗതിവശാൽ പോരാതെയും വന്നു. അതിന്റെ ഫലമാണ് നമ്മുടെ ഇന്നത്തെ ഏററവും ശോചനീയമായ അവസ്ഥ. ഈവക കഥകളെല്ലാം നമുക്ക ധരിക്കുവാൻ തരമായതുതന്നെ പണ്ട് ഇന്ത്യാക്കാരായി ഏൎപ്പാടുണ്ടായിരുന്ന അന്യരാജ്യക്കാരുടെ ചരിത്രഗ്രന്ഥങ്ങളിൽ നിന്നാകുന്നു. ഇനി ഇപ്പോഴത്തെ ലോകസ്ഥിതി നോക്കുക. ഓരോ രാജ്യക്കാർ ധനപുഷ്ടികൊണ്ടും വിദ്യാഭിവൃദ്ധികൊണ്ടും ഓരോ വ്യവസായങ്ങളിലുള്ള സാമൎത്ഥ്യംകൊണ്ടും ഉന്നതിയെ പ്രാപി

ച്ചിട്ടുള്ളതിനെ നാം കണ്ണു തുറന്നു പുറമെ നോക്കിക്കാണുന്നതായാൽ നാം ഇപ്പോൾ ആചാരകാര്യം എത്രതന്നെ താണ സ്ഥിതിയിലാണ് കിടക്കുന്നത് എന്നുള്ളതു പ്രത്യക്ഷമായിട്ടറിയാവുന്നതാണ്. ഈ സംഗതി മനസ്സിലാകുമ്പോൾ, അത്ര ഉയർന്ന അവസ്ഥയിലിരുന്നിരുന്ന നാം ഇത്ര മോശസ്ഥിതിയിൽ വരുവാനുള്ള കാരണങ്ങളെന്താണ് എന്നൊരു ജിജ്ഞാസ മിക്ക വായനക്കാരിലും ജനിക്കുവാനിടയുണ്ട്. അതു വേണ്ടതും സ്വഭാവേന ഉണ്ടാകുന്നതുമാകുന്നു. എന്തെന്നാൽ ചരിത്രസംബന്ധമായ വിഷയങ്ങളുടെ ജിജ്ഞാസയുള്ള ബീജം ഇതാകുന്നു. ആ വഴിക്കു നിരന്തരമായ ആലോചനചെയ്തും അതിനെ അനുസരിച്ച് ഓരോ ലക്ഷ്യങ്ങളെ സമ്പാദിക്കുന്നതിന് അശ്രാന്തമായ പരിശ്രമത്തെ ചെയ്തും ഉണ്ടാക്കേണ്ട ഫലമാണ് ചരിത്രഗ്രന്ഥങ്ങൾ. അതുകൊണ്ടുള്ള സാക്ഷാൽ പ്രയോജനം ഇനിയും പറയുക കഴിഞ്ഞില്ല. ഇനി അതിനെപ്പറ്റി വിചാരിക്കുക.

ഇന്ത്യാക്കാരായ നമ്മുടെ പൂർവന്മാർ ഒരു കാലത്തു ഭൂലോകത്തിലുള്ള സകല രാജ്യക്കാർക്കും ബഹുമാനം തോന്നത്തക്ക വിധത്തിൽ ഉന്നതിയെ പ്രാപിച്ചിരുന്നുവെന്ന സംഗതി മുമ്പു പ്രസ്താവിച്ചുവല്ലോ. എന്നാൽ ചരിത്രസംബന്ധമായിട്ടുള്ള വിചാരം ചെയ്യുമ്പോൾ 'പൂർവന്മാർ' എന്നു പറഞ്ഞതുകൊണ്ടു മാത്രം നമുക്കു തൃപ്തിപ്പെടുവാൻ പാടില്ല. എന്തെന്നാൽ 'പൂർവന്മാർ' എന്ന ശബ്ദംകൊണ്ടു, പിന്നാക്കം നമ്മുടെ ബുദ്ധിക്കു ഗോചരമാകുന്ന ഒരു കാലം മുതൽ നമ്മുടെ മുത്തച്ഛന്മാർ വരെയുള്ളവരെല്ലാവരുമെന്നർത്ഥം ഗ്രഹിക്കാം. അതിനാൽ നാം ഈ രീതിയിൽ അർത്ഥവിചാരം ചെയ്യുമ്പോൾ ഇന്ത്യയിലുള്ള എല്ലാ ജാതിക്കാരേയും കൂട്ടി ഒരു സമുദായമാക്കിച്ചേർത്ത് അതിനെ ഒരു പുരുഷനാക്കി കല്പിക്കണം. *

* ഈ രീതിയിൽ അർത്ഥവിചാരം ചെയ്യുന്ന പക്ഷം ഓരോ ജാതിക്കാരുടെ സ്വാതന്ത്ര്യ [illegible]

അതിൽ അനേകം ഉൾപിരിവോടുകൂടി കിടക്കുന്ന സമുദായങ്ങളെ ആ പുരുഷന്റെ അംഗങ്ങളായും കല്പിക്കണം. അതിന്റെ ശേഷം ഏററവും പുരാതനമായ കാലം മുതൽക്ക് ഇതേവരെയുള്ള ആ പുരുഷന്റെ വൃദ്ധിക്ഷയത്തെ നാം മനസ്സുകൊണ്ടു കാണണം. ഇനി അതെങ്ങിനെയെന്നു പറയാം. നമ്മുടെ ബുദ്ധിക്കു ഗോചരമായും ചരിത്രസംബന്ധമായ കുറച്ചു ചില ലക്ഷ്യങ്ങളോടു കൂടിയുമിരിക്കുന്ന ഭൂതകാലത്ത് ഇന്ത്യക്കാരുടെ സ്ഥിതി എന്തായിരുന്നു: അവരുടെ ഇടയിലുള്ള രാജ്യഭരണസമ്പ്രദായമെന്തായിരുന്നു; രാജാവ് ഏതു ധർമ്മശാസ്ത്രത്തെ പ്രമാണിച്ചാണ് പ്രജകളിൽ നീതിന്യായങ്ങളേയും രക്ഷാശിക്ഷകളേയും നടത്തിയിരുന്നത്; രാജഭോഗമായി പ്രജകളിൽനിന്ന് എന്താണ് വസൂലാക്കിയിരുന്നത്; രാജാവിന്റെ സൈന്യബലം ഏതവസ്ഥയിലായിരുന്നു; പ്രജകളുടെ ഉപജീവനത്തിന്നുള്ള മാർഗ്ഗങ്ങളെന്തെല്ലാമായിരുന്നു; അവർ എന്തെല്ലാം മാതിരി വ്യവസായങ്ങളിലാണ് ഏർപ്പെട്ടിരുന്നത്; അവരുടെ കാലക്ഷേപസമ്പ്രദായങ്ങളെന്തെല്ലാമായിരുന്നു; അവരുടെ ഇടയിൽ വിദ്യാഭ്യാസം എന്തൊരു രീതിയിലാണ് നടത്തപ്പെട്ടിരുന്നത്; അന്നു പൊതുജനങ്ങളുടെ ഇടയിൽ ധർമ്മാധർമ്മങ്ങളെപ്പററിയ വിചാരമെന്തായിരുന്നു; അവരുടെ ഇടയിലുള്ള ഈശ്വരവിശ്വാസം എന്തൊരു മാതിരിയായിരുന്നു; അവരുടെ പരമമനോരഥങ്ങളെന്തെല്ലാമായിരുന്നു; അന്യരാജ്യങ്ങളിലേക്കു് അവർ കച്ചവടത്തിന്നായി എന്തെല്ലാം സാമാനങ്ങളാണ് അയച്ചിരുന്നത്; ഇങ്ങോട്ടു് ആ വക രാജ്യങ്ങളിൽ നിന്ന് എന്തെല്ലാം സാമാനങ്ങളാണ് വന്നിരുന്നത്; ദേശാന്തരഗമനത്തിന്നുള്ള മാർഗ്ഗമെന്തായിരുന്നു; വാഹനങ്ങളെന്തെല്ലാമായിരുന്നു; അവരുടെ അയൽരാജ്യക്കാരായിട്ടു് അവർക്കുള്ള സംബന്ധമെന്തായിരുന്നു; ശത്രുക്കൾ ആരെല്ലാമായിരുന്നു; ബന്ധുക്കൾ ആരെല്ലാമായിരുന്നു; പിന്നെ, അയൽ രാജ്യക്കാരുടേയും കച്ചവടസംബന്ധമുള്ള വേറെ രാജ്യക്കാ

രുടേയും മുൻ പറഞ്ഞ കാൎയ്യങ്ങളിലുള്ള ഏൎപ്പാടുകളും എന്തെല്ലാമായിരുന്നു—ഇങ്ങിനെയുള്ള സംഗതികളെപ്പറ്റിയാണ് നാം ചിന്തിക്കേണ്ടത്. അതിന്നും പുറമേ, ഇന്ത്യയിൽ ഒട്ടാകെയുള്ള സമുദായപുരുഷന്റെ അംഗങ്ങളും എന്നപോലെയിരിക്കുന്ന പല പ്രദേശങ്ങളിലായി പല ഭാഷകളെ സംസാരിച്ചും പലവിധ ആചാരങ്ങളെ പിന്തുടൎന്നുമിരിക്കുന്ന വിവിധസമുദായങ്ങളുടെ അന്നത്തെ സ്ഥിതിയെ മുൻപറഞ്ഞ രീതിയിൽതന്നെ വളരെ നിഷ്കൎഷിച്ചു പഠിക്കുവാൻ ശ്രമിക്കേണം. എത്രത്തോളം രഞ്ജിപ്പോടുകൂടിയാണ് അവർ എല്ലാവരും കാലക്ഷേപം ചെയ്തിരുന്നത് എന്നറിയണം; അവരുടെ ഇടയിൽ അന്തഃഛിദ്രമുണ്ടായിരുന്നുവോ എന്നും ഉണ്ടായിരുന്നെങ്കിൽ അതിന്നുള്ള കാരണങ്ങളെന്തെല്ലാമായിരുന്നുവെന്നും അറിയണം. ഈ രീതിയിൽ ആ കാലത്തെ സകല കാൎയ്യങ്ങളേയും അറിഞ്ഞതിന്റെ ശേഷം അവരുടെ അടുത്ത തലമുറയിലുള്ളവരുടെ സ്ഥിതിയെ ഇതേരീതിയിൽതന്നെ അറിയുവാൻ ശ്രമിക്കണം. അങ്ങിനെ ക്രമത്തിൽ മനസ്സിലാക്കിപ്പോരുന്നതിന്നിടക്കു മുൻപറഞ്ഞ സമുദായപുരുഷൻ ഏറ്റവുമധികം ഉൽകൎഷത്തെ പ്രാപിച്ച കാലമേതായിരുന്നുവെന്നു കാണുവാൻ ശ്രമിക്കണം. ഇങ്ങിനെ ഓരോ കാലങ്ങളിലെ അവസ്ഥാവിശേഷങ്ങളെപ്പറ്റി ക്രമത്തിൽ നാം പഠിച്ചു വരുമ്പോൾ ഏറ്റവുമുൽകൃഷ്ടമായ അവസ്ഥയിൽ എത്തുവാനുള്ള കാരണം ഇന്നിന്നതാണ് എന്നു നമുക്ക് അനായാസേന വ്യക്തമായി ഭവിക്കുന്നു. അതേ മാതിരിയിൽതന്നെ പിന്നീടുണ്ടായ ക്ഷയത്തേയും നാം ക്രമത്തിൽ ഓരോ തലമുറകളിലായി കണ്ട് ഇന്നത്തെ അവസ്ഥവരെ വരണം. അപ്പോൾ ഇന്നിന്ന കാരണങ്ങളെക്കൊണ്ടാണ് ക്ഷയം സംഭവിച്ചത് എന്നുള്ളതും സുവ്യക്തമായി ഭവിക്കുന്നതാണ്. ഇപ്രകാരം നാം ഇന്ത്യാരാജ്യത്തിന്നു പുരാതനകാലം മുതൽ ഇന്നേവരെ സംഭവിച്ചിട്ടുള്ള വൃദ്ധിക്ഷയങ്ങളുടെ സ്വഭാവത്തെയും തത്സംബന്ധമായി ഇതരരാജ്യങ്ങൾക്കു വന്നിട്ടുള്ള വൃ

ധിക്ഷയങ്ങളുടെ സ്വഭാവത്തെയും വഴിക്കുവഴിയായി നിരൂപിച്ചു പഠിക്കുമ്പോൾ നാം ഇപ്പോൾ എത്രത്തോളം ശോചനീയമായ സ്ഥിതിയിലാണ് കിടക്കുന്നതെന്നും ഇതരദേശീയന്മാർ നമ്മെ ഇടിച്ചുകൊണ്ട് എത്രത്തോളം ഐശ്വര്യത്തോടുകൂടിയാണ് ഉല്ലസിക്കുന്നതെന്നും അതിന്നുള്ള കാരണങ്ങൾ ഇന്നിന്നവയാണെന്നും ശരിയായിട്ടു കാണുന്നതിന്നുള്ള ശക്തി നമുക്കുണ്ടാവുന്നതാണ്. പുരുഷന്നുള്ള വ്യാധി ഇന്നതാണെന്നു മനസ്സിലായാൽതന്നെ ദീനം പകുതി മാറിയ കൂട്ടത്തിലായല്ലോ. എന്തെന്നാൽ ഉടനെ അതിന്നുള്ള നിവൃത്തിമാർഗ്ഗത്തെയാണ് ജനങ്ങൾ പിന്നീട് ആലോചിക്കുക. ഇങ്ങിനെ നമ്മുടെ പൂർവ്വന്മാരുടെ ചരിത്രത്തെ കാലക്രമത്തെ അനുസരിച്ചു വഴിക്കുവഴിയായി പഠിച്ചാൽ മാത്രമേ നമുക്ക് അവരിൽ ആദരമായിട്ടു ഭക്തിബഹുമാനങ്ങൾ തോന്നുകയുള്ളു. അപ്പോൾ മാത്രമേ നമുക്കു യഥാർത്ഥമായിട്ടുള്ള സ്വദേശാഭിമാനമുണ്ടാവുകയുള്ളു. അപ്പോൾ മാത്രമാണ് അവരുടെ സന്താനങ്ങളായ നമുക്ക് ഇപ്പോഴത്തെ കഷ്ടസ്ഥിതിയിലിരുന്നാൽ പോര എന്നു തോന്നിത്തുടങ്ങുകയും ഇപ്പോൾ അന്യരാജ്യക്കാർ പ്രാപിച്ചിട്ടുള്ളതു പോലെ നമുക്കും ഒരു ഉയർന്ന നിലയിലെത്തണമെന്നുള്ള ഉൽകർഷേച്ഛ നമ്മളിൽ ജനിക്കുകയും ചെയ്യുന്നത്. എല്ലാറ്റിന്നുംപുറമെ, മുൻപറഞ്ഞ രീതിയിലുള്ള ചരിത്രപാഠംകൊണ്ടു വേറെ വലിയതായ ഒരു ഗുണംകൂടി സിദ്ധിക്കുവാനുണ്ട്. ഇന്ത്യാരാജ്യത്തുള്ള എല്ലാ ജനങ്ങളേയും ഒരു ദേഹമാക്കി മുമ്പു കല്പിച്ചിട്ടുള്ള ആ പുരുഷന്റെ അവയവസ്ഥാനീയങ്ങളായി പല പ്രദേശങ്ങളിലായി വാസംചെയ്തു പോന്നിരുന്ന പല സമുദായങ്ങളും പണ്ടുള്ളവരുടെ ഉൽകർഷപ്രാപ്തിക്ക് എന്തെല്ലാം വിധത്തിലാണ് സഹായമായി ഭവിച്ചത് എന്നും ഓരോ സമുദായത്തിലുള്ള പല സമുദായക്കാരും താന്താന്റെ നിലനില്പിന്നും അഭിവൃദ്ധിക്കും എപ്രകാരമാണ് സഹായിച്ചിരുന്നതെന്നും വളരെ രഞ്ജിപ്പോടുകൂടി ഒത്തൊരുമി

ച്ചുള്ള അവരുടെ പ്രയത്നത്തിന്നു ഹാനി വന്നുതുടങ്ങിയതോടുകൂടിയാണ് ഇന്ത്യാക്കാൎക്കു ക്ഷയവും വന്നുതുടങ്ങിയതെന്നു കാണുമ്പോഴും അതിന്നുള്ള കാരണങ്ങളെന്തായിരുന്നുവെന്നും മറ്റുമുള്ള സംഗതികളെ ഇന്ത്യാക്കാരായ നാം എല്ലാവരും ചരിത്രത്തിൽനിന്നു പഠിച്ചുകഴിയുമ്പോഴും—യഥാൎത്ഥ ജ്ഞാനമില്ലായ്കനിമിത്തം തമ്മിൽതമ്മിൽ ഉണ്ടായിട്ടുള്ള ചില്ലാ സ്പൎദ്ധകളെയെല്ലാം തള്ളിക്കളഞ്ഞു സാമാന്യമായിട്ടുള്ള ഇന്ത്യാസമുദായത്തിന്റെ അംശങ്ങൾ എന്നുള്ള നിലയിൽ അവാന്തരവിഭാഗങ്ങളായിട്ടിരിക്കുന്ന എല്ലാ സമുദായങ്ങൾക്കും, ഓരോ സമുദായത്തിൽതന്നെയുള്ള എല്ലാ ജാതിക്കാൎക്കും, എന്നുവേണ്ട ഓരോ ജാതിയിലുമുള്ള എല്ലാ സ്ത്രീപുരുഷന്മാൎക്കും 'നമ്മുടെ ഇന്ത്യാരാജ്യം' എന്നുള്ള ഏറ്റവും ഉൽകൃഷ്ടമായും പരിശുദ്ധമായുമുള്ള സ്വരാജ്യാഭിമാനം ഉണ്ടാവാനിടവരുന്നതാകുന്നു. പിന്നെ, സാമാന്യമായിട്ടുള്ള ഇന്ത്യാസമുദായത്തിന്റെ നിലനില്പിന്നും അഭിവൃദ്ധിക്കും അതിൽ ഉൾപ്പിരിവോടുകൂടിയിരുന്ന ഓരോ സമുദായത്തിന്റേയും നിലനില്പിന്നും അഭിവൃദ്ധിക്കും എല്ലാ ജാതിജനങ്ങളുടേയും ഒത്തൊരുമിച്ചുള്ള പ്രയത്നം ഏറ്റവുമാവശ്യമാണ് എന്നു മനസ്സിലാവുമ്പോൾ നമുക്കെല്ലാവൎക്കും മുമ്പിട്ടുനില്ക്കുന്ന ജാത്യഭിമാനത്തേയും വലിയവൻ, ചെറിയവൻ എന്ന അഭിമാനത്തേയും ധനവാൻ, ദരിദ്രൻ എന്ന അഭിമാനത്തേയും പിന്നിൽ നിൎത്തി ആ വക വ്യത്യാസങ്ങൾ ഒന്നും ഭാവിക്കാതെ തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതിന്നും തമ്മിൽ തമ്മിൽ സുഖദുഃഖങ്ങളെ പങ്കുകൊള്ളുന്നതിന്നും മററും നാം പഠിക്കുന്നതാണ്. ഇതാണ് ഭക്തിശാസ്ത്രത്തിൽനിന്നു നാം പഠിക്കുന്ന ഒന്നാമത്തെ പാഠം. എന്തെന്നാൽ സകല പ്രപഞ്ചത്തേയും ഈശ്വരമയമായി കാണണമെന്നും അതു ഹേതുവായിട്ടു സകല പ്രാണികളേയും ഒന്നുപോലെ സ്നേഹിക്കണമെന്നുമുള്ള ഉൽകൃഷ്ടതത്വത്തെയാണ് ഭക്തിശാസ്ത്രം നമ്മെ പഠിപ്പിക്കുന്നത്. അതിനാലാണ് യഥാൎത്ഥമായ സമു

ശാഭിമാനം പരിശുദ്ധമാണ് എന്നു മുമ്പിൽ പറഞ്ഞതു്. നമുടെ മേലിലുള്ള അഭിവൃദ്ധിക്കു് അപ്രകാരമുള്ള ഭാവനയും ആചരണവും ഏററവുമാവശ്യമാണ് എന്നതിന്നു യാതൊരു വാദവുമില്ല. ഇന്ത്യാചരിത്രം നിഷ്കർഷിച്ചു പഠിച്ചാലുള്ള ഗുണം ഇന്നതാണ് എന്ന് ഇപ്പോൾ കുറിച്ചു് ഒന്നു ധരിക്കുവാനിടയായല്ലോ. 'ഇതേവരെ പറഞ്ഞതെല്ലാം ശരിയാണെന്നു തോന്നുന്നുണ്ട്. പക്ഷേ പഠിക്കുന്നതിന്നു ചരിത്രഗ്രന്ഥങ്ങൾ ഇല്ലെന്നും പറയുന്നു. അപ്പോൾപിന്നെ അതിലേക്കുള്ള വഴിയെന്താണ്?' എന്ന് ഒരു ചോദ്യത്തിന്നു വകയുണ്ട്. അതിന്നുള്ള മാൎഗ്ഗം ഇപ്പോഴും ഇല്ലാതായിട്ടില്ല എന്ന് അതിന്നു സമാധാനം പറയാവുന്നതാണ്. എന്തെന്നാൽ, എല്ലാവരും ഒത്തൊരുമിച്ചു കൊണ്ടുപിടിച്ചു ശ്രമിക്കുന്നതായാൽ ചരിത്രത്തിന്നു വിഷയങ്ങളെ സമ്പാദിക്കുവാൻ ഇപ്പോഴും കഴിയുന്നതാണ്. അന്യരാജ്യക്കാരായ അനേകം മഹാന്മാരും, പിന്നെ ഇന്ത്യാക്കാരിൽ തന്നെ പല മഹാന്മാരും ഇപ്പോൾ ഈ വിഷയത്തിൽ വളരെ ശ്രമം ചെയ്തുവരുന്നു. ഇന്ത്യാഗവൎമ്മെണ്ടുതന്നെ ഈ കാൎയ്യത്തിൽ അതിയായ യത്നം ചെയ്യുന്നുണ്ട്. അവർ ഇന്ത്യാചരിത്രസംബന്ധമായ വിഷയങ്ങളെ എവിടുന്നെല്ലാമാണ് സമ്പാദിക്കുന്നതെന്നും അവയെ കാലാനുസരണം എങ്ങിനെയാണ് ക്രമപ്പെടുത്തുവാൻ ശ്രമിക്കുന്നതെന്നും മററുമുള്ള ഈ ലേഖനത്തിന്റെ പ്രധാനാംശങ്ങളായി ചേൎക്കേണ്ട സംഗതികളെ ഇനി ഒരിക്കൽ പ്രസ്താവിക്കാം.

## ൧൧. ചരിത്രസാമഗ്രികൾ.

### (ഇന്ത്യ)

ഇന്ത്യാചരിത്രസംബന്ധമായ വിഷയങ്ങളെ സമ്പാദിക്കേണ്ട മാൎഗ്ഗങ്ങളെപ്പററിയാണ് ഈ സന്ദൎഭത്തിൽ നിരൂപിക്കുന്നതു്

അവയെയെല്ലാം സാമാന്യേന താഴെ കാണിക്കുംപ്രകാരം വിഭാഗം ചെയ്തുകൊണ്ടു വിവരിക്കുന്നു.

1. ലിഖിതങ്ങൾ—(1) ശില: സ്തംഭങ്ങൾ, സ്തൂപങ്ങൾ, ക്ഷേത്രങ്ങൾ, പാറ കുഴിച്ചുണ്ടാക്കീട്ടുള്ള ചില വിഹാരങ്ങൾ, വലിയ വിഗ്രഹങ്ങളുടെ പീഠങ്ങൾ എന്നിവയിന്മേൽ കൊത്തീട്ടുള്ള എഴുത്തുകൾ (2) മൺപാത്രത്തിന്മേലും ഇഷ്ടിക മുതലായതിന്മേലുമുള്ള എഴുത്തുകൾ. (3) ചെമ്പ്, വെള്ളി, ഇരിമ്പ്, പിച്ചള, സ്വർണ്ണം എന്നീ ലോഹങ്ങളെക്കൊണ്ടുള്ള തകിടുകളിൽ കൊത്തീട്ടുള്ള എഴുത്തുകൾ. (4) രാജാക്കന്മാരുടേയും വേറെ പ്രഭുകുടുംബക്കാരുടേയും വംശാവലികൾ, സന്യാസിമഠങ്ങളിലുള്ള പട്ടാവലികൾ (5) രേഖപ്പെടുത്തിട്ടുള്ള ഐതിഹ്യങ്ങൾ. (6) ഓരോ ഗ്രന്ഥകാരന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളുടെ ആദിയിൽ കൊടുത്തിട്ടുള്ള അവതാരികകൾ, അവയുടെ അവസാനത്തിൽ കൊടുത്തിട്ടുള്ള ചില വിവരങ്ങൾ—എന്നിവയെല്ലാം ഈ വിഭാഗത്തിൽ ഉൾപ്പെടുത്താം. ഹിമവൽസേതുപര്യന്തമുള്ള ഭാരതഖണ്ഡത്തിൽ പലപ്രദേശങ്ങളിലായി കിടക്കുന്ന ഇവയെല്ലാം പല ഭാഷകളിലായിരിക്കുമല്ലോ എഴുതപ്പെട്ടിട്ടുള്ളത്. ആ വകരേഖകളെ ആസകലം വായിച്ചു താല്പര്യം മനസ്സിലാക്കി അവയെ ഭാഷാന്തരം ചെയ്യുന്നതിന്നു സമർത്ഥന്മാരായ വിദ്വാന്മാരുണ്ട്. അങ്ങിനെയുള്ള റിക്കാർട്ടുകളെ സമ്പാദിച്ചു ഭാഷാന്തരം ചെയ്തു ക്രമപ്പെടുത്തുന്നതിന്ന് ഇന്ത്യാഗവൎമ്മെണ്ട് ഓരോ സംസ്ഥാനങ്ങളിൽ ആ വിഷയത്തിൽ നിപുണന്മാരായവരുടെ അദ്ധ്യക്ഷതയിൽ ഓരോ ഡിപ്പാർട്ടുമെണ്ടുകൾ ഏൎപ്പെടുത്തിട്ടുണ്ട്. അവരവർ തങ്ങളുടെ വർഷംതോറുമുള്ള പ്രയത്നങ്ങളെ ഓരോ വാർഷികറിപ്പോർട്ടുമുഖേന പ്രസിദ്ധപ്പെടുത്തി റിക്കാർട്ടാക്കി വെക്കുന്നു. ഗ്രന്ഥങ്ങളായിട്ടുള്ളവയെയെല്ലാം അവിടവിടങ്ങളിലുള്ള ഗ്രന്ഥശാലകളിൽ സൂക്ഷിക്കുകയും ഗവർമ്മെണ്ടു ചിലവിന്മേൽ അവയെ പണ്ഡിതന്മാരെക്കൊണ്ട് ഉല്ലിഖിതങ്ങൾ തൎജ്ജമചെയ്യിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു

മേൽപറഞ്ഞ ശിലാലിഖിതങ്ങളുടെ പകൎപ്പുകളും അനേകം താമ്രശാസനങ്ങളും വേദശാസ്ത്രപുരാണേതിഹാസാദിഗ്രന്ഥങ്ങളും മററും ഇപ്പോൾ ഇംഗ്ലണ്ട്, ഫ്രാൻസ്, ജൎമ്മനി, റഷ്യ, ഇററലി മുതലായ യൂറോപ്പുരാജ്യങ്ങളിലെ പ്രധാനനഗരങ്ങളിൽ ഉള്ള മ്യൂസിയങ്ങളിൽ പലവകയായി ശേഖരിക്കപ്പെട്ടിട്ടുണ്ട്. അവിടങ്ങളിൽ ഇപ്പോൾ ധാരാളമായിത്തീൎന്നിരിക്കുന്ന സംസ്കൃതപണ്ഡിതന്മാർ അതതു ഗവൎമ്മേണ്ടിന്റെ ആവശ്യപ്രകാരവും, പിന്നെ സ്വകാൎയ്യമായിട്ടും ആ വക റിപ്പോൎട്ടുകളെ പരിശോധിച്ച് അതാതു ഭാഷകളിൽ തൎജ്ജമചെയ്ത് ഇന്ത്യാചരിത്രസംബന്ധമായ പല സംഗതികളേയും വെളിപ്പെടുത്തിവരുന്നു. ആ വക സംഗതികളെ അവർ മാസികകൾ വഴിക്കും ഗ്രന്ഥങ്ങൾ മുഖേനയും പ്രസിദ്ധംചെയ്തും വരുന്നു. അതിനാൽ, അവയ്ക്ക് അധികം വില മതിക്കുന്നതു യൂറോപ്യപണ്ഡിതന്മാരാണെന്നും അവയെ വേണ്ടപോലെ ഉപയോഗിക്കുന്നതിന്നുള്ള സാമൎത്ഥ്യം അവൎക്കാണ് അധികമെന്നും ഇതുകൊണ്ടു തെളിയുന്നുണ്ട്. ഇപ്പോൾ നോക്കുന്നതായാൽ മേൽപ്പറഞ്ഞ യൂറോപ്യഭാഷകളിലേക്കു തൎജ്ജമചെയ്യപ്പെടാതെകണ്ടു നമ്മുടെ വിലപിടിച്ച ഗ്രന്ഥങ്ങൾ ഒന്നുംതന്നെയില്ല എന്നു പറവാൻ പാടില്ലെങ്കിലും വളരെ ചുരുക്കമാണെന്നു ധാരാളം പറയാവുന്നതാണ്. അതുകൊണ്ട്, നമ്മുടേതായി അഭിമാനിക്കുന്ന ആ വക ഗ്രന്ഥങ്ങളേയും മററു റിപ്പോൎട്ടുകളേയും യൂറോപ്യന്മാർ സ്വന്തരാജ്യങ്ങളിലേക്കു കടത്തീട്ടുള്ളതിനെപ്പററി പരിഭവിക്കുന്നതിന്നു പകരം അവർ അവയുടെ മാഹാത്മ്യത്തെ അറിഞ്ഞ് ഓരോ സംഗതികളെ എല്ലാവൎക്കും മനസ്സിലാക്കുന്നതിന്നായി പ്രസിദ്ധം ചെയ്യുന്ന കാൎയ്യത്തിൽ നാം അവരോടു കൃതജ്ഞന്മാരായിരിക്കുകയാണ് വേണ്ടത്.

൨. നമ്മുടെ ഇന്ത്യാരാജ്യത്തു പല ദിക്കുകളിലായി ജീൎണ്ണമായിട്ടും അല്ലാതേയും കിടക്കുന്ന ക്ഷേത്രാദികൾ, ബുദ്ധമതത്തിന്ന് ഉൽകൎഷം വന്ന കാലത്തു പല മഹാന്മാരുടേയും പല സംഭവങ്ങളുടേയും

സ്മാരകമായി പണിചെയ്യപ്പെട്ടിട്ടുള്ള സ്തൂപവിഹാരാദികൾ എന്നിങ്ങിനെയുള്ള ഓരോവക കെട്ടിടങ്ങളുടെ പുറഭാഗങ്ങളിൽ വേലചെയ്യപ്പെട്ടിട്ടുള്ള വിചിത്രങ്ങളായ കൊത്തുപണികൾ, ചിത്രമെഴുത്തുകൾ, ലോഹംകൊണ്ടും ശിലകൊണ്ടും ഉണ്ടാക്കപ്പെട്ടിട്ടുള്ള വിഗ്രഹങ്ങൾ—ഇവയെയെല്ലാം വേറൊരു തരമായി വിഭജിക്കാവുന്നതാണ്. ചില പാശ്ചാത്യപണ്ഡിതന്മാർ ആയുഷ്കാലം മുഴുവനും ഈ വക വിഷയങ്ങളിലാണ് പരിശ്രമിച്ചുവരുന്നത്. മേൽപറഞ്ഞ കെട്ടിടങ്ങളിൽ ചിലത് അധികം ജീർണ്ണമാവുകനിമിത്തം ഛിന്നഭിന്നമായി അവിടവിടങ്ങളിൽ കിടക്കുന്നവയും നീക്കംചെയ്യാവുന്നവയുമായ കൊത്തുപണിവേലകൾ ചെയ്യപ്പെട്ടിട്ടുള്ള ശിലകൾ, വിഗ്രഹങ്ങൾ, എന്നിവയെല്ലാം, കണ്ടുകിട്ടിയേടത്തോളം, യൂറോപ്പുരാജ്യങ്ങളിലെ മ്യൂസിയങ്ങളിലും ഇന്ത്യയിലെ പ്രധാനനഗരങ്ങളിലുള്ള മ്യൂസിയങ്ങളിലും കലാവിദ്യാശാലകളിലും ഭദ്രമായി സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. കൊത്തുപണി, ചിത്രമെഴുത്ത് മുതലായ വിദ്യകളിൽ നിപുണന്മാരും ചരിത്രവിഷയത്തിൽ വാസനയുള്ളവരുമായ പാശ്ചാത്യകലാഭിജ്ഞന്മാർ, പണ്ട് ഇന്ത്യയിലുണ്ടായിരുന്ന ശില്പികളുടെ പ്രയോഗങ്ങളായ മുൻപറഞ്ഞ വിചിത്രവേലകളെ എല്ലാം കാലദേശങ്ങളെ അനുസരിച്ചു തരംതിരിച്ചു ക്രമപ്പെടുത്തി പരിശോധിക്കുന്നതിന്നായി ഇന്ത്യാരാജ്യത്തെ ആസകലം ഉത്തരഖണ്ഡം, മദ്ധ്യഖണ്ഡം, ദക്ഷിണഖണ്ഡം എന്നിങ്ങിനെ സൌകര്യാർത്ഥം മൂന്നായി വിഭജിച്ചിരിക്കുന്നു. [ഇന്ത്യാചരിത്രസംബന്ധമായ വിഷയങ്ങളെ അന്വേഷണംചെയ്തു സമ്പാദിക്കുന്ന കാര്യത്തിൽ പ്രയത്നം ചെയ്യുന്ന എല്ലാ വിദ്വാന്മാരും സ്വസ്വവിഷയങ്ങളെ ക്രമപ്പെടുത്തുന്നതിൽ ഈവിധം തന്നെയാണ് പ്രവൃത്തിച്ചുവരുന്നത്.] അതിന്റെ ശേഷം ഓരോ ഖണ്ഡത്തിലുമുള്ള പണിത്തരങ്ങളെ വേർതിരിക്കുന്നു. പിന്നെ അതിലുള്ളവയെ കാലാനുസരണം തരം തിരിക്കുന്നു. ഈ മൂന്നു ഖണ്ഡങ്ങളിൽ [illegible]

പണിചെയ്യപ്പെട്ടിട്ടുള്ള നാനാവിധ ശില്പവേലകൾക്കു തത്തൽകാലങ്ങളിൽ വൃദ്ധിക്ഷയങ്ങൾ എത്രത്തോളമുണ്ടായിട്ടുണ്ടെന്നറിയുന്നു. പിന്നെ മൂന്നു ഖണ്ഡങ്ങളിലും ഒരേ കാലത്തുണ്ടായ വേലകളെ താരതമ്യപ്പെടുത്തി നോക്കിയതിന്റെ ശേഷം അവയ്ക്കുള്ള പരസ്പരസംബന്ധത്തെ കണ്ടുപിടിക്കുന്നു. ഇററാലി, ഗ്രീസ്, പേഷ്യ എന്നീ മററു രാജ്യങ്ങളിൽ അതാതുകാലത്തുണ്ടായിട്ടുള്ള ശില്പവേലകൾക്കും ഇന്ത്യയിലെ ശില്പവേലകൾക്കും തമ്മിൽ എന്തൊരു സംബന്ധമാണുള്ളത് എന്നും, ഇതരദേശീയന്മാരുടെ സഹായം ഈ വിഷയത്തിൽ ഇന്ത്യാക്കാൎക്കെത്രത്തോളമുണ്ടായിട്ടുണ്ടെന്നും, അപ്രകാരംതന്നെ ഇവരുടെ സഹായം അവൎക്കെത്രത്തോളമുണ്ടായിട്ടുണ്ടെന്നും മററുമുള്ള സംഗതികളേയും അവർ ചുഴിഞ്ഞു നോക്കികാണുന്നു. ഇപ്രകാരം നിഷ്കർഷയോടുകൂടി പരിശോധിച്ചു കണ്ടുപിടിച്ചിട്ടുള്ള സംഗതികളെ മുൻ പ്രസ്താവിച്ചിട്ടുള്ളപ്രകാരംതന്നെ മാസികമുഖേനയും ഗ്രന്ഥങ്ങൾമൂലവും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു.

3. നാണ്യങ്ങൾ—ചില കേമന്മാർ ഇന്ത്യയിൽ പലേടങ്ങളിലായി ചിന്നിച്ചിതറി കിടക്കുന്ന നാണ്യവിശേഷങ്ങളെ വളരെ പണിപ്പെട്ടു സമ്പാദിക്കുന്നു. അവയെ മുകളിൽ പ്രസ്താവിച്ചപ്രകാരംതന്നെ കാലദേശങ്ങളെ അനുസരിച്ചു തരംതിരിക്കുന്നു. ഏതെല്ലാം രാജാക്കന്മാരുടെ കാലത്താണ് അവയെല്ലാററിന്നും പ്രചാരമുണ്ടായിരുന്നത് എന്ന് അവയിലുള്ള എഴുത്തുകളെക്കൊണ്ടും മുദ്രകളെക്കൊണ്ടും മററുമറിയുന്നു. നാണ്യങ്ങൾ എന്തെല്ലാം ലോഹങ്ങളെക്കൊണ്ട്, ഏതു തൂക്കത്തിൽ, എന്തെല്ലാം ആകൃതികളിൽ, എന്തെല്ലാം മുദ്രകളോടും അക്ഷരങ്ങളോടുംകൂടിയാണ് നിൎമ്മിക്കപ്പെട്ടിട്ടുള്ളത് എന്നുള്ള സംഗതികളെ ധരിക്കുന്നു. അവയിൽനിന്ന് അനേകം ചരിത്രസംബന്ധമായ തത്വങ്ങളേയും അവർ കണ്ടുപിടിക്കുന്നു. ഇന്ത്യയിൽനിന്നു സമ്പാദിക്കപ്പെട്ടിട്ടുള്ള തങ്ങളുടെ നാണ്യശേഖരിപ്പിൽ അന്യരാജ്യക്കാരുടെ നാണ്യങ്ങളേതെല്ലാമാണെന്നു

ന്ന് അവർ വേർതിരിച്ചറിയുന്നു. ആ അന്യരാജ്യക്കാരായിട്ട് ഇന്ത്യാക്കാർ വ്യാപാരം നടത്തിയിരുന്നുവെന്ന് അവർ അതിൽനിന്നൂഹിക്കുന്നു. അവരുടെ ചരിത്രങ്ങളിൽനിന്നു കിട്ടുന്ന തെളിവുകളെക്കൊണ്ട് ആവക ഊഹങ്ങളെ സ്ഥാപിക്കുകയും ചെയ്യുന്നു. അതിന്നുപുറമെ, പലവിധത്തിലുമുള്ള നാണ്യങ്ങളുടെ നിർമ്മാണത്തിൽ പുരാതന ഇന്ത്യയിലെ കലാഭിജ്ഞന്മാർ പ്രയോഗിച്ചിട്ടുള്ള കലാകൌശലത്തെ സൂക്ഷ്മമായി പരിശോധിക്കുന്നതിൽനിന്ന് ഓരോ ലോഹങ്ങളെക്കൊണ്ടു വിശേഷമായ പണിത്തരങ്ങളെ ചെയ്യുന്നതിൽ അവർക്കെത്രത്തോളം സാമർത്ഥ്യമുണ്ടായിരുന്നുവെന്ന തത്വത്തെ കണ്ടറിയുന്നതിന്നും ഇടവരുന്നു. ഇങ്ങിനെ അസംഖ്യം തത്വങ്ങൾ നാണ്യപരിശോധനത്തിൽനിന്ന് ആ വിഷയത്തിൽ കുശലന്മാരായിട്ടുള്ളവർ കണ്ടുപിടിക്കുന്നുണ്ട്. അവരും തങ്ങളുടെ പ്രയത്നഫലത്തെ മാസികകളിലേയ്ക്കു ലേഖനമെഴുതിട്ടും പുസ്തകമെഴുതിട്ടും പ്രസിദ്ധം ചെയ്തുവരുന്നു.

4. ഇന്ത്യയിൽ പുരാതനകാലം മുതൽക്ക് ഓരോ കാലങ്ങളിലായി പണിചെയ്യപ്പെട്ടിട്ടുള്ള, അത്ഭുതകരങ്ങളായും മനോഹരങ്ങളായും അതിശയിക്കത്തക്ക കല്പനാശക്തിയെ പ്രയോഗിച്ചിട്ടുള്ളതായുമിരിക്കുന്ന ഓരോ മരാമത്തുവേലകൾ—ഹിന്തുക്കളുടെ ക്ഷേത്രാദികൾ, ബുദ്ധമതക്കാരുടേയും ജിനമതക്കാരുടേയും ക്ഷേത്രസ്തൂപവിഹാരമഠചൈത്യാദികൾ, റോപ്പാകഴിച്ച വിചിത്രവേലകളോടുകൂടി പണിയിച്ചിട്ടുള്ള ക്ഷേത്രവിഹാരാദികൾ, പിന്നെ ഏറെക്കുറെ ആധുനികമായ കാലങ്ങളിൽ മുസൽമാന്മാരുടെ ഉൽകർഷകാലത്തു പലദിക്കുകളിലായി പണിചെയ്യിച്ചിട്ടുള്ള പള്ളികൾ, കൊട്ടാരങ്ങൾ, കോട്ടകൾ, ശവകുടീരങ്ങൾ എന്നിവയെല്ലാം—ഈ എനത്തിൽ ഉൾപ്പെടുന്നു. മേൽ കാണിച്ചിട്ടുള്ള ഒന്നും രണ്ടും വിഭാഗങ്ങളിൽ ആവക കെട്ടിടങ്ങളുടെ പുറഭാഗങ്ങളിൽ കൊത്തിട്ടുള്ള വിചിത്രങ്ങളായ പലവക രൂപങ്ങളെപ്പററിയും ചിത്രങ്ങളെപ്പററിയും മാത്രമാണ് നിരൂ

പിച്ചിട്ടുള്ളത്. ഈ ഘട്ടത്തിൽ ആവക കെട്ടിടങ്ങളെപ്പററിത്തന്നെ പറയുവാൻ പോകുന്നു. പണ്ഡിതന്മാരുടെ ഉള്ളിൽ ചരിത്രവിഷയമായിട്ടു പലവിധ സംബന്ധജ്ഞാനത്തെ ഉദിപ്പിക്കുന്നതായും ദശനമാത്രത്തിൽ അവരുടെ ചിത്തത്തിന്നു വിസ്മയത്തേയും ആനന്ദത്തേയും ആശ്ചൎയ്യത്തേയും ഔന്നത്യത്തേയും പിന്നേയും അനേകം ഉൽകൃഷ്ടവികാരങ്ങളേയുമുണ്ടാക്കുന്നതായുമുള്ള നാനാപ്രകാരമായിരിക്കുന്ന ആവക മരാമത്തുവേലകൾ ഇന്ത്യയിൽ പലദിക്കുകളിലുമായി ഇപ്പോഴും നില്ക്കുന്നതു കാണാവുന്നതാണ്. അവക്കുപുറമെ, വേറെ അനേകം കെട്ടിടങ്ങൾ പകുതി ജീൎണ്ണപ്പെട്ടു കിടക്കുന്നതായിട്ടും കാണാം; മററുചിലത് ഒട്ടുമുക്കാലും ജീൎണ്ണാവസ്ഥയെ പ്രാപിച്ചുകിടക്കുന്നതായിട്ടും കാണുന്നുണ്ട്. ഇവക്കുപുറമെ, വേറെ അനവധി ജീൎണ്ണപ്പെട്ട കെട്ടിടങ്ങളേയും ചിലപ്പോൾ ഒരു പട്ടണംതന്നെയും, സംഗതിവശാൽ ചില പ്രദേശം കിളയ്ക്കുന്ന സമയത്തു ജനങ്ങൾ കണ്ടുമുട്ടുന്നതായും, ആവക ഘട്ടങ്ങളിൽ ഗവൎമ്മേണ്ടുചിലവിന്മേൽ അവയെ മൂടിക്കിടക്കുന്ന മണ്ണു നീക്കി വേണ്ടപോലെ സൂക്ഷിക്കുന്നതായുമുള്ള സംഗതികളും ധാരാളമാകുന്നു. എന്നുതന്നെയല്ല, ഇന്ത്യാഗവൎമ്മേണ്ട് ഈ ആവശ്യത്തിലേയ്ക്കായി 'ആൎക്കിയോളോജിക്കൽ ഡിപ്പാൎട്ടുമെണ്ട്' എന്നൊന്നു നിൎമ്മിക്കുകതന്നെ ചെയ്തിട്ടുണ്ട്. അങ്ങിനെയുള്ള ഡിപ്പാൎട്ടുമെണ്ടുകളെ ഇപ്പോൾ ഇന്ത്യയിൽ ഒട്ടുമിക്ക പ്രധാനസംസ്ഥാനങ്ങളിലും ഏൎപ്പെടുത്തിട്ടുണ്ട്. പുരാതനകാലംമുതൽക്ക് ഓരോ കാലങ്ങളിലായി പണിചെയ്യപ്പെട്ടിട്ടുള്ളവയും ഇന്നും നിലനിന്നുപോരുന്നവയും ആയ കെട്ടിടങ്ങളേയും സ്തംഭങ്ങളേയും സ്തൂപങ്ങളേയും കേടുവരാതെ നിൎത്തുന്നതിൽ വേണ്ടുംവണ്ണം നിഷ്കൎഷിക്കുക, ഏതാനും ജീൎണ്ണാവസ്ഥയിൽ കിടക്കുന്നവയെ കേടുപാടുകൾ തീൎത്തു സൂക്ഷിക്കുക, പിന്നെ, കാലാന്തരംകൊണ്ടു നശിച്ചു മണ്ണുമുതലായതു വന്നു മൂടിക്കിടക്കുന്ന ചിലതിനെ മണ്ണുനീക്കി കണ്ടപടി സൂക്ഷിക്കുക മുതലായവയെല്ലാം ആ ഡിപ്പാൎട്ടുമെണ്ടുകാരുടെ ചുമതലയിൽ

പെട്ട കാൎയ്യങ്ങളാകുന്നു. ലാൎഡ് കൎസൻ വൈസ്രായിയായിരുന്ന കാലത്താണ് ഈ വിഷയത്തിൽ കുറെ അധികം നിഷ്കൎഷയുണ്ടായിട്ടുള്ളത്. അതിനാൽ, അദ്ദേഹത്തിന്റെ രാജ്യഭാരത്തെപ്പറ്റി ഇന്ത്യയിലുള്ള വൎത്തമാനപത്രങ്ങൾ പലതരത്തിലും പറയുന്നുണ്ടെങ്കിലും ഈ ഒരു കാൎയ്യത്തിൽ ഇന്ത്യക്കാരായ നാമെല്ലാവരും കൎസൻപ്രഭുവിനോടു നിശ്ചയമായിട്ടും കൃതജ്ഞന്മാരായിരിക്കേണ്ടതാകുന്നു. കുറച്ചു വൎഷങ്ങൾക്കുമുമ്പു ഫെൎഗ്ഗുസൻ എന്നു പേരായ മഹാൻ 'ഇന്ത്യയിലെ മരാമത്തുവേലകൾ' എന്ന തലവാചകംവെച്ച് അസംഖ്യം ചിത്രങ്ങളോടുകൂടി ഒരു വലിയ പുസ്തകമെഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. (അതിന്റെ രണ്ടാംപതിപ്പിന്റെ നിരൂപണം ഈയിടെ 'ലണ്ടൻ ടൈംസിൽ' കാണുകയുണ്ടായി.) അതിൽ അദ്ദേഹം, വളരെ പരന്നുകിടക്കുന്ന ഈ വിഷയത്തെ വേണ്ടപോലെ വിഭാഗംചെയ്തു ശാസ്ത്രരീതിയിൽ യുക്തിയുക്തമായി പ്രതിപാദിച്ചിട്ടുണ്ട്. ബൗദ്ധമതക്കാരുടെ ഉൽകൎഷകാലത്ത് ഓരോ രാജാക്കന്മാർ അവരവരുടെ ആചാൎയ്യന്മാരുടെ ഓൎമ്മയ്ക്കായിട്ടും, അല്ലെങ്കിൽ, ഓരോ സംഭവങ്ങളുടെ സ്മാരകമായിട്ടും മറ്റും പണിചെയ്യിച്ചിട്ടുള്ള, കൃഷ്ണാനദീതീരത്തുള്ള 'അമരാവതി' സ്തൂപം, മദ്ധ്യ ഇന്ത്യയിൽ ഭോപാൽരാജ്യത്തുള്ള പ്രസിദ്ധമായ 'സാഞ്ചി' സ്തൂപം, പ്രയാഗയിൽനിന്നു വളരെ അകലെയല്ലാത്ത 'ഭാർഹട്ട്' സ്തൂപം, കാശിക്കു സമീപമുള്ള 'സാർനാഥ്' സ്തൂപം എന്നിവയേയും, ഹൈദ്രാബാദ്‌രാജ്യത്തുള്ള 'അജംട', 'എല്ലോറ' എന്നിങ്ങിനെയുള്ള ഗുഹകളിൽ പണിചെയ്യപ്പെട്ടിട്ടുള്ള വിഹാരങ്ങളേയും ചൈത്യങ്ങളേയും, ഹിന്ദുരാജാക്കന്മാരുടെ ഉൽകൎഷകാലത്തുണ്ടായിട്ടുള്ള കാശി, ജഗന്നാഥപുരി, മഹാബലിപുരം, ശ്രാവണബെൽഗോള, ശ്രീരംഗം, മധുര, രാമേശ്വരം എന്നീ സ്ഥലങ്ങളിലെ മഹാക്ഷേത്രങ്ങളേയും, മദ്ധ്യ ഇന്ത്യയിൽ രാജപുത്രരാജാക്കന്മാരുടേയും സിക്കരാജാക്കന്മാരുടേയും കാലത്തു കെട്ടപ്പെട്ടിട്ടുള്ള 'ജയിപ്പൂർ', 'അജമീർ', 'അമ്രിത്സർ' മുതലായ

രാജ്യങ്ങളിൽ കാണപ്പെടുന്ന രാജധാനികളേയും, പിന്നെ മുസൽമൻരാജാക്കന്മാരുടെ കാലത്ത് ഡൽഹി, ആഗ്ര, ബീജപ്പൂർ, ശ്രീരംഗപട്ടണം മുതലായ പട്ടണങ്ങളിൽ കാണുന്ന രാജധാനികൾ, പള്ളികൾ, ശവകുടീരങ്ങൾ മുതലായവയേയും— ഇങ്ങിനെ തെക്കുവടക്ക് ഉദ്ദേശം ആയിരത്തെണ്ണൂറ് നാഴിക നീളവും വടക്കെ അറ്റംകൊണ്ടു കിഴക്കുപടിഞ്ഞാറ് ഏകദേശം അത്രതന്നെ വിസ്താരവും ഉള്ള ഇന്ത്യാഖണ്ഡത്തിൽ പല രാജ്യങ്ങളിലായി കാണപ്പെടുന്ന പലവിധ മരാമത്തുവേലകളേയും— മേൽപറഞ്ഞ ഫെർഗ്ഗുസൻ എന്ന മഹാൻ അദ്ദേഹത്തിന്റെ പുസ്തകത്തിൽ കാലദേശങ്ങളെ അനുസരിച്ച തരംതിരിച്ച ക്രമപ്പെടുത്തുകയും, അവയെ ഓരോന്നിനേയും പരിശോധിച്ചിട്ട് ഇന്ത്യയിൽ അതാതുകാലത്ത് അതാതുരാജ്യത്തുള്ള ശില്പികൾ ഏതെല്ലാം തച്ചുശാസ്ത്രസമ്പ്രദായങ്ങളെയാണ് അനുവർത്തിച്ചിട്ടുള്ളതെന്നും, പണ്ടു വളരെ ഔന്നത്യം പ്രാപിച്ചിട്ടുള്ള പേർഷ്യ, ഗ്രീസ്, ഇറാലി എന്നീ രാജ്യങ്ങളിലുള്ള ശില്പിശാസ്ത്രസമ്പ്രദായത്തെ ഇന്ത്യാക്കാർ ഏതെല്ലാം കാര്യത്തിൽ സ്വീകരിച്ചിട്ടുണ്ടെന്നും ഇന്ത്യാക്കാരുടെ മരാമത്തുരീതികളും മുൻപറഞ്ഞ അന്യരാജ്യങ്ങളിലുള്ളവരുടെ മരാമത്തുരീതികളും തമ്മിൽ ഏതെല്ലാം കാര്യത്തിലാണ് സാമ്യമുള്ളതെന്നും ഏതെല്ലാത്തിലാണ് വ്യത്യാസമുള്ളതെന്നും, ഇന്ത്യയിൽ പല രാജ്യങ്ങളിൽ പല കാലത്തായിട്ടുണ്ടായിട്ടുള്ള കെട്ടിടങ്ങൾ ഏതെല്ലാം രാജാക്കന്മാരുടെ കാലത്താണ് പണിചെയ്യപ്പെട്ടിട്ടുള്ളതെന്നും, അവയുടെ നിർമ്മാണത്തിൽ അതതുകാലങ്ങളിലുള്ള പലതരം ശില്പികൾ സ്വസ്വവിദ്യകളിൽ എത്രത്തോളമാണ് ഉന്നതിയെ പ്രാപിച്ചിട്ടുള്ളതെന്നും മററുമുള്ള പലവിധ സംഗതികളെ നിരൂപിക്കുകയും ചെയ്തിട്ടുണ്ട്. അതിൽപിന്നെ ഈ വിഷയത്തിൽതന്നെ പരിശ്രമിക്കുന്ന പല ആധുനികപണ്ഡിതന്മാരും തത്സംബന്ധമായി വേറെയും അനേകം സംഗതികളെ കണ്ടുപിടിച്ച പ്രസിദ്ധം ചെയ്തിട്ടുള്ളതായി കാണുന്നു.

5. സംസ്കൃതഭാഷയിലുള്ള ഗ്രന്ഥസമൂഹങ്ങൾ— (1) വേദങ്ങൾ, വേദാംഗങ്ങൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ എന്നിങ്ങിനെയുള്ള വൈദികമായ ഗ്രന്ഥങ്ങളുടെ സമൂഹം; (2) വിവിധധൎമ്മങ്ങളെ പ്രതിപാദിക്കുന്ന സ്മൃതിഗ്രന്ഥങ്ങളുടെ സമൂഹം; (3) ഇതിഹാസപുരാണഗ്രന്ഥങ്ങളുടെ സമൂഹം; (4) ജ്യോതിഷം, വൈദ്യം, തൎക്കം, വ്യാകരണം, വേദാന്തം, സാംഖ്യം, യോഗം, മന്ത്രം എന്നീ ശാസ്ത്രങ്ങളിൽ ഓരോന്നിലുമുള്ള ഗ്രന്ഥസമൂഹങ്ങൾ; (5) അവയ്ക്കു പുറമെ, കാവ്യനാടകാലങ്കാരങ്ങൾ, സംഗീതം, ഇതരസുകുമാരകലാവിദ്യകൾ, തച്ചുശാസ്ത്രം മുതലായവയിലോരോന്നിലുമുള്ള ഗ്രന്ഥസമൂഹങ്ങൾ—ഇങ്ങിനെ സംസ്കൃതഭാഷയിലുള്ള ഗ്രന്ഥങ്ങളെ പല സമൂഹങ്ങളായി വിഭജിക്കാവുന്നതാണ്. ഇവയിൽ ഓരോ എണ്ണത്തിലും അസംഖ്യം ഗ്രന്ഥങ്ങൾ നശിച്ചുപോയിട്ടുള്ളതായി അറിയുന്നുണ്ട്. രണ്ടായിരത്തിച്ചില്വാനം സംവത്സരങ്ങൾക്കു മുമ്പ് അലക്സാണ്ടർ എന്ന പേരായ പ്രസിദ്ധ യവനരാജാവ് ഇന്ത്യയെ ആക്രമിച്ച കാലത്ത് അദ്ദേഹം ഇവിടെനിന്ന് അസംഖ്യം ഗ്രന്ഥങ്ങൾ കൊണ്ടുപോയി ആഫ്രിക്കയിൽ 'അലക്സാൻഡ്രിയ' എന്ന നഗരത്തിൽ സൂക്ഷിച്ചതായും പിന്നീട് അനവധി കാലം കഴിഞ്ഞതിന്റെശേഷം മുസൽമാന്മാരുടെ ആക്രമണകാലത്ത് ആ നഗരം നശിപ്പിച്ചതോടുകൂടി ആവക ഗ്രന്ഥങ്ങളേയും അവർ ചുട്ടുപൊട്ടിച്ചതായുമുള്ള കഥകൾ ഇതരദേശീയന്മാരുടെ ചരിത്രഗ്രന്ഥങ്ങളിൽ കാണുന്നു. ഉദ്ദേശം നാന്നൂറിച്ചില്വാനം വൎഷങ്ങൾക്കു മുമ്പുമുതൽ ഓരോ കാലങ്ങളിലായി പറങ്കി, ലന്ത, പരന്ത്രീസ്, ഇംഗ്ലീഷ് എന്നീ യൂറോപ്യദേശീയന്മാർ ഇന്ത്യയിലേക്കു ആദ്യം കച്ചവടത്തിന്നായിട്ടു വരികയും പിന്നീടു ക്രമേണ ഓരോ രാജ്യങ്ങളേയായി കയ്യിലാക്കുകയും അപ്പോഴെല്ലാം പലവിധത്തിലുമുള്ള നാശങ്ങൾ അവിടവിടെ വരുത്തിക്കൂട്ടുകയും ചെയ്തിരുന്നുവെങ്കിലും അവർ (പ്രധാനമായിട്ടു പരന്ത്രീസ്കാരും ഇംഗ്ലീഷ്കാരും) അതാതു

ദിക്കുകളിലുണ്ടായിരുന്ന ഗ്രന്ഥശാലകളെ സൂക്ഷിക്കുന്നതിൽ മനസ്സിരുത്തുക പതിവായിരുന്നു. മുസൽമൻചക്രവൎത്തിമാരിൽ പലരും ഇന്ത്യയിലുള്ള വിദ്വാന്മാരെ യഥോചിതം പൂജിക്കുകയും ഹിന്തുക്കളുടെ വേദശാസ്ത്രപുരാണേതിഹാസാദി ഗ്രന്ഥങ്ങളെ ആദരിക്കുകയും ചെയ്തിരുന്നു. ഈവക കാരണങ്ങളെക്കൊണ്ടു നമ്മുടെ പൂൎവ്വന്മാർ ഓരോ വിഷയത്തിലും സമ്പാദിച്ചുവെച്ചിട്ടുള്ള ഗ്രന്ഥങ്ങൾ തീരെ നശിച്ചുപോകാതിരുന്നു. ആവക ഗ്രന്ഥങ്ങളാസകലവും മുൻപറഞ്ഞ യൂറോപ്യരാജ്യങ്ങളിലെ പ്രധാനനഗരങ്ങളിലുള്ള മ്യൂസിയങ്ങളിൽ ശേഖരിക്കപ്പെട്ടിട്ടുണ്ട് എന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. ബ്രിട്ടീഷ്ഗവൎമ്മെണ്ടിന്റെ ആദ്യവസാനത്തിൽ അവയിൽ പലതും ഇന്ത്യയിൽ പലേടത്തുമായി സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും ലണ്ടൻ, പാരീസ്, ബെർലിൻ എന്നീ നഗരങ്ങളിലെ മ്യൂസിയങ്ങളിലുള്ള ശേഖരിപ്പുപോലെ ഇവിടങ്ങളിൽ കാണുമോ എന്നു സംശയമാണ്. എന്നാലും നമുക്ക് അവരോടു പരിഭവത്തിന്നവകാശമില്ല. എന്തെന്നാൽ നമ്മുടെ ഗ്രന്ഥസമൂഹങ്ങളെ പൊതുജനങ്ങൾക്കുപകാരപ്രദങ്ങളാക്കിത്തീൎക്കുന്നതിന്ന് അവർ വളരെ ശ്രമംചെയ്യുന്നുണ്ട് എന്ന കാൎയ്യത്തിൽ ആൎക്കും വാദമില്ല. ഏകദേശം ഒരു നൂറു സംവത്സരങ്ങൾക്കു മുമ്പുമുതൽ ഇങ്ങോട്ട് അതാതു തലമുറയിലായി സംസ്കൃതഭാഷാപണ്ഡിതന്മാരായ അസംഖ്യം പാശ്ചാത്യവിദ്വാന്മാർ അവരവരുടെ രാജ്യങ്ങളിൽ ശേഖരിക്കപ്പെട്ടിട്ടുള്ള സംസ്കൃതഗ്രന്ഥങ്ങളെ—പല അക്ഷരങ്ങളിൽ എഴുതപ്പെട്ടിട്ടുള്ളവയും ഏടുകൾ ചിതലുപിടിച്ചുപോയിട്ടുള്ളവയും അക്ഷരവ്യക്തിയില്ലാത്തവയുമായ ഗ്രന്ഥങ്ങളെ—വളരെ ബുദ്ധിമുട്ടി വായിച്ചു മനസ്സിലാക്കുകയും ഓരോന്നിന്റേയും പല പാഠങ്ങളെ നോക്കി പരിശോധിക്കുകയും അതിന്റെശേഷം അവയെ നാഗരാക്ഷരത്തിൽ അച്ചടിക്കുകയും ചെയ്തുപോരുന്നുണ്ട്; അച്ചടിക്കുകമാത്രമല്ല, അവയെ ഓരോന്നായി സ്വഭാഷകളിലേക്കു തൎജ്ജമചെയ്തും വരുന്നു. പ്രൊഫ്

സർ മാക്സ്മുള്ളർ എന്ന മഹാനാണ് ശീമരാജ്യത്തുവെച്ച് ഋഗ്വേദത്തെ മുൻപറഞ്ഞപ്രകാരം പരിശോധിച്ച നാഗരാക്ഷരത്തിൽ ഒന്നാമതായി അച്ചടിപ്പിച്ചത്. പുസ്തകം ആദ്യമായിട്ടിന്ത്യയിൽ വന്നപ്പോൾ അന്നത്തെ വൈദികന്മാൎക്കുണ്ടായ ആശ്ചൎയ്യം ഇന്നപ്രകാരമായിരുന്നുവെന്നു പറഞ്ഞറിയിക്കുവാൻ തരമില്ല. 'ഒരു മ്ലേച്ഛൻ അന്യരാജ്യത്തുവെച്ചു നമ്മുടെ വേദത്തെ അച്ചടിപ്പിച്ചിരിക്കുന്നു! ചിത്രം!! അതൊരിക്കലും ശരിയായിട്ടുവരുവാൻ പാടില്ല, നിശ്ചയം. അബദ്ധമയമായിരിക്കും!' എങ്കിലും അവരുടെ തല്ക്കാലമനഃക്ഷോഭമൊന്നാറിയതിന്റെശേഷം ആ പുസ്തകത്തെ സാവധാനത്തിൽ പരിശോധിച്ചുനോക്കിയപ്പോൾ പിഴ ഇത്ര കുറഞ്ഞതായ ഒരു ഗ്രന്ഥം അവരിൽ ആരുടെ കയ്യിലുമില്ല എന്ന് എല്ലാവരും സമ്മതിക്കേണ്ടിവന്നു. അതിന്റെശേഷം പ്രൊഫസ്സർ മാക്സ്മുള്ളർ ഋഗ്വേദത്തെ ഇംഗ്ലീഷിലേക്കു തൎജ്ജമചെയ്തു. പിന്നീട്ട സായണഭാഷ്യത്തോടുകൂടി ഋഗ്വേദത്തെ അച്ചടിക്കുകയും ഉടനെ ഭാഷ്യത്തെക്കൂടി ഇംഗ്ലീഷിലേക്കു ഭാഷാന്തരപ്പെടുത്തുകയും ചെയ്തു. ശങ്കരഭാഷ്യസഹിതം ദശോപനിഷത്തും അദ്ദേഹംതന്നെ തൎജ്ജമചെയ്യുകയുണ്ടായിട്ടുണ്ട്. സംസ്കൃതഭാഷയിൽ അദ്ദേഹം നോക്കാത്ത ഗ്രന്ഥങ്ങൾ വളരെ കുറച്ചുമാത്രമേ കാണുകയുള്ളൂ. ഹിന്തുക്കളുടെ സംഗീതശാസ്ത്രം മാത്രം തന്റെ ബുദ്ധിക്കു ഗോചരമാകുന്നില്ല എന്ന് അദ്ദേഹം പറഞ്ഞിട്ടുള്ളതായി കേട്ടിട്ടുണ്ട്. അദ്ദേഹം ഇന്ത്യാരാജ്യത്തു വന്നിട്ടില്ല; എങ്കിലും നമ്മുടെ വേദങ്ങളേയും സ്മൃതികളേയും ശാസ്ത്രങ്ങളേയും പുരാണങ്ങളേയും മററും പരിശോധിച്ചു ഗുണദോഷവിവേചനം ചെയ്തിട്ടുള്ളതു വായിച്ചുനോക്കിയാൽ ഏവനും അതിയായിട്ടാശ്ചൎയ്യപ്പെടാതെയിരിക്കുന്നതല്ല. പാണ്ഡിത്യംകൊണ്ടു പ്രൊഫസ്സർ മാക്സ്മുള്ളർ എന്ന മഹാനോടു തുല്യന്മാരായിട്ടുള്ളവരും, പിന്നെ, അതിൽ അല്പം താണുനില്ക്കുന്നവരുമായ അസംഖ്യം പാശ്ചാത്യവിദ്വാന്മാർ ഇപ്പോഴും നമ്മുടെ ഓരോ ഗ്രന്ഥങ്ങളെ ഭാഷാന്തരം ചെയ്തും അവ

യെ നിഷ്കർഷയോടുകൂടി പരിശോധിച്ചു ചരിത്രസംബന്ധമായ ഓരോ തത്വങ്ങളെ അവയിൽനിന്നു കണ്ടുപിടിച്ചും വരുന്നുണ്ട്. ആകപ്പാടെ ഇപ്പോൾ നോക്കുന്നതായാൽ ഇംഗ്ലീഷിലേക്കു ഭാഷാന്തരപ്പെടുത്താത്തതുകളായുള്ള സംസ്കൃതഗ്രന്ഥങ്ങൾ വളരെ കുറച്ചുമാത്രമേ ശേഷിച്ചിട്ടുള്ളൂ എന്നു കാണാവുന്നതാണ്. ഉത്സാഹശാലികളും പണ്ഡിതന്മാരുമായ ഇന്ത്യാക്കാരും ഇപ്പോൾ ഈ കാര്യത്തിൽ വളരെ ശ്രമം ചെയ്തുവരുന്നുണ്ട്. അവരിൽ രമേശചന്ദ്രദത്തൻ, രാജേന്ദ്രലാലാമിത്രൻ എന്നീ ബംഗാളി മഹാന്മാരേയും ബാലഗംഗാധരതിലകൻ, ഡാക്ടർ ഭണ്ഡാർക്കർ എന്നീ മഹാരാഷ്ട്രദേശീയന്മാരേയും പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു. രമേശചന്ദ്രദത്തന്റെ 'പ്രാചീനാര്യാവർത്തം' എന്ന ഗ്രന്ഥത്തെ ഒന്നു ചുരുക്കി മലയാളഭാഷയിലേക്കു തർജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കഥ മിക്ക വായനക്കാർക്കും അറിയാമല്ലോ. ഗംഗാധരതിലകൻ* എന്ന പ്രസിദ്ധപുരുഷൻ 'ഓറിയൺ' എന്ന പേരോടുകൂടി ഒരു ഗ്രന്ഥവും, പിന്നെ പുരാതന ആര്യന്മാരുടെ ആദികാലത്തുള്ള വാസസ്ഥാനം ഇപ്പോൾ മഞ്ഞ് കട്ടിപിടിച്ചുകിടക്കുന്ന (ആറുമാസം രാത്രിയും ആറുമാസം പകലുമായിരിക്കുന്ന) ഉത്തരധ്രുവപ്രദേശങ്ങളിലായിരുന്നുവെന്ന സംഗതിയെ തെളിയിക്കുന്നതായ ഒരു ഗ്രന്ഥവും പ്രധാനമായിട്ടെഴുതീട്ടുണ്ട്. 'ഓറിയൺ' എന്ന ഗ്രന്ഥത്തിൽ വേദം ഇപ്പോഴത്തെ ആകൃതിയിൽ രചിക്കപ്പെട്ടിട്ടുള്ളത് എന്നാണ് എന്ന സംഗതിയെ വേദത്തിൽതന്നെയുള്ള ജ്യോതിശ്ശാസ്ത്രസംബന്ധമായ ചില തത്വങ്ങളെക്കൊണ്ടു തെളിയിക്കുകയാകുന്നു. മറ്റേ ഗ്രന്ഥത്തിൽ അദ്ദേഹം വേദത്തിൽനിന്നുതന്നെ ഓരോ ഭാഗങ്ങളെ പ്രമാണമായി എടുത്ത് ആ വിഷയത്തെ യുക്തിയുക്തമായി പ്രതിപാദിച്ചിട്ടുള്ളതിനെ വാ

* ഇദ്ദേഹം ഇപ്പോൾ നാടുകടത്തപ്പെട്ടിട്ട് ബർമ്മാരാജ്യത്തു തടവിൽ താമസിക്കുകയാണെന്ന് വിവരം വായനക്കാരിൽ പലരും ധരിച്ചിട്ടുണ്ടായിരിക്കുമല്ലോ. ഇദ്ദേഹത്തിന്റെ 'ഓറിയൺ' എന്ന ഗ്രന്ഥത്തിൽ ജ്യോതിശ്ശാസ്ത്രസംബന്ധമായ ചില തത്വങ്ങളെ അടിസ്ഥാനമാക്കിയാണു വേദകാലത്തെ നിർണ്ണ

യിച്ചുനോക്കുമ്പോൾ യൂറോപ്യപണ്ഡിതന്മാർ ഇത്രയും സ്പഷ്ടമായ സംഗതിയെ ഇതേവരെ കാണാതിരുന്നതു കുറെ ആശ്ചര്യം തന്നെയാണ് എന്നു തോന്നിപ്പോകുന്നു, അത്ര അനുഭവപ്പെടുത്തിക്കൊണ്ടാണ് അദ്ദേഹം ആ വിഷയത്തെ പ്രതിപാദിച്ചിട്ടുള്ളത്. ആ ഗ്രന്ഥത്തിന്റെ സംക്ഷേപമായിട്ടെങ്കിലുമുള്ള സ്വല്പജ്ഞാനം വായനക്കാർക്കുണ്ടാകണമെങ്കിൽ അതിനെപ്പറ്റി ഒരു പ്രത്യേകലേഖനം തന്നെ വേണ്ടിവരുന്നതാണ്.

ഗ്രന്ഥങ്ങളിൽനിന്നു ചരിത്രവിഷയമായ സംഗതികളെ വേർതിരിച്ചെടുക്കുന്നതിനും മറ്റുമായി ഇന്ത്യയിലും യൂറോപ്പിലുമുള്ള വിദ്വാന്മാരുടെ ഉത്സാഹത്തിന്മേൽ പല സഭകൾ ഏർപ്പെടുത്തപ്പെട്ടിട്ടുണ്ട്. ആ വക സഭകളുടെ അദ്ധ്യക്ഷതയിൽ ഈ പ്രത്യേകാവശ്യത്തിന്നായി പല മാസികപുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തിവരുന്നു. അങ്ങിനെയുള്ള മാസികകൾ മൂലമാണ് വിദ്വാന്മാർ തങ്ങളുടെ പ്രയത്നങ്ങളുടെ ഫലത്തെ അപ്പപ്പോൾ പരസ്പരം മനസ്സിലാക്കുന്നത്. ചിലർ വേദങ്ങളെ പരിശോധിച്ച് അവയുടെ രചനാവൈചിത്ര്യത്തെയും ഛന്ദസ്സുകളുടെ രീതിയെയും മറ്റും കണ്ട് അവയുടെ നിർമ്മാണത്തിന്നുള്ള കാലത്തെ നിർണ്ണയിക്കുന്നു. പിന്നെ, അവയിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളിൽനിന്ന് ഏറ്റവും പുരാതനമായ വൈദികകാലത്തുള്ള ജനങ്ങളുടെ ഭക്ഷണവസ്ത്രധാരണ ആചരണാദികാര്യങ്ങൾ എപ്രകാരമായിരുന്നുവെ

ഷിക്കുകയാണ് ചെയ്തിട്ടുള്ളത്. എന്നാൽ എന്റെ ഈ യുക്തികളെക്കൊണ്ടെന്തു ഫലത്തെ സാധിച്ചിട്ടുള്ളത് എന്ന സംഗതി വായനക്കാർക്കറിയുന്നതിന്നുവേണ്ടി ആ വിഷയത്തിൽ അപാരപാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള മഹാരാജമാന്യരാജശ്രീ, രാജരാജവർമ്മ കോയിത്തമ്പുരാൻ എം. എ. തിരുമനസ്സുകൊണ്ട് അതിനെപ്പറ്റി ഒരു ലേഖനമെഴുതിയാൽ കൊള്ളാമെന്ന് ഈ ലേഖകൻ അദ്ദേഹത്തിനോടു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

ന്നും വൈദികവൃത്തികൾ എപ്രകാരമെന്നും അവരുടെ സമുദായത്തിന്റെ കെട്ടുപാട് എപ്രകാരമെന്നും കൃഷിവാണിജ്യാദി വ്യവഹാരങ്ങളെങ്ങിനെയായിരുന്നുവെന്നും മററുമുള്ള സംഗതികളെ മനസ്സിലാക്കുന്നു. ഈ രീതിയിൽത്തന്നെ വേറെ ചിലർ സ്മൃതിപുരാണേതിഹാസാദിഗ്രന്ഥങ്ങളെ പരിശോധിച്ച് അവയിൽനിന്ന് അതേ പ്രകാരത്തിലുള്ള സംഗതികളെ കണ്ടുപിടിക്കുന്നു. ഇതിഹാസപുരാണാദിഗ്രന്ഥങ്ങളിൽ കാണപ്പെടുന്ന ഐതിഹ്യങ്ങളെല്ലാം ചരിത്രയോഗ്യങ്ങളായ സംഭവങ്ങളായിട്ടവർ എടുക്കുന്നില്ല. അവയിൽ കാണുന്ന ഓരോ ഐതിഹ്യങ്ങൾക്കു തെളിവായിട്ടു മേൽപറഞ്ഞ വിഭാഗങ്ങളിൽ പെട്ട എന്തെങ്കിലും റിക്കാർട്ടുകളുണ്ടോ എന്നു നോക്കുന്നു; ഉണ്ടെങ്കിൽ ആ സംഗതിയെ ചരിത്രയോഗ്യമായിട്ടു സ്വീകരിക്കുന്നു. റിക്കാർട്ടില്ലാത്തവയെ സംശയസ്ഥാനത്തു വെയ്ക്കുകയേ ഉള്ളൂ. എന്നാൽ വാസ്തവത്തിൽ അനേകം ഐതിഹ്യങ്ങൾ ചരിത്രവിഷയാന്വേഷണത്തിൽ സഹായമായിത്തീർന്നിട്ടുണ്ട്. ഒരു ചെറിയ പഴങ്കഥയ്ക്കു യോജിപ്പായിട്ട് ബാഹ്യമായിട്ട് എന്തെങ്കിലും ഒരു റിക്കാർട്ട് കണ്ടുകിട്ടുക എന്ന സംഭവം അതേവരെ മൂടിക്കിടന്നിരുന്ന എത്രയും മുഖ്യങ്ങളായ ചരിത്രവിഷയങ്ങളെ വെളിപ്പെടുത്തുന്നതിന്നു പലപ്പോഴും കാരണമായിത്തീർന്നിട്ടുണ്ടെന്നു ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. അതിനാൽ ചരിത്രവിഷയാന്വേഷണകാര്യത്തിൽ ഐതിഹ്യങ്ങൾക്ക് ഒരു മാന്യസ്ഥാനം കൊടുക്കേണമെന്നതിന്നു വാദമില്ല. മുൻ കാണിച്ച സമ്പ്രദായത്തിൽത്തന്നെ വിവിധശാസ്ത്രഗ്രന്ഥങ്ങളേയും കാവ്യനാടകാലങ്കാരാദി ഗ്രന്ഥങ്ങളേയും വേറെ വിഷയങ്ങളിലുള്ള ഗ്രന്ഥങ്ങളേയും മററു ചില വിദ്വാന്മാർ പരിശോധിക്കുന്നു. അവ ഇന്നിന്നകാലങ്ങളിൽ ഇന്നിന്ന മഹാന്മാരാലാണ് എഴുതപ്പെട്ടിട്ടുള്ളതെന്നും തത്തൽകാലങ്ങളിൽ അതാതു വിഷയങ്ങൾക്ക് എത്രത്തോളം ഉൽകർഷം വ

ന്നിട്ടുണ്ടായിരുന്നുവെന്നും അവയോരോന്നിലും അന്യരാജ്യത്തുള്ള മഹാന്മാരുടെ സഹായം ഇന്ത്യാക്കാൎക്ക് എത്രത്തോളമുണ്ടായിട്ടുണ്ടെന്നും അതുപോലെതന്നെ ഇതരദേശീയന്മാൎക്ക് ആ വക വിഷയങ്ങളിൽ ഇന്ത്യാക്കാരുടെ സഹായമെത്രയുണ്ടായിട്ടുണ്ടെന്നും മറ്റുമുള്ള പല സംഗതികളെ ആ വക ഗ്രന്ഥങ്ങളിൽനിന്ന് അവർ കണ്ടുപിടിക്കുന്നു.

പാലി എന്ന പ്രാകൃതഭാഷയിൽ ബുദ്ധമതസിദ്ധാന്തങ്ങൾ എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളും ബുദ്ധമതത്തിലുള്ള ആചാൎയ്യന്മാരുടെ ശാസ്ത്രവിഷയമായിട്ടുള്ള അനവധി ഗ്രന്ഥങ്ങളും, പിന്നെ, ദക്ഷിണഖണ്ഡത്തിലുള്ള തമിഴ്, തെലുങ്ക്, കൎണ്ണാടകം, മലയാളം മുതലായ ദ്രാവിഡഭാഷകളിലുള്ള ഗ്രന്ഥങ്ങളും ചരിത്രവിഷയാന്വേഷണത്തിനു പല വിധത്തിലും സഹായമായിത്തീൎന്നിട്ടുണ്ട്; എന്നുതന്നെയല്ല, ബുദ്ധമതക്കാരുടെ ഗ്രന്ഥങ്ങളാണ് ഹിന്തുക്കളുടെ ഗ്രന്ഥങ്ങളെക്കാൾ ഈ കാൎയ്യത്തിൽ അധികം സഹായിക്കുന്നത് എന്നാണ് പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത്.

6. ഭാഷാശാസ്ത്രം—സംസ്കൃതം, ഗ്രീക്ക്, ലത്തീൻ മുതലായ അനേകം പ്രധാനഭാഷകളുടെ നിഷ്കൃഷ്ടജ്ഞാനവും അവയിൽ താഴെ നില്ക്കുന്ന വേറെ എത്രയോ പഴയ ഭാഷകളിൽ സാമാന്യവ്യുല്പത്തിയും സമ്പാദിച്ചിട്ടുള്ള പണ്ഡിതന്മാരാണ് ഈ ശാസ്ത്രത്തിനധികാരികൾ. അവർ വിവിധഭാഷകളിലുമുള്ള ശബ്ദങ്ങളുടെ പ്രയോഗവിശേഷങ്ങളേയും രൂപഭേദങ്ങളേയും പരിശോധിച്ചിട്ട് ആ വക ഭാഷകൾ ഓരോന്നിനുമുള്ള സംബന്ധത്തെ കാണുന്നു; അവയിൽ ചില ഭാഷകൾ തമ്മിൽ കുറെ അധികം അടുപ്പമുള്ളതായി കാണുന്നു; ഇതിൽ നിന്ന് അവയെ ഉപയോഗിച്ചുവരുന്ന ജനങ്ങൾക്ക് അന്യോന്യം പണ്ടുണ്ടായിരുന്ന സംബന്ധത്തെക്കൂടി ഏറെക്കുറെ മനസ്സിലാക്കുവാൻ അവകാശം വരുന്നു. ഇങ്ങിനെയുള്ള തത്വങ്ങളെ കണ്ടു

പിടിക്കുന്നതിന്നു ശ്രമംചെയ്യുന്ന മുൻപറഞ്ഞ പണ്ഡിതവൎയ്യന്മാരുടെ യത്നങ്ങളും പ്രകൃതവിഷയത്തിലേക്കു സഹായമായിഭവിക്കുന്നു.

7. ലിപിപരിശോധനം—ഇതും കുറച്ചു കാലത്തിന്നിടയ്ക്കു് ഒരു ശാസ്ത്രമായിത്തീൎന്നിരിക്കുന്നു. പല ജാതി അക്ഷരങ്ങളുടെ ഉൽപത്തി, അവയുടെ ആകൃതിവിശേഷങ്ങൾ, അവയ്ക്കു കാലാന്തരത്തിൽ വന്നിട്ടുള്ള രൂപഭേദങ്ങൾ മുതലായ സംഗതികളാണു് ഇതിലെ പ്രതിപാദ്യവിഷയം. ചരിത്രസംബന്ധമായ അനവധി കാൎയ്യങ്ങൾ ഈ ശാസ്ത്രംകൊണ്ടും വെളിപ്പെടുന്നുണ്ടു്.

8. അന്യരാജ്യക്കാരിൽ ചില മഹാന്മാർ പണ്ടു് ഓരോ കാലങ്ങളിലായി ഇന്ത്യയിൽ വന്നു പല ദിക്കിലും സഞ്ചരിച്ചതിന്റെ ശേഷം തത്തൽകാലങ്ങളിൽ അവരവൎക്കു കണ്ടറിവുള്ള ഇന്ത്യയിലെ ഓരോ രാജ്യങ്ങളേയും നിവാസികളേയും രാജ്യഭരണസമ്പ്രദായങ്ങളേയും ജനങ്ങളുടെ ആചാരവിശേഷങ്ങളേയും മററനേക സംഗതികളേയും വിസ്താരമായി വൎണ്ണിച്ചുകൊണ്ടു ഗ്രന്ഥങ്ങൾ എഴുതീട്ടുണ്ടു്. അവയും ഒട്ടേറെ പ്രകൃതവിഷയത്തിലേക്കു മാൎഗ്ഗപ്രദൎശകങ്ങളാകുന്നു. യവനവിദ്വാനായ മെഗാസ്തനീസ്സ്, ചീനരാജ്യത്തെ പണ്ഡിതന്മാരായ ഫാഹിയാൻ, ഹ്യുയൻസൻ എന്നിവർ, റോമാക്കാരനായ പ്ലിനി എന്ന മഹാൻ, പെരിപ്ലസ് എന്ന ഭൂമിശാസ്ത്രഗ്രന്ഥത്തെ എഴുതിട്ടുള്ള ആൾ, മുസൽമാൻകാരനായ ആൽബെറുനി എന്ന വിദ്വാൻ എന്നിങ്ങിനെ ഇതരദേശീയന്മാരായ അസംഖ്യം വിദ്വാന്മാർ പല കാലങ്ങളിലായി ഇന്ത്യയെപ്പററി ഗ്രന്ഥങ്ങൾ എഴുതീട്ടുണ്ടു്. ആ വകക്കാരുടെ ഇടയിൽ ചരിത്രമെഴുതുക എന്ന സമ്പ്രദായമുണ്ടായിരുന്നതിനാലും, അവർ വൎണ്ണിച്ചിട്ടുള്ളതെല്ലാം അവൎക്കു പ്രത്യക്ഷമായിട്ടനുഭവമുള്ള സംഗതികളാകയാലും അവരുടെ ഗ്രന്ഥങ്ങൾ ഇന്ത്യാചരിത്രവിഷയത്തിൽ വിശ്വാസനീയങ്ങളായിട്ടാണു് ചരിത്രകാരന്മാർ ഗണിച്ചിട്ടുള്ളതു്. എന്നുതന്നെ

യല്ല, ഇന്ത്യയിൽ പുരാതനകാലങ്ങളിലെ ഓരോ സംഭവങ്ങളുടെ കാലം നിൎണ്ണയിക്കുന്നതിന്ന് അവയെയാണ് ഇന്ത്യാചരിത്രകാരന്മാർ പ്രമാണമായി സ്വീകരിച്ചിട്ടുള്ളത്. അവയെ അടിസ്ഥാനമാക്കീട്ടാണ് അവർ മറ്റൊരുവിധത്തിലും കണ്ടുപിടിക്കുവാൻ തരമില്ലാത്ത അനവധി ചരിത്രസംഭവങ്ങളുടെ കാലങ്ങളെ സ്ഥാപിച്ചിട്ടുള്ളത്.*

## ൧൨. മലയാളത്തിലെ ചരിത്രസാമഗ്രികൾ.

ഹിന്തുക്കൾക്കു ചരിത്രമെഴുതുന്നതിന്നുള്ള വാസന വളരെ കുറവാണ് എന്ന സംഗതിയെപ്പറ്റി "ഇന്ത്യാചരിത്രം" എന്ന ലേഖനത്തിൽ മുമ്പു പറഞ്ഞിട്ടുള്ളതു വായനക്കാർ ഓൎമ്മയുണ്ടായിരിക്കുമല്ലോ. മലയാളികളെ സംബന്ധിച്ച് ഈ തത്വം കുറെക്കൂടി സ്പഷ്ടമായി കാണുന്നുണ്ട്. ഇതിന്നു ദൃഷ്ടാന്തമായി ഒരു സംഗതി ഇവിടെ പറയാം. സി. അച്യുതമേനോൻ ബി. എ. അവർകൾ ഒരിക്കൽ ഒരു പ്രത്യേകാവശ്യത്തിന്നായിട്ട് തിരുവില്വാമലക്ഷേത്രത്തിലെ ഗ്രന്ഥവരി പരിശോധിക്കുകയുണ്ടായി. അതിൽ ക്ഷേത്രസംബന്ധമായി കലിയുഗാരംഭകാലത്തിൽ നടന്ന ഓരോ സംഗതികളെപ്പറ്റി പറഞ്ഞിട്ടു പിന്നെ "അതിന്റെ ശേഷം" എന്നു തുടങ്ങി നൂറു സംവത്സരംമുമ്പു നടന്ന കഥകളെപ്പറ്റിയാണ് പറഞ്ഞിരിക്കുന്നതത്രെ. "അതിന്റെ ശേഷം" എന്ന പദങ്ങളെക്കൊണ്ട് ഏകദേശം അയ്യായിരം സംവത്സരങ്ങൾക്കിടയ്ക്കു നടന്ന കഥകളെ ഒരൊറ്റ തള്ളുകൊടുത്തു! ചരിത്രമെഴുതുവാനുള്ള വാസനയില്ലായ്മക്ക് ഇതൊരു നല്ല ദൃഷ്ടാന്തം തന്നെയാകുന്നു. പരമാവധി "മുത്തച്ഛൻ പ

* Imperial Gazetteer of India The Indian Empire vol. II. ഈ പുസ്തകത്തിന്റെ സഹായംകൊണ്ടാണ് ഈ ലേഖനമെഴുതീട്ടുള്ളത്.

ത്തിട്ടുള്ളതായി അച്ഛൻ പറഞ്ഞു കേട്ടിട്ടുണ്ട്" എന്നല്ലാതെ അവിടുന്നപ്പുറത്തുള്ള കഥ തീരെ നാസ്തി. ഇങ്ങിനെയാണ് നമ്മുടെ ഇടയിൽ കഴിഞ്ഞുപോരുന്നത്. എന്നാൽ എല്ലാ രാജ്യക്കാൎക്കും ചരിത്രജ്ഞാനം, പ്രത്യേകിച്ച് അവരവരുടെ പൂൎവ്വചരിത്രത്തെപ്പററിയ ജ്ഞാനം, ഉണ്ടായിരിക്കേണ്ടത് ഏററവും ആവശ്യമാണ് എന്ന് ഇതിന്നുമുമ്പു ചേൎത്തിട്ടുള്ള 'ചരിത്രം' എന്നും, 'ഇന്ത്യാചരിത്രം' എന്നും, തലവാചകം വെച്ചുംകൊണ്ട് എഴുതീട്ടുള്ള രണ്ടു ലേഖനങ്ങളിൽനിന്നു സിദ്ധമാകുന്നതിനാൽ അതിനെ വീണ്ടും സാധിക്കുവാൻ ഇവിടെ ശ്രമിക്കുന്നില്ല. മലയാള രാജ്യത്തിൻേറയും തന്നിവാസികളുടേയും ശരിയായിട്ടുള്ള ഒരു പൂൎവ്വചരിത്രം നാം ആവശ്യം അറിഞ്ഞിരിക്കേണ്ടതാണ് എന്ന സിദ്ധമായ സംഗതി മുതൽക്കാരംഭിച്ചാൽ അൽക്കലോം മതിയാകുന്നതാണ്. മലയാളത്തിലെ ചരിത്രത്തിന്നു വേണ്ട സാമഗ്രികൾ എന്തെല്ലാമാകുന്നു, അവയിൽ നമ്മുടെ സ്വാധീനത്തിലുള്ളവ എന്തെല്ലാമാണ്; അന്യദേശീയന്മാരുടെ അടുക്കൽനിന്നു സമ്പാദിക്കേണ്ടതുണ്ടെങ്കിൽ അവ ഏതെല്ലാം; അവയെയെല്ലാം സമ്പാദിക്കേണ്ട മാൎഗ്ഗങ്ങൾ എന്തെല്ലാമാണ് എന്നിങ്ങിനെയുള്ള സംഗതികളെയാണ് ഈ ലേഖനത്തിൽ പ്രധാനമായി പ്രതിപാദിക്കുവാൻ വിചാരിക്കുന്നത്.

കേരളചരിത്രത്തിന്നു വേണ്ടുന്ന സാമഗ്രികളെ അകത്തുള്ളവ എന്നും, പുറത്തുള്ളവ എന്നും സാമാന്യേന രണ്ടായി വിഭജിക്കാം. മലയാളത്തിൽനിന്നു ലഭിക്കത്തക്കവയെല്ലാം അകത്തുള്ള സാമഗ്രികളാകുന്നു. പാണ്ടിരാജ്യം, ചോളരാജ്യം, കൊങ്ങുരാജ്യം; എന്നീ അയൽരാജ്യങ്ങൾ പണ്ടു മലയാളരാജ്യമായി വളരെ സംബന്ധപ്പെട്ടു കിടന്നിരുന്നതിനാൽ ആവക രാജ്യങ്ങളിൽനിന്നു കിട്ടാവുന്നവയേയും അകത്തുള്ള സാമഗ്രികളുടെ കൂട്ടത്തിൽ ഗണിക്കാവുന്നതാണ്. പുരാതനകാലം മുതല്ക്ക് ഓരോ കാലങ്ങളിൽ മലയാളത്തിലേക്കു കച്ചവ

ടത്തിന്നും മററുമായി വന്നിരുന്ന പല പരദേശികന്മാരിൽ ചിലർ മലയാളരാജ്യത്തെപ്പററിയും മലയാളികളെപ്പററിയും എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളെയും മററും പുറമെയുള്ള സാമഗ്രികളായിട്ടെടുക്കാം. ആവക ഗ്രന്ഥങ്ങളെ ഇംഗ്ലീഷുകാർ സ്വഭാഷയിലേക്കു കോഗ്ഗയായി തർജ്ജമചെയ്തുവരുന്നതിനാൽ വളരെ ശ്രമംകൂടാതെ തന്നെ അവയെ നമുക്കു കിട്ടുവാൻ തരം വന്നുതുടങ്ങീട്ടുണ്ട്. ആവക റിക്കാർട്ടുകൾ ഒരുപ്രകാരത്തിൽ വളരെ വിലപിടിച്ചവതന്നെയാകുന്നു; എങ്കിലും അവയിൽ പറഞ്ഞിരിക്കുന്ന സംഗതികളെ മുഴുവൻ പ്രമാണമായിട്ടു സ്വീകരിക്കുവാൻ സൂക്ഷിച്ചിട്ടുവേണംതാനും. ബോട്ടുവലിക്കുന്ന വാലന്മാരുടെ പാട്ടു കേട്ടിട്ട് സൂക്ഷ്മഗ്രാഹിയായ ഒരു സായ്പ് ഇപ്രകാരമാണ് ഹിന്തുക്കളുടെ സംഗീതമെന്നു ധരിച്ച് നോട്ടുകുറിച്ചുവെച്ചുവത്രെ. അന്യരാജ്യക്കാർ നമ്മളെ കാണുന്നത് ഏറെക്കുറെ ഈ മാതിരിയായിരിക്കുവാൻ എളുപ്പമാകുന്നു. അതിനാൽ വളരെ മനസ്സിരുത്തി പരിശോധിച്ചതിന്റെ ശേഷമേ അവർ പറഞ്ഞിട്ടുള്ളതിനെ പ്രമാണമായിട്ടു സ്വീകരിപ്പാൻ പാടുള്ളു. എന്നാൽ പരദേശികന്മാരായ ആധുനിക ഗ്രന്ഥകാരന്മാർ മലയാളത്തെപ്പററി ഇപ്പോൾ എഴുതുന്ന ഗ്രന്ഥങ്ങൾ പിഴകൂടാതെ കഴിയുന്നതും ശുദ്ധമായിരിക്കണമെന്ന കാൎയ്യത്തിൽ നല്ലവണ്ണം നിഷ്കർഷിക്കുന്നുണ്ട് എന്ന വാസ്തവവും ഇവിടെ എടുത്തു പറയേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ മലയാളികളായ നമ്മുടെ ശ്രമം വളരെ കുറവാകുന്നുവെന്നു ലജ്ജയോടുകൂടി സമ്മതിക്കുകയല്ലാതെ അതിന്നെതിരായി പറയുവാൻ ആൎക്കും കഴിയുന്നതല്ല. ഇംഗ്ലീഷ്മാസികകളിലും മലയാളമാസികകളിലും മലയാളചരിത്രസംബന്ധമായി ലേഖനങ്ങളെ എഴുതുന്ന നമ്മളിൽ അപൂൎവ്വം ചില കൂട്ടകാർതന്നെ പ്ലിനി അങ്ങിനെ പറയുന്നു, ടോളമി ഇങ്ങിനെ പറയുന്നു എന്നും മററും പറഞ്ഞു കലാശിക്കുന്നതല്ലാതെ നമ്മുടെ സ്വാധീനത്തിലുള്ളവയും അനേകം ചരിത്രവിഷയങ്ങൾ അടങ്ങി-

യിരിക്കുന്നവയും, ചുരുക്കമുള്ളവയാണെങ്കിലും നമ്മുടെ അശ്രദ്ധനിമിത്തം ക്രമേണ മാഞ്ഞുപോയിക്കൊണ്ടിരിക്കുന്നവയുമായ അകത്തുള്ള സാമഗ്രികളെ ഒന്നിനെയെങ്കിലും എടുത്തു പ്രയോഗിക്കുന്നില്ല. അവയെ സുലഭമായി സമ്പാദിക്കുന്നതിനും അവയുടെ അൎത്ഥം ശരിയായിട്ടു മനസ്സിലാക്കുന്നതിനും കാലത്തെ അനുസരിച്ച് അവയെ വേണ്ടപോലെ ക്രമപ്പെടുത്തുന്നതിനും മലയാളികളായ നമുക്കല്ലാതെ ഇതരദേശീയന്മാരായ ചരിത്രകാരന്മാൎക്ക് ഒരിക്കലും വേണ്ടപോലെ സാധിക്കുന്നതല്ല. അതിനാൽ ആ ഭാരം നാംതന്നെ ഏല്ക്കേണ്ടതാകുന്നു. ആ വക സാമഗ്രികൾ ഏതെല്ലാമാണെന്നു താഴെ വിവരിക്കാം.

“ഇന്ത്യാചരിത്രസാമഗ്രികൾ” എന്ന ലേഖനത്തിൽ വിഷയവിഭാഗം ചെയ്തിട്ടുള്ളതിനെ അനുസരിച്ചുതന്നെയാണ് ഇവിടെയും വിഷയങ്ങളെ വിഭജിച്ചിട്ടുള്ളത്. എങ്കിലും ദേശഭേദത്തെ അനുസരിച്ചു വേണ്ടതായ ചില ഭേദഗതികൾ വരുത്തീട്ടുണ്ട്.

I ലിഖിതങ്ങൾ—

(1) ശില: ക്ഷേത്രങ്ങൾ; ജയസൂചകമായിട്ടോ മറ്റോ സ്ഥാപിക്കപ്പെട്ടിട്ടുള്ള സ്തംഭങ്ങൾ; അപൂൎവ്വം ചില പഴയ ക്രിസ്ത്യാനിപള്ളികളിലുള്ള കുരിശുകൾ പീഠങ്ങൾ മുതലായവ, മുസൽമാൻപള്ളികൾ എന്നിവയിന്മേൽ കൊത്തിട്ടുള്ള എഴുത്തുകൾ; പാറ കുഴിച്ചുണ്ടാക്കപ്പെട്ടിട്ടുള്ള ഗുഹകളും ക്ഷേത്രങ്ങളും; അവയിൽ കാണപ്പെടുന്ന ചില വിഗ്രഹങ്ങൾ; മുനിയറകൾ. (2) ചെമ്പു മുതലായ ലോഹത്തകിടുകളിൽ കൊത്തിട്ടുള്ള എഴുത്തുകൾ. (3) രാജാക്കന്മാരുടെയും പ്രഭുകുടുംബക്കാരുടെയും ആഢ്യന്മാരായ നമ്പൂരിമാരുടെയും വംശാവലികൾ; അവരുടെ കൈവശമുള്ള ഗ്രന്ഥവരികൾ; ക്ഷേത്രങ്ങളിലുള്ള ഗ്രന്ഥവരികൾ; ക്രിസ്ത്യാനികൾ മുതലായ ഇതരമതസ്ഥന്മാരുടെ ചില കുടുംബങ്ങളിലും അവരുടെ പള്ളികളിലും സൂക്ഷിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥവരി മുതലായ റിക്കാൎട്ടുകൾ; സന്ന്യാസി

മങ്ങളിലുള്ള പട്ടാവലികളും ഗ്രന്ഥവരികളും—ഇവയെല്ലാം ഈ വിഭാഗത്തിൽ ഉൾപ്പെട്ടതായുന്നതാണ്. മലയാളത്തിൽ പ്രധാനമായിട്ടുള്ള ഗ്രാമക്ഷേത്രങ്ങളിലും പ്രാധാന്യം ഒട്ടും കുറയാത്ത ചില ഉപഗ്രാമക്ഷേത്രങ്ങളിലും ചില ദേശക്ഷേത്രങ്ങളിലുമുള്ള ശ്രീകോവിലുകളിന്മേലും മണ്ഡപത്തറകളിന്മേലും വലിയ ബലിക്കല്ലുകളിന്മേലും പീഠങ്ങളിന്മേലും മറ്റുമായി എഴുത്തുകൾ ധാരാളം കാണുന്നുണ്ട്. വട്ടെഴുത്ത്, കോലെഴുത്ത്, തമിഴ്, നാനംമോനം എന്നീ നാലു വക എഴുത്ത്, മലയാളം, അപൂർവ്വമായിട്ട് നാഗരം എന്നീ അക്ഷരങ്ങളുമാണ് ആ വക എഴുത്തുകളിൽ ഉപയോഗിച്ചിട്ടുള്ളത്; അവയിൽ തമിഴും നാനംമോനം എന്ന അക്ഷരവും അധികം തെക്കൻ തിരുവിതാംകൂറിലാണ് കാണുക. ബാക്കിയുള്ളവ മലയാളത്തിൽ എല്ലാ ദിക്കിലും കാണുന്നതാണ്. ഇപ്പോഴത്തെ മലയാളാക്ഷരത്തിൽ ഉള്ളവ ഒട്ടും ആധുനികങ്ങളാകുന്നു. വട്ടെഴുത്തിൽ കാണപ്പെടുന്നവയാണ് എല്ലാറ്റിലുമധികം പഴക്കമുള്ളത്. ഇവയ്ക്കുപുറമെ ഇന്നതാണ് എന്ന് നിശ്ചയപ്പെടാത്തതുകളുള്ള ശിലാലിഖിതങ്ങൾ മലയാളത്തിൽ പലേടങ്ങളിലുമുള്ളതായി മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ പുസ്തകത്തിൽ നിന്നറിയുന്നുണ്ട് *

* ദക്ഷിണ ഇന്ത്യയിൽ പല രാജ്യങ്ങളിലുമുള്ള ക്ഷേത്രങ്ങൾ, പള്ളികൾ, പാറകുഴിച്ചുണ്ടാക്കപ്പെട്ട ചില ഗുഹകൾ, അവിടങ്ങളിൽ കാണപ്പെടുന്ന ശിലാലിഖിതങ്ങൾ, മുനിയറകൾ, കുടക്കല്ലുകൾ, ശവകുടീരങ്ങൾ എന്നിങ്ങിനെ ചരിത്രത്തിന്നു വിഷയമായിട്ടുള്ള സകല പദാർത്ഥങ്ങളുടേയും ഒരു ലിസ്റ്റ് മദ്രാസ് ഗവൎമ്മെണ്ടു കല്പനപ്രകാരം മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ ശ്രമത്തിന്മേൽ എഴുതിയ വലിയ രണ്ടു പുസ്തകങ്ങളായി അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിൽ മലയാളത്തിലുള്ളവയുടെ കണക്കും ചേർത്തുകാണുന്നുണ്ട്. ചരിത്രകാര്യങ്ങളെ അന്വേഷിച്ചറിയാൻ താല്പര്യമുള്ളവൎക്ക് ആ പുസ്തകങ്ങൾ വളരെ സഹായമായി ഭവിക്കുന്നതാണ്.

മേൽപറഞ്ഞ ലിഖിതങ്ങളിൽ ചിലതിനെ പകൎത്തി എടുത്ത് "ഇന്ത്യൻ ആൻറികൊറി", "എപ്പിഗ്രാഫിക്ക ഇൻഡിക്ക" മുതലായ മാസികകളിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്യിട്ടുണ്ട്. തിരുവിതാംകൂറിൽ വിശാഖം തിരുനാൾ മഹാരാജാവിന്റെ കാലത്തു മിസ്റ്റർ സുന്ദരംപിള്ള എന്ന മഹാൻ തെക്കൻതിരുവിതാംകൂറിലുള്ള ചില എഴുത്തുകളെല്ലാം പകൎത്തി എടുത്തു വായിക്കുകയുണ്ടായി. അനേകം ചരിത്രകാൎയ്യങ്ങൾ ആ വക എഴുത്തുകളിൽ നിന്നറിയുവാനുണ്ട് എന്ന് അദ്ദേഹം ഗവൎമ്മെണ്ടിന്നും ജനങ്ങൾക്കും മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. എന്നാൽ സുന്ദരംപിള്ളയുടെ കാലം കഴിഞ്ഞതിന്റെശേഷം ആ വിഷയത്തിൽ ഉത്സാഹം അത്രതന്നെ ഉണ്ടായിരുന്നില്ല. എങ്കിലും ഇയ്യിടെ കുറച്ചുകാലത്തിന്നുമുമ്പ് അതിന്റെ വില നല്ലവണ്ണം അറിഞ്ഞതിനാൽ തിരുവിതാംകൂർഗവൎമ്മെണ്ട് അതിലേക്കായി പ്രത്യേകം ഒരു ഡിപ്പാൎട്ടുമെണ്ടുതന്നെ സ്ഥാപിച്ചു. മിസ്റ്റർ ഗോപിനാഥറാവു എന്ന മഹാനാണ് ഇപ്പോൾ അതിലെ തലവൻ. അദ്ദേഹം അനേകം ലിഖിതങ്ങളെ പകൎത്തിവായിക്കുകയും അവയെ തമിഴക്ഷരത്തിൽ പേൎത്ത് അൎത്ഥത്തിന്റെ ചോടെ ഇംഗ്ലീഷുതൎജ്ജമയും കൊടുത്ത് പുസ്തകങ്ങളായി അച്ചടിക്കുകയും ചെയ്യിട്ടുണ്ട്. ഇങ്ങിനെ കുറെകാലം തിരുവിതാംകൂർ ഗവൎമ്മെണ്ടു വേല ചെയ്യുന്നതായാൽ നഷ്ടപ്രായങ്ങളായിക്കിടക്കുന്ന അനേകം ചരിത്രവിഷയങ്ങൾ പുറത്തു വരുവാനിടയാകുന്നതാണ്. കൊച്ചിഗവൎമ്മെണ്ട് ഈ കാൎയ്യത്തിൽ ഇതുവരെ യാതൊരു ശ്രമവും ചെയ്തു തുടങ്ങാത്തതു കഷ്ടം തന്നെ. ഈ സന്ദൎഭത്തിൽ ഒരു സംഗതി ചൂണ്ടിക്കാണിക്കുവാനുണ്ട്. ചരിത്രവിഷയത്തിൽ വാസനയുള്ള മലയാളികളായ നമ്മളിൽ ചിലർ ശ്രമിച്ചല്ലാതെ ആ വക എഴുത്തുകളെ ശരിയായിട്ടു വായിച്ച് അൎത്ഥം മനസ്സിലാക്കുന്നതിന്നൊ അവിടവിടെ കല്ലിലും ചെമ്പിലുമായി കിടക്കുന്ന എല്ലാ എഴുത്തുകളെയും

പുറത്തു വരുത്തുന്നതിനോ അന്യന്മാരെക്കൊണ്ടു ഒരുവൻ സാധിക്കുന്നതല്ല. അതിലേക്കു സ്വദേശാഭിമാനികളായ ചിലർ ഇറങ്ങി ആ വക എഴുത്തുകളെ പകൎത്തിയെടുത്തു വായിപ്പാൻ പഠിച്ചു വേണ്ടുന്ന ശ്രമങ്ങൾ ചെയ്തുതുടങ്ങേണ്ടതിന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു. സബ്ജഡ്ജി ഉദ്യോഗം ഭരിച്ചിരുന്ന മിസ്റ്റർ കക്കയിൽ കേളുനമ്പ്യാർ എന്നൊരു വിദ്വാൻ ഈ വിഷയത്തിൽ കുറെ ശ്രമം ചെയ്തിട്ടുള്ള ഒരാളായിരുന്നു. മാവേലിക്കര ഉദയവൎമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ട് ഇതിൽ ചില പരിശ്രമങ്ങളെല്ലാം ചെയ്യുകയും അവയെല്ലാം ഫലിക്കുകയും ചെയ്തിട്ടുള്ളതായിട്ടറിവുണ്ട്. ആ മഹാന്മാരെപ്പോലെ ഇരുപതോ മുപ്പതോ പേർ മൂന്നു സംസ്ഥാനങ്ങളിൽ നിന്നുമിറങ്ങി ഒരുത്സാഹിച്ചു വേല ചെയ്താൽ മാത്രമേ കാൎയ്യം വേണ്ടുംപോലെ ഫലിക്കുകയുള്ളൂ. മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ ലിസ്റ്റ് ഒന്നോടിച്ചു വായിച്ചു നോക്കിയാൽതന്നെ ചിറക്കൽ താലൂക്ക മുതൽ കന്യാകുമാരിവരെയുള്ള മലയാളരാജ്യത്ത് നാനാ ദിക്കിലായി ചരിത്രത്തിന്നു വിഷയമായിട്ടുള്ള സാധനങ്ങൾ എത്ര അനവധിയാണുള്ളത് എന്നു ക്ഷണത്തിൽ നമുക്കു ബോദ്ധ്യപ്പെടുന്നതാണ്. ആ ലിസ്റ്റ് ഒട്ടുംതന്നെ പൂൎണ്ണമായിട്ടുള്ളതല്ല. എങ്കിലും ചരിത്രത്തിൽ വാസനയുള്ള ഒരുവൻ അതു നോക്കുന്നുവെങ്കിൽ അവന്ന് ആ വിഷയത്തിൽ നിശ്ചയമായി ജിജ്ഞാസ വൎദ്ധിക്കുകയും അതിൽ പെടാത്തതുകണ്ടുള്ള അതേമാതിരി സാധനങ്ങളെ സ്വയമേവ കണ്ടുപിടിക്കുവാൻ കഴിയുന്നതും ശ്രമിക്കുകയും ചെയ്യുമെന്നതിന്നു വാദമില്ല. ഗ്രന്ഥകാരന്റെ ഉദ്ദേശ്യവും ഏറെക്കുറെ ഇതുതന്നെയാകുന്നു.

ശിലാലിഖിതങ്ങൾ:— മലയാളത്തിലെ പ്രധാനപ്പെട്ട മിക്ക ക്ഷേത്രങ്ങളിലും ശിലാലിഖിതങ്ങൾ കാണാവുന്നതാണ്. പണ്ടു കേരളത്തിൽ ബുദ്ധമതക്കാരും ജിനമതക്കാരുമായിട്ട് അസംഖ്യം ജനങ്ങളുണ്ടായിരുന്നുവെന്നും പിന്നീട് ആ രണ്ടു മതങ്ങൾക്കും ഈ രാജ്യ

ഈ പ്രചാരം ഇല്ലാതായതോടുകൂടി അനേകം ബൌദ്ധക്ഷേത്രങ്ങളും ജിനക്ഷേത്രങ്ങളും ഹിന്തുക്ഷേത്രങ്ങളായിട്ടു പരിണമിച്ചുവെന്നും മറെറുമുള്ള സംഗതികൾ പഴയ തമിഴ്ഗ്രന്ഥങ്ങളിൽനിന്നും പട്ടയങ്ങളിൽനിന്നും നമ്മൾ അറിയുന്നുണ്ട്. അതിനാൽ ക്ഷേത്രങ്ങളിലുള്ള ശിലാലിഖിതങ്ങൾ വേറെ അനേകം സംഗതികൾക്കുപുറമേ ഈവക സംഗതികളേയുംകൂടി വെളിപ്പെടുത്തുന്നതിനു സഹായമായിഭവിച്ചേക്കാം. ക്ഷേത്രങ്ങളിലുള്ള വിഗ്രഹങ്ങളുടെ അതിസൂക്ഷ്മമായ പരിശോധനകൊണ്ടും ചരിത്രസംബന്ധമായ പല വിഷയങ്ങളും നമുക്കു മനസ്സിലാകുവാനുണ്ട്. പാറ കഴിച്ചുണ്ടാക്കിയതായി കാണപ്പെടുന്ന ക്ഷേത്രങ്ങളിൽ പ്രത്യേകം മനസ്സുവെക്കേണ്ടതാകുന്നു. അവയും മുമ്പറഞ്ഞ രണ്ടു മതങ്ങൾക്കു തമ്മിൽ സംബന്ധമുണ്ടെന്നാണ് ചില ചരിത്രകാരന്മാരുടെ അഭിപ്രായം. അതിനാൽ അവയെ പ്രത്യേകം പരിശോധിക്കേണ്ടതാണ്.



എഴുത്തു കൊത്തീട്ടുള്ള ചില സ്ഥലങ്ങൾ മലയാളത്തിൽ പലേടങ്ങളിലും കാണപ്പെടുവാൻ വഴിയുണ്ട്. പീരുമേട്ടുമലയിൽ അങ്ങിനെയുള്ള ഒരു സ്ഥലത്തിൽനിന്നു 'മലാസ്ഗവർമ്മെൻറ് എപിഗ്രാഫിസ്റ്റ്' എന്ന ഉദ്യോഗസ്ഥൻ പകർത്തിയെടുത്തതായ ഒരു രേഖ ഈ ലേഖകൻ കാണുകയുണ്ടായി. ഒരു പാണ്ടിരാജാവ് അക്രമികളായ ചില മല്ലന്മാരെ ജയിച്ച കഥയാണ് അതിൽ മുഖ്യമായിട്ടുള്ളത്. അന്വേഷിക്കുന്നതായാൽ നമുക്കു നേരിട്ടുപയോഗപ്പെടുന്നതായ കഥകളെ പറയുന്ന ശിലാലിഖിതങ്ങൾ നമ്മുടെ രാജ്യത്തു പലേടത്തും കാണപ്പെടുന്നതാണ്. കോട്ടയത്ത് ഒരു പള്ളിയിൽ സൂക്ഷിക്കപ്പെട്ടിട്ടുള്ള ഒരു പാറക്കല്ലിന്മേലും ഒരു കുരിശിന്മേലും ചില അക്ഷരങ്ങൾ കാണുന്നുണ്ട്. ആ അക്ഷരങ്ങൾ പല്ലവി (Palhavi) ഭാഷയിലും സുറിയാനിഭാഷയിലുമുള്ളവയാണത്രേ. ആ ലിഖിതങ്ങൾക്ക് ഏകദേശം 1,800 സംവത്സരത്തെ പഴക്കം കാണുന്നുണ്ടെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. ആ

ശിലകൾ കൊടുങ്ങല്ലൂർനിന്നു കൊണ്ടുപോയിട്ടുള്ളവയാണെന്നാണ് ഐതിഹ്യം. അവ മലയാളത്തിലുള്ള ക്രിസ്ത്യാനികളുടെ ചരിത്രം വെളിപ്പെടുത്തുന്നതിന് ഒരു സഹായംതന്നെയാണ്. മാടായി എന്ന സ്ഥലത്തുള്ള മുഹമ്മദീയപ്പള്ളിയിൽ ഒരു ഭാഗത്ത് അറബി അക്ഷരത്തിൽ ചിലതെല്ലാം കൊത്തീട്ടുണ്ടത്രെ. സ്യുവലിന്റെ ലിസ്റ്റിൽ അതു കാണുന്നുണ്ട്. ക്രിസ്ത്വബ്ദം 7-ാം നൂറ്റാണ്ടിലോ മറ്റോ ആ പള്ളി സ്ഥാപിച്ചിട്ടുള്ള വിവരമാണത്രെ അതിലെ വിഷയം.

മുനിയറ, കൊടക്കല്ല്.—മുനിയറകളും കൊടക്കല്ലുകളും മലയാളത്തിലെല്ലാദിക്കിലും കാണുമാറുണ്ട്. അവയിൽ മുനിയറകൾ സാധാരണയായി മലകളിലും മൈതാനങ്ങളിലും കൊടക്കല്ലുകൾ അല്ലെങ്കിൽ തൊപ്പിക്കല്ലുകൾ നാട്ടുപുറങ്ങളിലുമായിട്ടാണ് കാണപ്പെടുന്നത്. ഉദ്ദേശം പന്ത്രണ്ടുകോല്, ഒമ്പതുകോല്, ഏഴുകോല് ഇങ്ങിനെ പലവിധമുള്ള ചുററളവിൽ കരിങ്കല്ലുകൊണ്ടുള്ള ഒററപ്പലകകളെക്കൊണ്ടു നാലുംകൂട്ടീട്ടുള്ളവയും മീതെ അതേമാതിരി ഒരു പലകകൊണ്ടു മൂടീട്ടുള്ളവയുമായ ഓരോ മുറികളാണ് മുനിയറകൾ. അവ മണ്ണിൽ കഴിച്ചിട്ടിട്ടുള്ളവയായും പാറകളുടെ മേലെ കൂട്ടിവെച്ചിട്ടുള്ളവയായും കാണുന്നുണ്ട്. ഏകദേശം പന്ത്രണ്ടുകോലു ചുററിൽ മണ്ണിൽ കഴിച്ചിട്ടിട്ടുള്ള ഒരു മുനിയറ ഈ എഴുത്തുകാരൻ കാണുകയുണ്ടായി. അതിന്റെ പള്ളവശത്തെ ഭിത്തിയുടെ സ്ഥാനത്തുള്ള ഓരോ കരിങ്കല്പലകയ്ക്കു മൂന്നരക്കോല് നീളവും മൂന്നുകോലു പൊക്കവുമുണ്ട്. മറേറവശത്തുള്ളതിന്ന് അത്രതന്നെ പൊക്കവും രണ്ടുകോലു നീളവുമുണ്ട്. അതിലേക്കു പ്രവേശിക്കുവാൻ മറേറഭാഗത്തുള്ള ഒരു പലകമേൽ ഒരു ദ്വാരം മാത്രമേ കണ്ടുള്ളു. ആ മുറിക്കകത്ത് ഒരാൾക്ക സുഖമായി വാസംചെയ്യാം; അതിന്നത്രത്തോളം ദീർഘവിസ്താരമുണ്ട്. അതിന്നകത്തുനിന്ന് കറുത്തനിറത്തിൽ ഗ്ലേസ്സ് ഉള്ള ചില മൺപാത്രങ്ങളും ഇരുമ്പുകൊണ്ടുള്ള ചില വിളക്കും ഉരുക്കുകൊണ്ടുള്ള ശൂലവും ഒരു പവിഴമാലയും കിട്ടുകയു

ണ്ടായി. പവിഴമാലയുടെ ചരട് കാലംകൊണ്ടു ദ്രവിച്ചുപോയിരുന്നതിനാൽ മാലയായിട്ടു കയ്യിൽകിട്ടുവാൻ തരമായില്ല. ബൌദ്ധന്മാരുടെ ഒരു സംസ്കൃതഗ്രന്ഥത്തിൽ മഹാവസ്തം എന്നൊരു ഗ്രന്ഥത്തെപ്പററി വൎണ്ണിച്ചുകണ്ടിട്ടുള്ളതിൽനിന്നും ടിബെററരാജ്യത്ത് ഇതുമാതിരിയിലുള്ള അറകളിൽ ബൌദ്ധമുനികൾ ഇന്നും വാസം ചെയ്യുവരുന്നതായി സ്വെൻഹെഡിൻ എന്നു പേരായ ഒരു യൂറോപ്യദേശസഞ്ചാരി വൎണ്ണിച്ചുകണ്ടിട്ടുള്ളതിൽനിന്നും ഈ വക മുനിയറകൾ ബൌദ്ധമുനികൾ വാസംചെയ്തുവന്നിരുന്ന യഥാൎത്ഥമുനിയറകൾ തന്നെയായിരുന്നുവെന്നൂഹിക്കാം. ഒരു കാലത്തിവിടെ ബൌദ്ധമതത്തിനു വളരെ പ്രചാരമുണ്ടായിരുന്നുവെന്നതിലേക്ക് അനേകതെളിവുകളുണ്ട്. പക്ഷേ ചില ദിക്കിൽ അസംഖ്യം മുനിയറകളെ ഒന്നിച്ചുകാണുന്നതിനാൽ ഇത്രവളരെ മുനികൾ ഉണ്ടായിരുന്നുവോ എന്നു ശങ്ക തോന്നുന്നു. അതിലേക്കു സമാധാനമില്ലെന്നില്ല. ഓരോരുത്തൎക്കു പ്രത്യേകം അറകൾ വേണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നിരിക്കാം. അല്ലാതെ വളരെ കാലംകൊണ്ട് അസംഖ്യം അറകൾ ഉണ്ടായിത്തീരുവാൻ വഴിയുണ്ടല്ലോ. ഏതായാലും അവയുടെ നിൎമ്മാണത്തോടുകൂടിയ പരിശോധനകൊണ്ട് അനവധി വിലപിടിച്ച ചരിത്രകാൎയ്യങ്ങൾ വെളിപ്പെടുമെന്നതിനു സംശയമില്ല. കൊടക്കല്ല് എന്നത് അന്തൎജ്ജനങ്ങളുടെ കുടയുടെ ആകൃതിയിൽ വെട്ടുകല്ലുകൊണ്ടു പണിചെയ്തിട്ടുള്ളതാകുന്നു. ഇംഗ്ലീഷിൽ 'കോൺ' എന്നു പറയുന്നതിന്റെ ആകൃതിയിൽ മൂന്നു വെട്ടുകല്ലുംകൂട്ടി ഒന്നായിച്ചേൎത്ത് ഏകദേശം ഒന്നിച്ചിലപാനം കോലുയരത്തിൽ നിലത്തു കഴിച്ചിട്ടിരിക്കുന്നു. മൂന്നും കൂടിച്ചേൎന്നാൽ അടികൊണ്ടു വിരിഞ്ഞും മുകൾഭാഗംകൊണ്ടു കൂൎത്തുമുള്ള ഒരു ഉരുണ്ട തടിയായിട്ടിരിക്കുന്നു. അടിയിൽ ഏകദേശം ഒന്നിച്ചിലപാനം കോലു വട്ടവും മുകളിൽ കഴിച്ചുരാവിരൽ മാത്രം വട്ടവുമുണ്ടാകും. വിസ്താരം വളരെ കാണുന്ന അതിന്റെ ഈ നിരകയിൽ

അപ്പോൾ പാലെ വട്ടത്തിൽ ഒരു വലിയ വെട്ടുകല്ലു വെച്ചിട്ടുണ്ടായിരിക്കും. ഇതാണ് കൊടക്കല്ല്. അരിയന്നൂര് എന്നൊരു ദേശത്തുവെച്ച് ഈ ലേഖകൻ ഈവക അനാവധി കണ്ടവയിൽ ഒന്നിന്റെ തൊപ്പിക്കല്ലിന്നു പതിമൂന്നുകോൽ വട്ടമുണ്ടായിരുന്നു. ഒട്ടു ഭാഗം കൊണ്ടു ഒന്നേകാൽ കോൽ കനവും വക്കിന്നു നാലുവിരൽ കനവുമുണ്ടായിരുന്നു. ഇത്രയും ഭാരിച്ച ഒരു വെട്ടുകല്ല് കേടുകൂടാതെ വെട്ടിയെടുത്ത് മൂന്നു കല്ലുകൾ കൂട്ടിച്ചേർത്തുവെച്ചിട്ടുള്ളതിന്റെ മുകളിൽ കയററിവെയ്ക്കത്തക്ക സാമർത്ഥ്യമുള്ള ശില്പികൾ നമ്മുടെ ഇടയിൽ ഇപ്പോൾ ഇല്ല, നിശ്ചയംതന്നെ. എന്തു സംഭവത്തെ സൂചിപ്പിക്കുന്നതിന്നായിട്ടാണ് ഈ കല്ലുകൾ ഇങ്ങിനെ പല ദിക്കിലും സ്ഥാപിച്ചിട്ടുള്ളത് എന്ന് ഊഹിക്കുവാൻ ഒരു മാർഗ്ഗവും കണ്ടുകിട്ടുന്നില്ല. മൂഢന്മാരായ കൃഷിക്കാർ ഈവക കല്ലുകളെ ക്രമേണ നശിപ്പിച്ചുകളയുന്നതായിട്ടറിയുന്നു. അവ ചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ഏററവും മുഖ്യമായ ഒരു ഇനമാകയാൽ ബാക്കിയുള്ളവയെ ഇനിയെങ്കിലും നശിപ്പിക്കാതെ നിന്നു രക്ഷിക്കുന്നതിന്നു നാട്ടുകാരോരോരുത്തരും പ്രത്യേകം ചുമതലപ്പെടേണ്ടതാകുന്നു.

ചെമ്പേട്ടിൽ എഴുതിവെച്ചിട്ടുള്ള റിക്കാർട്ടുകൾ മലയാളത്തിൽ പലേടങ്ങളിലുമുണ്ട്. അവയിൽ കുറെ പ്രധാനമായിട്ടുള്ള മൂന്നു നാലെണ്ണം യൂറോപ്യന്മാരും ഇന്ത്യക്കാരുമായ ചരിത്രകാരന്മാരുടെ വാദത്തിന്നു വിഷയമായിത്തീർന്നിരിക്കുന്നു. തിരുവഞ്ചിക്കുളത്തു വാണിരുന്ന ശ്രീവീരരാഘവചക്രവർത്തി എന്ന രാജാവ് മഹോദവർപട്ടണത്ത് (തിരുവഞ്ചിക്കുളത്ത്) ഇരവികോർത്തൻചെട്ടിയാർ എന്നൊരാൾക്കും അയാളുടെ സന്താനങ്ങൾക്കും കരമൊഴിവായിട്ട് മണിഗ്രാമം എന്ന ദേശവും പിന്നെ അനേകം സ്ഥാനമാനങ്ങളും കൊടുത്തിരിക്കുന്നുവെന്നും മററുമുള്ള സംഗതികളെ പ്രസ്താവിക്കുന്ന ഒരു രേഖ ആ കൂട്ടത്തിൽ ഒന്നാകുന്നു. തമിഴും മലയാളവും കൂടിച്ചേർന്ന ഒരു ഭാഷയിൽ വട്ടെഴുത്തക്ഷരത്തിലാണ് അതെഴുതീട്ടുള്ള

ത്. അതിൽ സാക്ഷികളായിട്ട് അനേകം രാജാക്കന്മാരുടെ പേരുകൾ കാണുന്ന കൂട്ടത്തിൽ പന്നിയൂർ ഗ്രാമക്കാരേയും ശുകപുരം ഗ്രാമക്കാരേയും കാണുന്നുണ്ട്. അതിന്റെ കാലം ക്രിസ്ത്വബ്ദം 774-ാമതിലാണെന്ന് ഒരു വിദ്വാൻ അഭിപ്രായപ്പെടുന്നു; 1020-ലാണെന്നു ഡോക്ടർ മഹാൻ; അല്ലാ ക്രിസ്ത്വബ്ദം 230-ാമതിലാണെന്ന് മറ്റൊരു വിദ്വാൻ. തിരുവിതാംകൂർ ചരിത്രമെഴുതീട്ടുള്ള പി. ശങ്കുണ്ണിമേനോൻ ആ ചെമ്പുപട്ടയത്തിൽ കൊടുത്തിട്ടുള്ള തിഥിനക്ഷത്രാദികളെ ജ്യോത്സ്യന്മാരെക്കൊണ്ടു ഗണിപ്പിച്ചുനോക്കിയപ്പോൾ ഒടുക്കം പറഞ്ഞ കാലമാണ് ഏകദേശം ശരിയെന്നു കണ്ടിരിക്കുന്നു. കൂടാതെ കേരളോൽപത്തിയും ആ കാലത്തെയാണ് സ്വീകരിച്ചിരിക്കുന്നത്. ആ പട്ടയത്തിന്റെ കാലം തിട്ടപ്പെടുത്തുന്ന കാര്യത്തിൽ ഭിന്നാഭിപ്രായക്കാർ പലരും ഇനിയുമുണ്ട്. ചരിത്രവിഷയമായിരിക്കുന്ന ഒരു സംഭവത്തിന്റെ കാലം നിർണ്ണയിക്കുന്ന കാര്യത്തിൽ നമുക്ക് അനേകം സംഗതികളെപ്പറ്റി വിചാരിപ്പാനുണ്ട്. കോടതിയിൽ ഒരു കേസ്സു വിചാരണ ചെയ്യുന്നതുപോലെതന്നെ ഈ കാര്യത്തിലും അനേകം തെളിവുകൾ ആവശ്യമാകുന്നു. ആ വക തെളിവുകളെത്തന്നെ കൃത്രിമമായിട്ടുള്ളതോ വാസ്തവമായിട്ടുള്ളതോ എന്നു പരിശോധിക്കണം; പിന്നെ അവയെല്ലാം അന്യോന്യവിരോധംകൂടാതെ യോജിച്ചിരിക്കുന്നുണ്ടോ എന്നു നോക്കണം; അതിന്റെ ശേഷമേ ഒരു വിധി പറയുവാൻ പാടുള്ളു. ഇതിനൊരു ദൃഷ്ടാന്തമായി ഈ പ്രകൃതത്തിൽ പറയുന്ന പട്ടയത്തിന്റെ കാലനിർണ്ണയം എന്ന വിഷയത്തെത്തന്നെ എടുക്കുക. ആ പട്ടയം കയ്യിലെത്തിയാൽ ആദ്യംതന്നെ അതിലെ അക്ഷരങ്ങളെ ഓരോന്നായി പരിശോധിക്കണം. അതു ലിപിപരിശോധനയിൽ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ളവരുടെ പ്രവൃത്തിയാകുന്നു. ഇന്നിന്ന അക്ഷരങ്ങൾ ഇന്നിന്നദിക്കിൽ നടപ്പുണ്ടായിരുന്നവയാണെന്നും അവ കാലക്രമേണ ഇന്നിന്ന ഭേദഗതിയെ പ്രാപിച്ചുവെന്നും മററും

അറിയുവാനുള്ള സാമർത്ഥ്യം അവൎക്ക നല്ലവണ്ണമുണ്ട്. ഇന്നകാലമെന്നു തിട്ടപ്പെടുത്തുന്നതിനു വേറെ എത്രതന്നെ തെളിവുകൾ കൊണ്ടുവന്നാലും ആ കാലത്തോടു യോജിക്കാത്ത അതിൽ എന്തെങ്കിലും ഒരക്ഷരമുണ്ടെങ്കിൽ കേസ്സു മുഴുവൻ തള്ളേണ്ടതായിട്ടു വരുന്നു. അപ്രകാരംതന്നെ അതിലെ ഭാഷ, കാലഗണനാസമ്പ്രദായം, പട്ടയം കൊടുത്തിട്ടുള്ള ആളുടെ പേര്, വാങ്ങിയവന്റെ പേര്, സാക്ഷികളുടെ പേര്, അവരുടെ അന്നത്തെ അവസ്ഥ, പട്ടയത്തിലുള്ള വിവരങ്ങൾ, ആ പട്ടയം കൊടുക്കുക എന്ന സംഭവത്തിന്നു മുമ്പും പിമ്പുമുള്ള അടുത്ത കാലങ്ങളിലെ വേറെ സംഭവങ്ങൾ — ഇങ്ങിനെ അനേകം തെളിവുകളെപ്പററി വിചാരിക്കേണ്ടതാണ്. അവയെല്ലാം യോജിച്ചുവന്നാലെ അവർ സ്ഥാപിക്കുന്ന കാലം സ്വീകാരയോഗ്യമാവുകയുള്ളൂ. ഈ പ്രകൃതത്തിൽ പറയുന്ന പട്ടയത്തിന്റെ കാലം തിട്ടപ്പെടുത്തുന്ന കാര്യത്തിൽ ചരിത്രകാരന്മാർ ഓരോരുത്തരും ഉറപ്പില്ലാത്ത പലതരം തെളിവുകളിൽ ഒന്നോ രണ്ടോ മാത്രം അടിസ്ഥാനമാക്കിക്കൊണ്ടാണ് അവരവരുടെ പക്ഷം സ്ഥാപിച്ചിട്ടുള്ളത്. താഴെ പറയുന്ന സംഗതികളെക്കൊണ്ട് ഇതു സ്പഷ്ടമാകും.

ആ പട്ടയത്തിൽ പന്നിയൂർ ഗ്രാമക്കാരെയും ശുകപുരം ഗ്രാമക്കാരെയും സാക്ഷികളായി ചേർത്തിട്ടുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. അപ്പോൾ ആ രണ്ടു ഗ്രാമക്കാരും പുഷ്ടിയോടുകൂടിയിരുന്ന കാലത്തായിരിക്കണം അതുണ്ടായത് എന്നു വരുന്നു. ക്രിസ്ത്വബ്ദം എട്ടാമത്തെയോ ഒമ്പതാമത്തെയോ നൂററാണ്ടിലാണ് ആ പട്ടയത്തിന്റെ കാലമെങ്കിൽ അതു കഴിഞ്ഞിട്ടായിരിക്കണം പന്നിയൂർ ഗ്രാമത്തിന്റെ നാശമെന്നും വരുന്നു. എന്നാൽ "ചിതകചഥനം" എന്ന കലിയാണ് പന്നിയൂർ ഗ്രാമത്തിന്റെ നാശകാലമെന്ന് മലയാളത്തിൽ ബലമായ ഐതിഹ്യമുണ്ടുതാനും (ആ കലിയും വിശ്വാസയോഗ്യമാണെന്നു തീർച്ചപറയുന്നില്ല). അതിന്നു പുറമെ, പന്നിയൂർ ഗ്രാമം നശിച്ചത് ഏകദേശം ക്രിസ്ത്വബ്ദം 10-ാം നൂററാണ്ടിലോ മറേറാ ആ

ണെന്നു സ്ഥാപിക്കുന്നപക്ഷം മലയാളത്തിൽ തദനന്തരമുണ്ടായിട്ടുള്ള അനേകം സംഭവങ്ങൾക്ക് കാലാവധിയൊന്നും മതിയാകുന്നതല്ല. അതിനാൽ, മലയാളത്തിലുള്ള ഐതിഹ്യങ്ങളെയും, ഒരു സംഭവത്തിന്റെയും അതിനു തുടൎന്നുണ്ടായിട്ടുള്ള വേറെ സംഭവങ്ങളുടെയും സംബന്ധങ്ങളെയും മറ്റും കാണാതെ പുറത്തുനിന്നു നോക്കിക്കാണുന്ന ഇതരദേശീയന്മാരുടെ ഏതദ്വിഷയകമായിട്ടുള്ള അഭിപ്രായങ്ങളെ സൂക്ഷിച്ചുവേണം പ്രമാണമായി സ്വീകരിക്കുവാൻ. എന്നാൽ ഇതിനു വിരോധപക്ഷിക്കാർ ഇങ്ങിനെ ഒരു പൂൎവ്വപക്ഷം കൊണ്ടുവന്നേക്കാം: ആ പട്ടയത്തിൽ സാക്ഷികളായി വേണാട്, ഓണാട്, വള്ളുവനാട്, ഏറനാട് എന്നീ രാജാക്കന്മാരെ കാണുന്നുണ്ടല്ലോ; പെരുമാക്കന്മാരുടെ കാലമായ അന്ന് ഈ രാജാക്കന്മാർ ഉണ്ടായിരുന്നു എന്നത് എങ്ങിനെ? ഇതിനു സമാധാനം പറവാൻ വളരെ ഞെരുക്കമുണ്ടെന്നു തോന്നുന്നില്ല. എങ്ങിനെയെന്നാൽ, നമ്പൂതിരിമാരിൽ ചിലർ മത്സരംകൊണ്ടു ക്ഷണിച്ചുവരുത്തുക നിമിത്തമോ അല്ലെങ്കിൽ സ്വയമേവ ബലമായിട്ടാക്രമിച്ചിട്ടോ പെരുമാക്കന്മാർ മലയാളത്തിൽ വാണിരുന്നുവെന്നു സൎവ്വസമ്മതമാകുന്നു. അക്കാലങ്ങളിൽ— വങ്കാടുകളെക്കൊണ്ടും കായലുകളെക്കൊണ്ടും കുന്നുകളെക്കൊണ്ടും ഗതാഗതത്തിനു ദുൎഘടമായിരുന്ന അക്കാലങ്ങളിൽ— ഓരോ നാടുകളിൽ ഓരോ രാജാക്കന്മാർ വാണിരുന്നുവെന്നും പെരുമാക്കന്മാരുടെ ബലത്തിന്റെ അവസ്ഥപോലെ അവർ താണും പൊങ്ങിയും നിന്നിരുന്നുവെന്നും ചില പെരുമാക്കന്മാർ അതാതു നാടുകളിൽ അവരവരുടെ ആധിപത്യത്തെ സമ്മതിക്കുകതന്നെ ചെയ്തിരുന്നുവെന്നും വിചാരിക്കുന്നതിൽ യാതൊരു യുക്തിഭംഗവും കാണുന്നില്ല; എന്നുതന്നെയല്ല, മനുഷ്യപ്രകൃതിയെപ്പറ്റി ആലോചിച്ചുനോക്കുമ്പോൾ മറിച്ചുള്ള അഭിപ്രായമാണ് അസംഭാവ്യമായിരിക്കുന്നത് എന്നു തോന്നുന്നുമുണ്ട്.

ഇനിയൊരു പട്ടയം കൊ. കരുകൻ എന്ന ചക്രവൎത്തി തൊ

മകാനു കൊടുത്തിട്ടുള്ളതാകുന്നു. സ്ഥാണുരവിഗുപ്തൻ എന്ന രാജാവ് സാപ്പിർ ഈശോ എന്ന ഒരു ക്രിസ്തുപ്രാമാണിക്ക് കൊല്ലത്തു കുറെ ഭൂമി കൊടുത്തിട്ടുള്ളതിന്റെ പ്രമാണവും ലഭ്യമാണത്. ഭാസ്കരരവിവർമ്മൻ എന്നൊരു രാജാവ് ജൂതന്മാർക്ക് ഒരു പട്ടയം കൊടുത്തിട്ടുള്ളതായി കാണുന്നുണ്ട്. ഇവയുടെ കാലം നിർണ്ണയിച്ചിട്ടുള്ളതെല്ലാം വാദത്തിൽ കിടക്കുന്നതേയുള്ളൂ.

മുൻ പറഞ്ഞതുകൊണ്ട് മലയാളികളായ നമ്മൾതന്നെ നമ്മുടെ ചരിത്രകാര്യങ്ങളെ നിഷ്കർഷിച്ചു പരിശോധിച്ചറിയേണ്ടതാലുള്ള ആവശ്യം സ്പഷ്ടമാകുന്നുണ്ടല്ലോ. ഇതിലേക്ക് ഈ ലേഖകന് അനുഭവപ്പെട്ടിട്ടുള്ള ഒരു ദൃഷ്ടാന്തം എടുത്തു കാണിക്കാം. ക്രിസ്തുവർഷം 1663-ൽ കൊച്ചിരാജാവും ലന്തക്കമ്പനിയുമായി ചെയ്ത ഒരു ഉടമ്പടിയെ ഭേദപ്പെടുത്തീട്ടുള്ള ഒരു ചെമ്പുപട്ടയം തിരുവിതാംകൂർ ആർക്കിയോളജിസ്റ്റ് മിസ്റ്റർ ഗോപിനാഥറാവു പകർത്തി അതിന്റെ ഇംഗ്ലീഷ് തർജ്ജമയോടുകൂടി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള ഒരു പുസ്തകം കാണുകയുണ്ടായി. അതിൽ രണ്ടുമൂന്നു സംഗതികൾ തദ്ദേഹം വിപരീതാർത്ഥം പറഞ്ഞിരിക്കുന്നതായിട്ടും ചിലതിന്റെ താല്പര്യം മനസ്സിലാവാതെ, അർത്ഥം പറയാതെ വിട്ടിരിക്കുന്നതായിട്ടും കാണുന്നുണ്ട്.

മലയാളത്തിലുള്ള രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും നമ്പൂതിരിമാരുടേയും കുടുംബങ്ങളിൽനിന്നും ക്ഷേത്രങ്ങളിൽനിന്നും മറ്റും വളരെ ചെമ്പേട്ടുരേഖകൾ പുറത്തിറക്കുവാനുണ്ട്. അവയെല്ലാം ശരിയായി വായിച്ചർത്ഥം മനസ്സിലാക്കേണ്ടതിന്നു നമ്മളിൽ ചിലർതന്നെ ഉത്സാഹിച്ചു പുറപ്പെടേണ്ടത്യാവശ്യമാകുന്നുവെന്നത് മുൻ പ്രസ്താവിച്ച സംഗതികളിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. പരദേശങ്ങളിൽ ചിലരുടെ കൈവശമുള്ള ചില പട്ടയങ്ങളിൽനിന്നും മലയാളചരിത്രകാര്യങ്ങൾ ചിലതു വെളിപ്പെടുന്നുണ്ടത്രെ.

3. നാണ്യങ്ങൾ *— രാശിപ്പണം, വീരരായൻപണം, പുത്തൻ, ചക്രം, വെള്ളിപ്പണം, ഇമ്പ്യാട്ടിക്കാശ്, വേറെ ചെമ്പുനാണ്യങ്ങൾ, പറങ്കികളുടേയും ലന്തക്കാരുടേയും ചെമ്പുകൊണ്ടും വെള്ളികൊണ്ടുമുള്ള നാണ്യങ്ങൾ, ലോകത്തിൽ പല ദിക്കിലെനി

---

* വട്ടത്തിലും പരന്നും സർക്കാർ മുദ്രയോടുകൂടിയും സർക്കാർ കല്പനപ്രകാരം അച്ചടിച്ചു, ഒരു പ്രത്യേക വിലയും ക്ലിപ്തപ്പെടുത്തിയ ലോഹഖണ്ഡങ്ങൾക്കാണ് നാണ്യമെന്നു പറയുന്നത്; അതിന്റെ വില ഇത്രയെന്നു ക്ലിപ്തപ്പെടുത്തീട്ടുണ്ടായിരിക്കും. സാധാരണയായി സ്വർണ്ണം, വെള്ളി, ചെമ്പ് എന്നീ ലോഹങ്ങൾകൊണ്ടാണ് അവ അടിക്കപ്പെടുന്നത്. സാധാരണയായി സ്വർണ്ണത്തിൽ ചെമ്പും വെള്ളിയും വെള്ളിയിൽ ചെമ്പും കൂട്ടീട്ടുണ്ടായിരിക്കുന്നതാണ്. സ്ഥിരമായ ഒരു ആകൃതിയില്ലാത്തതും വഷളായ ചില മുദ്രകളോടുകൂടിയും ആയിരുന്നു ആദ്യകാലങ്ങളിൽ നാണ്യങ്ങൾ അടിച്ചിരുന്നത്. അവയ്ക്കു പണ്ട് 'പുരാണങ്ങൾ' എന്നു പേരും പറയപ്പെട്ടിരുന്നു. ദക്ഷിണ ഇന്ത്യയിൽ വെള്ളി എന്ന ലോഹമേ ഉണ്ടായിരുന്നില്ല. ചെമ്പുകൊണ്ടുള്ള പഴയ നാണ്യങ്ങൾ കിഴക്കേ കടൽത്തീരപ്രദേശങ്ങളിൽ ഇപ്പോഴും ധാരാളം കാണുന്നുണ്ട്; മുക്കുവന്മാർ അവയെ ശേഖരിച്ചു ചെമ്പുപണിക്കാർക്കു വില്ക്കാറുണ്ട്. ഇത് അവിടങ്ങളിലെ പണ്ടത്തെ വ്യാപാരസമൃദ്ധിക്കൊരു തെളിവാകുന്നു. ആ നാണ്യങ്ങളുടെ ഒരു പുറത്ത് ഒരു കാളയുടേയും മറേറ ഭാഗത്തു വൃക്ഷം, മത്സ്യം, കപ്പൽ, ക്ഷേത്രം ഇവയിലേതെങ്കിലും ഒന്നിന്റേയും ചിത്രം ഉണ്ടായിരിക്കും; അവയ്ക്കു ബ്രിട്ടീഷ് കാൽറുപ്പികയോളമോ അരറുപ്പികയോളമോ വലിപ്പവുമുണ്ടായിരിക്കും. തകരം എന്ന ലോഹംകൊണ്ടും ചില നാണ്യങ്ങൾ അടിച്ചിരുന്നു; അവയിലും കാളയുടേയോ കുതിരയുടേയോ ആനയുടേയോ രൂപം ഉണ്ടായിരിക്കും. ഇവ കുറുമ്പ അരശുകളിൽ പല്ലവരാജാക്കന്മാരുടെ നാണ്യങ്ങളാകുന്നു.

പ്രധാനപ്പെട്ടിരുന്ന ദ്രാവിഡരാജാക്കന്മാരുടെ നാണ്യമുദ്രകൾ അവരുടെ ധ്വജചിഹ്നങ്ങൾ തന്നെയാകുന്നു. പാണ്ഡ്യന്മാർക്ക് ഒരു മത്സ്യം; ചോഴന്മാർക്ക് ഒരു വ്യാഘ്രം; ചേരന്മാർക്ക് ഒരു വില്ല്—ഇങ്ങിനെയായിരുന്നു. പാണ്ടിനാണ്യങ്ങളുടെ നടുവായി ഒരു മത്സ്യത്തിന്റേയും ഇരുവശത്തും സ്വസ്തികചന്ദ്രാദികളുടേയും രൂപം കൊത്തിട്ടുണ്ടായിരിക്കും; സാധാരണയായി മേൽപ്രകാരമാണെങ്കിലും, നാണ്യത്തിന്റെ ഒരു വശത്തു മുകളിലും ചുവട്ടിലും ഓരോ മത്സ്യരൂപവും നടുക്ക ചില അക്ഷരങ്ങളും കൊത്തിട്ടും കാണാം; ആ അക്ഷരങ്ങൾ സാധാരണയായി 'സുന്ദരപാണ്ഡ്യ'നെന്നായിരിക്കും. കോദണ്ഡൻ, കുലശേഖരൻ, വീരപാണ്ഡ്യൻ, ഭൂതാളൻ, സമരകോലാഹലൻ, കച്ചിവഴങ്കം പെരുമാൾ എന്നീ പേരുകളും കാണാറുണ്ടാണ്. ഇനി വേറൊരുവിധം നാണ്യം: അതിന്റെ ഒരു പുറത്ത് ചിലതിൽ ഒരു ലിംഗമോ അമ്പലമോ ചിഹ്നമോ ഉണ്ടായിരിക്കും; മറേറ ഭാഗത്ത് രണ്ടാളുകൾ നില്ക്കുന്ന രൂപവും; ചിലപ്പോൾ ശിവരൂപം വൃഷഭാരൂഢമായിട്ടും കാണാം; മററ ചിലപ്പോൾ മധുരമീനാക്ഷിയുടെ രൂപമായിരിക്കും കാണുക. ചോളനാണ്യത്തിന്റെ ഒരു പുറത്ത് ഒരു രാക്ഷസരൂപം ഉണ്ടായിരിക്കും. അതിന്മേൽ നാഗാക്ഷരങ്ങളാണ് എഴുതിയിരിക്കുക. ചേരപാലന്റെ നാണ്യത്തിന്റെ ഒരു പുറത്ത് ഒരു വില്ലും മറേറ പുറത്ത് ഒരു കുന്തവും കാണാം. അവിടുന്നും വടക്കുള്ള ആന്ധ്രദേശത്തു ഇരുമ്പുകൊണ്ടുള്ള നാണ്യം ഉണ്ടായിരുന്നു. ദക്ഷിണദേശത്ത് ആദ്യം ഉണ്ടായിരുന്ന സ്വർണ്ണനാണ്യം ഉരുണ്ട് കാൽപ്പണം പരന്ന് അയ്മ്പത്തിരണ്ടു നെല്ലിട തൂക്കത്തിലായിരുന്നു. അതിനു പണ്ടത്തെ പേര് തമിഴിൽ പൊന്ന് എന്നും കർണ്ണാടകത്തിൽ ഹൊന്ന എന്നും ഹിന്ദുസ്ഥാനിയിൽ ഹൂൺ എന്നുമാണ്. പത്മതങ്കം എന്ന പേരായിട്ടുള്ളതായിരുന്നു പിന്നത്തെ നാണ്യം. അതിന്മേലത്തെ മുദ്ര പത്മാകാരമായിരുന്നു. കാലാന്തരത്തിൽ നാണ്യങ്ങളുടെ ആകൃതി പരിഷ്കാരപ്പെട്ടുവന്നു.

ദക്ഷിണ ഇന്ത്യയിൽ പഴയ വെള്ളിനാണ്യം ഒന്നും കണ്ടിട്ടില്ല. മുസൽമാന്മാർ ഇവിടെ സ്ഥിരവാസം തുടങ്ങുന്നതിന്നുമുമ്പെ പ്രധാന നാണ്യങ്ങൾ സ്വൎണ്ണംകൊണ്ടും വെള്ളികൊണ്ടുമായിരുന്നു. മുസൽമാൻരാജാക്കന്മാർ വെള്ളികൊണ്ടു നാണ്യമടിപ്പാൻ തുടങ്ങീട്ടും അക്കാലത്തു സ്വൎണ്ണനാണ്യം നടപ്പായിരുന്നു. യൂറോപ്യരാജ്യത്തു കച്ചവടക്കാർ വന്നതോടുകൂടി വെള്ളിനാണ്യത്തിന്നു അധികമായ പ്രചാരം സിദ്ധിച്ചു. ഇംഗ്ലീഷ്, പരന്ത്രീസ്, ലന്ത എന്നിവരുടെ കച്ചവടസ്ഥലങ്ങളിൽ വെള്ളിനാണ്യം അടിപ്പാൻ തുടങ്ങി.

ദക്ഷിണ ഇന്ത്യയിൽ നടപ്പുണ്ടായിരുന്ന ചില പ്രധാന നാണ്യങ്ങളുടെ വിവരം:— (1) മോഹർ—ഇതിന്നു തെലുങ്കിൽ മോഹരി എന്നും തമിഴിൽ മോകരാ എന്നും പേർ. ഇതു സ്വൎണ്ണംകൊണ്ടാണ്; 16 ബങ്കാൾ രൂപ അല്ലെങ്കിൽ 15 ആൎക്കാട്ട് (മദ്രാസ്) രൂപ വിലയുണ്ടാകും. (2) ശിന്നമേലമോഹർ— തിരുനൽവേലിയിൽ നടപ്പുണ്ടായിരുന്ന നാണ്യം; ഇതിന്നു 24 പണം 7 കാശാണ് വില. (3) ശ്രീരാമമാഹര— ഇത് സ്വൎണ്ണടങ്കനാണ്യമാണ്; നടു അല്പം കഴിഞ്ഞിരിക്കും. അതിന്റെ ഒരു പുറത്തു സീതാരാമന്മാരുടെയും മറുപുറത്തു ഹനൂമാന്റെയും രൂപം ഉണ്ടായിരിക്കും. (4) രാശിപ്പണം— നാടുനാണ്യങ്ങളിൽ വെച്ച് ഏറ്റവും പഴയത്; ഇതു സ്വൎണ്ണംകൊണ്ടുണ്ടാക്കപ്പെടുന്നത്. അതിന്മേൽ പതിനാലു കള്ളികളുണ്ട്, പന്ത്രണ്ടു കള്ളികൾ മേഷാദി പന്ത്രണ്ടു രാശികളുടേയും ശേഷമുള്ള രണ്ടു കള്ളികൾ സൂൎയ്യചന്ദ്രന്മാരുടേയും രൂപമാകുന്നു. (5) വരാഹം (Pagoda)— ഇതിന്നു മൂന്നരമുതൽ നാലുവരെ രൂപ വിലയുണ്ടായിരിക്കും. വിഷ്ണുവിന്റേയും ലക്ഷ്മിയുടേയും രൂപങ്ങളാണ് അതിന്റെ അകത്തും പുറത്തും കാണുന്നത്; ചിലതിൽ ശിവന്റേയും പാൎവ്വതിയുടേയും ആയിരിക്കും. ഇതു പല ദിക്കുകളിലും അടിച്ചിരുന്നു. (6) ചക്രം—തെക്കെ ഇന്ത്യയിൽ വളരെ പഴക്കമുള്ള നാണ്യം. ഇത് തഞ്ചാവൂര് അടിച്ചിരുന്നു; തിരുവിതാ

ന്നും കണ്ടുകിട്ടിട്ടുള്ള റോമാനാണ്യങ്ങൾ*, പാണ്ഡ്യരാജാവിന്റെയും ചോളരാജാവിന്റെയും വിജയനഗരം രാജാവിന്റെയും നാണ്യ

---

ജൂറിലെ ചക്രം 28½ കൂടിയാൽ ഒരു രൂപയായി. (7) കാളിചക്രം— ഒരു പഴയ നാണ്യം; പണ്ട് തെക്കെ ഇന്ത്യയിൽ നടപ്പായിരുന്നു. (8) ചുഴിചക്രം— ഇതു തമിഴ്‌രാജ്യത്തു നടപ്പുണ്ടായിരുന്നു. (9) വിരുദ്രചക്രം— സ്വർണ്ണനാണ്യം; ബെദ്‌നൂർ എന്ന പ്രദേശത്തുനിന്നടിച്ചിരുന്നത്. (10) പുത്തൻ— ഇത് ആദ്യമായി ലന്തക്കാരുടെ കാലത്താണ് അടിച്ചത്. (11) പുത്തൻമണി— പുതിയ വീരരായൻപണം. (12) പഴമണി— പഴയ വീരരായൻപണം. (13) ഹൊന്നു— ഇതു കന്നടകത്തിലേതാണ്; മലയാളത്തിൽ പൊന്ന്, സംസ്കൃതത്തിൽ ഹേമം, ഹിരണ്യം എന്നീ പേരുകളുണ്ട്. ഇത് സ്വർണ്ണമാണ്; ഇതു രണ്ടു 'ധരണ'ത്തോടൊക്കും; രണ്ടു ഹൊന്നു = 1 വരാഹൻ. മൈസൂരിൽ പണ്ട് ഇതിന്നു നടപ്പുണ്ടായിരുന്നു.

* "കോട്ടയം— ഇവിടെ അസംഖ്യം റോമനാണ്യങ്ങൾ കാണുകയുണ്ടായി. അവ ഒരു പിച്ചളക്കുടത്തിലാക്കി മണ്ണിൽ കുഴിച്ചിട്ടതായിട്ടാണ് കണ്ടെത്തിയത്. 'ഒരൊററ സ്ഥലത്തുനിന്നു തന്നെ അഞ്ചു കൂലിക്കാർക്കുള്ള ചുമട്ടു സ്വർണ്ണനാണ്യങ്ങൾ കിളച്ചെടുത്തതായി പറയപ്പെട്ടിട്ടുണ്ട്'. അവയിൽ വളരെയെണ്ണം ഉരുക്കുകയോ നാട്ടുകാർ എടുത്തുകൊണ്ടുപോവുകയോ ചെയ്തു. തിരുവിതാംകൂർ മഹാരാജാവിന്റെ പക്കൽ അനവധിയെണ്ണം ഇരിപ്പുണ്ട്. ഇപ്പോൾ അവിടത്തെ പക്കൽ ഉള്ള നാണ്യങ്ങളുടെ ഒരു വിവരം താഴെ ചേർക്കുന്നു:—

| | |
|---|---|
| അഗസ്റ്റസ്സിന്റെ നാണ്യം ... ... ... ... | 8 |
| അന്തോണിയാ അഗസ്റ്റസ്സിന്റെ ... ... ... | 3 |
| ടൈബീരിയസ്സിന്റെ ... ... ... ... | 28 |
| കാലിഗുലാവിന്റെ ... ... ... ... ... | 2 |
| ക്ലാഡിയസ്സിന്റെ ... ... ... ... ... | 16 |
| നീറോവിന്റെ ... ... ... ... ... | 16 |
| ആകെ ... ... | 73 |

(സ്യൂവലിന്റെ ലിസ്റ്റ്.)

ങ്ങൾ— ഇവയും മററു പലതും മലയാളചരിത്രാന്വേഷണത്തിന്നു സഹായികളാകുന്നു. നാണ്യപരിശോധനം എങ്ങിനെയാണ് ചെയ്യുക എന്നും അതുകൊണ്ടു ചരിത്രവിഷയങ്ങൾ എങ്ങിനെയാണ് വെളിപ്പെടുന്നതെന്നും "ഇന്ത്യാചരിത്രസാമഗ്രികൾ" എന്ന ലേഖനത്തിൽ വിശദമായി പറഞ്ഞിട്ടുണ്ട്.

4. ഗ്രന്ഥപരിശോധന— (എ) സംസ്കൃതഭാഷയിലുള്ള ഗ്രന്ഥസമൂഹങ്ങൾ:— പൂർവ്വമീമാംസ, വേദാന്തം, തന്ത്രം, മന്ത്രം, ആശൗചം, ജ്യോതിഷം, വൈദ്യം, വ്യാകരണം, തച്ചുശാസ്ത്രം എന്നിങ്ങിനെയുള്ള ശാസ്ത്രങ്ങളിൽ മലയാളികളായ പല വിദ്വാന്മാരും എഴുതീട്ടുള്ള ഗ്രന്ഥങ്ങൾ; കാവ്യനാടകാദി സാഹിത്യഗ്രന്ഥങ്ങൾ; അവയുടെ വ്യാഖ്യാനങ്ങൾ മുതലായവ. (ബി) തമിഴ്ഗ്രന്ഥങ്ങൾ— തൊൾകാപ്പിയം എന്ന പ്രസിദ്ധവ്യാകരണഗ്രന്ഥം, പത്തുപ്പാട്ടു, പട്ടിനപ്പാല, എട്ടുത്തൊകൈ, അകനാനൂറു, പുറനാനൂറു, ഔവ്വയുടെ കൃതികൾ, മണിമേഖല, ചിലപ്പതികാരം, പതിററിപ്പത്തു, കലശവാരപ്പത്തമാൾ ആഴ്വാരുടെ കൃതികൾ മുതലായവ. ഇവയിൽ ചിലതെല്ലാം ഗ്രന്ഥസമൂഹങ്ങൾ തന്നെയാകുന്നു. ഇവയ്ക്കുപുറമേ ഇനിയും അസംഖ്യം പഴയഗ്രന്ഥങ്ങളെ— സംഘഗ്രന്ഥങ്ങൾ എന്നു പറയുന്നവയെ വിശേഷിച്ചും— പരിശോധിക്കുന്നതായാൽ മലയാളത്തെ സംബന്ധിച്ച് അനേകം ചരിത്രവിഷയങ്ങൾ കണ്ടുകിട്ടുന്നതാണ്. (സി) മലയാളഭാഷയിലുള്ള ഗ്രന്ഥങ്ങൾ— യാഗം, വേളി, പ്രായശ്ചിത്തം മുതലായവയുടെ ചടങ്ങുകളെ പ്രതിപാദിക്കുന്ന ഭാഷാഗ്രന്ഥങ്ങൾ; ആശൗചവിഷയമായും തന്ത്രവിഷയമായും മന്ത്രവാദവിഷയമായുമുള്ള ഭാഷാഗ്രന്ഥങ്ങൾ; വൈദ്യം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിൽ ഭാഷയായിട്ടെഴുതിട്ടുള്ള ഗ്രന്ഥങ്ങൾ; പ്രബന്ധങ്ങൾ, ചമ്പുക്കൾ, നാടകങ്ങൾ, സന്ദേശങ്ങൾ, രാമചരിതം ചന്ദ്രോത്സവം മുതലായ കാവ്യങ്ങൾ, കണ്ണശ്ശപ്പണിക്കരുടെ കൃതികൾ, ചെറുശ്ശേരി നമ്പൂതിരിയുടെ കൃതി

കൾ മുതലായ സാഹിത്യഗ്രന്ഥങ്ങൾ.— ഇങ്ങിനെ പ്രസിദ്ധങ്ങളായും മറ്റനേകം അപ്രസിദ്ധങ്ങളായുമുള്ള ഭാഷാഗ്രന്ഥങ്ങൾ. വൈദികം, സ്മാർത്തം, താന്ത്രികം മുതലായ വിഷയങ്ങളെ സംബന്ധിച്ച ഗ്രന്ഥങ്ങൾ മുഴുവൻ നമ്പൂതിരിമാരുടെ ഇടയിൽ മാത്രം ഉള്ളവയും വളരെ പഴക്കമുള്ളവയും തനിമലയാളത്തിൽ എഴുതപ്പെട്ടിട്ടുള്ളവയുമാകുന്നു. അവർ ഈ ഗ്രന്ഥങ്ങളെ വേദങ്ങളോളംതന്നെ പ്രാധാന്യമുള്ളവയായി വിചാരിക്കുന്നതിനാൽ അവയെ ഗോപ്യമായി വെക്കുന്നതിൽ അതിയായ നിഷ്കർഷ കാണിക്കുന്നു. എങ്കിലും, മലയാളചരിത്രസംബന്ധമായി വളരെ മുഖ്യങ്ങളായ പല സംഗതികളേയും വെളിപ്പെടുത്തുന്നവയാകയാൽ അവയെ ഏതുവിധമെങ്കിലും സമ്പാദിച്ച് പരിശോധിക്കേണ്ടതാകുന്നു. ഇവയ്ക്കും പുറമേ, ആയുധാഭ്യാസം, യുദ്ധമന്ത്രം, നായാട്ടുവിധി, മർമ്മപ്രയോഗം, കൃഷിസമ്പ്രദായം മുതലായ പല വിഷയങ്ങളെ സംബന്ധിച്ച അനേകം ഭാഷാഗ്രന്ഥങ്ങൾ അവിടവിടെ അപൂർവ്വമായി കാണാറുണ്ടാകുന്നു. ഈ ഗ്രന്ഥങ്ങളുടെ പരിശോധനയിൽനിന്നു കേരളചരിത്രത്തിന്റെ പല ഭാഗങ്ങളും വെളിപ്പെട്ടുകാണ്മാൻ വഴിയുണ്ട്.

5 ക്ഷേത്രമാഹാത്മ്യങ്ങൾ.— ക്ഷേത്രങ്ങളേയും സന്യാസിമഠങ്ങളേയും പള്ളികളേയും സംബന്ധിച്ച ഗ്രന്ഥവരി മുതലായവ; ആഢ്യന്മാരായ നമ്പൂതിരിമാരുടെ കുടുംബചരിത്രങ്ങൾ, ഗ്രന്ഥവരികൾ; രാജകുടുംബങ്ങളുടേയും പ്രഭുകുടുംബങ്ങളുടേയും ചരിത്രങ്ങൾ, ഗ്രന്ഥവരികൾ. മലയാളത്തിലുള്ള ഒട്ടല്ലാ പ്രധാനക്ഷേത്രങ്ങളുടേയും മാഹാത്മ്യങ്ങൾ എഴുതപ്പെട്ടിട്ടുണ്ട്. അവ സാമാന്യേന പുരാണരീതിയെ അനുസരിച്ചിട്ടുള്ളവയാണെങ്കിലും ചരിത്രകാരന്റെ ദൃഷ്ടികൊണ്ടു ചരിത്രവിഷയമായിട്ടുള്ള അനേകം തത്വങ്ങൾ അവയിൽനിന്നു വെളിപ്പെട്ടുവരുവാനുണ്ട്. ഹിന്ദുക്കളുടേയും ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടേയും ദേവാലയങ്ങളിലും ഇവരുടെ സന്യാസിമഠങ്ങളിലും രാജകുടുംബങ്ങളിലും ആഢ്യന്മാ

രുടെ കുടുംബങ്ങളിലും പ്രഭുകുടുംബങ്ങളിലും ഗ്രന്ഥവരി എഴുതിവെക്കുക എന്ന സമ്പ്രദായം അടുത്ത കാലംവരെ ഉണ്ടായിരുന്നു. അഗ്നിബാധനിമിത്തവും ശത്രുബാധനിമിത്തവും മററും അവയിൽ ഏതാനും നശിച്ചുപോയിട്ടുണ്ടെങ്കിലും ഇനിയെങ്കിലും ശ്രമിക്കുന്നതായാൽ ചിലതെല്ലാം കണ്ടുകിട്ടുവാൻ ഞെരുക്കമുണ്ടാവുമെന്നു തോന്നുന്നില്ല. ആ വക ഗ്രന്ഥവരികൾ മലയാളചരിത്രസാമഗ്രികളിൽ ഒരു മുഖ്യമായ എനമായിട്ടു വരാവുന്നതാണ്.

6. ക്ഷേത്രങ്ങളിലുള്ള ഉത്സവങ്ങൾ, ചിറപ്പുകൾ, പടേനി, പടപുറപ്പാട് എന്നിങ്ങിനെ വാർഷികമായി അവിടവിടെ നടക്കുന്ന അടിയന്തരങ്ങളുടെ ചടങ്ങുകളും അവയുടെ ആഗമങ്ങളും.

7. മലയാളത്തിലുള്ള പാട്ടുകൾ— (1) ശാസ്ത്രാംഗത്തിലുള്ള പാട്ടുകൾ, (2) വേട്ടക്കൊരൻ പാട്ടിന്നു പാടുന്ന പാട്ടുകൾ, (3) തിയ്യാട്ടിന്നുള്ള പാട്ടുകൾ, (4) അയ്യപ്പൻ പാട്ട്, (5) ബ്രാഹ്മണിപ്പാട്ട്, (6) വടക്കൻപാട്ട്, (7) വേലന്മാരുടെ പാട്ടുകൾ, (8) പാണന്മാരുടെ പാട്ടുകൾ, (9) പുള്ളുവന്മാരുടെ പാട്ടുകൾ, (10) പാമ്പുമ്പാട്ട്, (11) ജോനകരുടെ ഇടയിലുള്ള പാട്ടുകൾ, (12) ക്രിസ്ത്യാനികളുടെ ഇടയിലുള്ള പാട്ടുകൾ, (13) മുക്കുവരുടെ ഇടയിലുള്ള പാട്ടുകൾ, (14) ചെറുമക്കളുടെ പാട്ടുകൾ. നമ്മുടെ പൂർവ്വന്മാരുടെ പലവിധ ആചാരസമ്പ്രദായങ്ങൾ, ദൈവികമായ വിശ്വാസങ്ങൾ, മൂഢവിശ്വാസങ്ങൾ, വീര്യപരാക്രമങ്ങൾ, ശൃംഗാരവിഷയങ്ങൾ മുതലായ അനേകം ലോകവ്യവഹാരങ്ങൾ ഈ വക പാട്ടുകളിൽ അടങ്ങിയിരിക്കുന്നുണ്ട്. അതിനാൽ അവയെയെല്ലാം കഴിയുന്നതും വേഗത്തിൽ തേടിപ്പിടിച്ചു രേഖപ്പെടുത്തി കേരളചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ റിക്കാർട്ടാക്കി വെക്കേണ്ടതാകുന്നു.

8. ചരിത്രപ്രധാനങ്ങളായും ഇപ്പോൾ ജീർണ്ണങ്ങളായും കിടക്കുന്ന സ്ഥലങ്ങളെ കിളച്ചു പരിശോധിക്കുക. മലയാളത്തിൽ പല പ്രദേശങ്ങളിലെപ്പോലെ വലിയ പട്ടണങ്ങൾ വളരെ ഉണ്ടാ

യിരുന്നതായിട്ടു കേട്ടുകേൾവിയില്ല. പെരുമാക്കന്മാരുടെ തലസ്ഥാനമായിരുന്ന തിരുവഞ്ചിക്കുളം ഒരു വലിയ പട്ടണമായിരുന്നുവെന്നു തമിഴ്ഗ്രന്ഥകാരന്മാരും വിദേശീയന്മാരായ ചില ഗ്രന്ഥകാരന്മാരും വർണ്ണിച്ചുകാണുന്നുണ്ട്. തിരുവഞ്ചിക്കുളത്തുനിന്ന് ഏകദേശം നാലുനാഴിക വടക്കു തൃക്കണാമതിലകം എന്നൊരു ദിക്കുണ്ട്; അതു പണ്ട് പെരുമാക്കന്മാരുടെ കാലത്തു വിദ്വാന്മാരുടെ യോഗം കൂടിയിരുന്ന ഒരു സ്ഥലമായിരുന്നുവെന്ന് ചിലപ്പതികാരം എന്ന തമിഴ്ഗ്രന്ഥത്തിൽ കാണുന്നു. പിന്നെ, ഓരോരോ പെരുമാക്കന്മാരുടെ പേരുകളെ കൂട്ടിച്ചേർത്തു പറഞ്ഞുവരുന്നതായ സ്ഥലങ്ങൾ മദ്ധ്യകേരളത്തിലും വടക്കേ മലയാളത്തിലും പലതുമുണ്ട്. പെരുമാക്കന്മാരുടെ കാലം കഴിഞ്ഞതോടുകൂടി തിരുവഞ്ചിക്കുളം അപ്രധാനമായിത്തീർന്നപ്പോൾ തെക്കൻ കൊല്ലം വിദേശീയരായിട്ടുള്ള കച്ചവടക്കാരാലും മററും വളരെ ഐശ്വര്യത്തെ പ്രാപിക്കുകയും ഒരു വലിയ പട്ടണമായിത്തീരുകയും ചെയ്തു. കോഴിക്കോട്ടിന് ഏകദേശം ഒരു ആയിരം കൊല്ലത്തിൽ കവിയാത്ത പഴക്കം കാണും. കൊയിലാണ്ടി, മാടായി മുതലായ സ്ഥലങ്ങളും ചരിത്രസംബന്ധമായിട്ടു പ്രാധാന്യമുള്ളവയാകുന്നു. കൊച്ചി ഒട്ടേറെ ആധുനികമായ ഒരു പട്ടണമാണ്. ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടേയും ചരിത്രങ്ങളിൽ മുഖ്യങ്ങളായി പറയപ്പെടുന്നവയും എങ്കിലും ഇപ്പോൾ കുഗ്രാമങ്ങൾ മാത്രമായി ശേഷിച്ചിട്ടുള്ളവയുമായ സങ്കേതങ്ങളുള്ള വേറെ അസംഖ്യം പ്രദേശങ്ങളേയും വിട്ടുകളയുവാൻ പാടില്ല. ഇനി, ഉൾനാടുകളിലും മലമ്പ്രദേശങ്ങളിലും അനേകം മഹാക്ഷേത്രങ്ങളും വാസസ്ഥലങ്ങളും ജീർണ്ണപ്പെട്ടുകിടക്കുന്നതു കാണാം. പണ്ടത്തെ പാണ്ഡിരാജ്യത്തോടു സംബന്ധപ്പെട്ടുകിടക്കുന്ന തിരുവിതാംകൂർ താലൂക്കുകളും ഈ വിഷയത്തിൽ പ്രധാനങ്ങളാകുന്നു.

എന്നാൽ, ഇന്നത്തെപ്പോലെതന്നെ പണ്ടും മലയാളത്തിലെ വലിയ കെട്ടിടങ്ങളെല്ലാം മരം പ്രധാനമായി പണിചെയ്യപ്പെ

ട്ടിട്ടുള്ളതായിരുന്നതിനാൽ അഗ്നിബാധനിമിത്തവും ശത്രുക്കളുടെ ആക്രമണംനിമിത്തവും അവ മിക്കതും തിരെ നശിച്ചുപോയിരിക്കുന്നു; അവശിഷ്ടങ്ങളായിട്ട വളരെ കുറച്ചുമാത്രമെ കാണ്മാനുള്ളൂ. അതിനാൽ ആ വക പ്രദേശങ്ങളെ കിളച്ചുനോക്കുക എന്ന വേലയ്ക്ക് തക്കതായ കൂലി കിട്ടുന്ന കാര്യം സംശയമാണ്; എങ്കിലും, ചരിത്ര വിഷയമായിട്ടനേകം സൂചനകളെ കൊടുക്കുന്നതും അതിനാൽ ചരിത്രകാരന്നു ഉപകാരമായുള്ളതായ അനേകം പദാർത്ഥങ്ങളെ കണ്ടു കിട്ടുമെന്നതിന്നു വാദമില്ല. ഇത് അവിടവിടങ്ങളിലുള്ളവർ വളരെ ദ്രവ്യവ്യയം കൂടാതെ അനവധികാലംകൊണ്ടു നടത്തേണ്ടതു ഒരു പ്രവൃത്തിയാകുന്നു. അതിനാൽ ഈ ഒരു എന്നതെ ചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ചേർത്തുവെച്ച്, ചരിത്രാന്വേഷണം ചെയ്യുന്നവർ അവരവരുടെ ഗവൎമ്മെണ്ടുകളുടെ സഹായത്തോടുകൂടി മേൽപറഞ്ഞ പ്രദേശങ്ങളെ ഇതിലധികം നശിക്കാതെ സൂക്ഷിക്കേണ്ടത് എത്രയും ആവശ്യമാകുന്നു.

9. മലയാളത്തിൽ വിവിധവ്യാപാരങ്ങളെ അടിസ്ഥാനമാക്കി വന്നുവശായിട്ടുള്ള വിവിധജാതിഭേദങ്ങളെ പരിശോധിച്ചറിയുക. അപ്രകാരമുള്ള വ്യാപാരവിശേഷങ്ങളിൽനിന്നു മലയാളത്തിലെ ജനസമുദായം പൂർവ്വകാലം മുതൽക്ക് എപ്രകാരമാണ് ക്രമേണ ശാഖോപശാഖകളായി വളർന്നുവന്ന് ഇപ്പോഴത്തെ അവസ്ഥയെ പ്രാപിച്ചത് എന്നറിയുക.

10. ഓരോ സ്ഥലങ്ങളുടേയും കുടുംബങ്ങളുടേയും പദാർത്ഥങ്ങളുടേയും പേരുകളെ പരിശോധിച്ചറിയുക. ഈ വിധമുള്ള അന്വേഷണംകൊണ്ട് എങ്ങിനെയാണ് ഓരോ സംഗതികൾ വെളിപ്പെടുന്നത് എന്നതിലേക്ക് ചില്ലറയായ ചില ഉദാഹരണങ്ങൾ എടുത്തു കാണിക്കാം. 'കണ്ടച്ചാൻകടവ്' എന്നത് ഗുരുവായൂരടുത്തുള്ള ഒരു കടവിന്റെ പേരാകുന്നു. അന്വേഷണം നടത്തിയപ്പോൾ 'കണ്ടൻചോൻകടവ്' എന്നാണ് ശരിയായിട്ട പറയേ

ണ്ടത് എന്നു കണ്ടു. കണ്ടൻ എന്നു പേരായ ഒരു ചോവൻ കടത്തുകാരനായി ആ പുഴവക്കത്തു താമസിക്കുന്നുണ്ടായിരുന്നുവത്രെ. ഇരിങ്ങാലക്കുട തീവണ്ടിയാപ്പീസ്സിൽനിന്ന് എട്ടുനാഴിക കിഴക്കുഭാഗമായി മാള എന്ന സ്ഥലത്തിന്നടുത്ത് 'ചെമ്പാള്ളൂര്' എന്നൊരു ദിക്കുണ്ട്. 'സെയിൻറ് പാൾ ഊര്' എന്നാണ് അതിൻെറ ശരിയായിട്ടുള്ള ഭാഷ. പാതിരികളുടെ കാലത്തു (ക്രിസ്ത്വബ്ദം പതിനാറാം നൂറ്റാണ്ടിൽ) അവിടെ സെയിൻറ്പാളിൻെറ നാമധേയത്തിൽ ഒരു പള്ളിയും ഒരു സെമിനാരിയും ഉണ്ടായിരുന്നു. അതിൽ നിന്നാണ് ആ ദേശത്തിന്ന് ആ പേരു സിദ്ധിച്ചത്. തൃശ്ശിവപേരൂർനിന്ന് 10 നാഴിക തെക്ക് കരുവന്നൂര് എന്ന ഒരു ദേശത്ത് 'വെട്ടിയാട്ടിൽ' എന്നു പേരായിട്ടൊരു വീടുണ്ട്. വെട്ടത്തുനാട്ടിലെ എന്നാണ് ശരിയായിട്ടുള്ള രൂപം എന്നും ആ കുടുംബക്കാർ വെട്ടത്തുനാട്ടിൽനിന്നു വന്നിട്ടുള്ളവരാണെന്നും പിന്നീടു മനസ്സിലായി. ക്രിസ്ത്വബ്ദം 1658-ാമാണ്ടിൽ വെട്ടത്തു രാജകുടുംബത്തിൽനിന്നും കൊച്ചി രാജകുടുംബത്തിലേക്കു ദത്തെടുത്ത കഥ കൊച്ചി സ്റ്റേറ്റ്മാനവലിൽ വിവരിച്ചുകാണുന്നുണ്ട്. ഇവർ അന്നു രാജാവൊന്നിച്ചു വന്നു കുടിപാർത്തവരായിരിക്കാം. ഗോമാവ്, കശുമാവ് അല്ലെങ്കിൽ പറങ്കിമാവ് എന്നീ വൃക്ഷങ്ങൾ പണ്ടു മലയാളത്തിൽ ഉണ്ടായിരുന്നില്ല. ഇന്ത്യയിൽ പറങ്കികളുടെ തലസ്ഥാനമായ ഗോവനഗരത്തിൽനിന്നു ഗോമാങ്ങ (ഗോവമാങ്ങ)യും തെക്കെ അമേരിക്കയിൽ ബ്രസീൽ എന്ന രാജ്യത്തുനിന്നു കശുവണ്ടിയും പറങ്കികൾ ആദ്യമായി മലയാളത്തിൽ കൊണ്ടുവന്നതിൻെറ ശേഷമേ അവ ഇവിടങ്ങളിൽ ഉണ്ടായിത്തുടങ്ങിയിട്ടുള്ളൂ. പറങ്കികളുടെ ഭാഷയിൽ കശുമാവിന്ന് 'കാഷ്യു' എന്നാണ് പേരു പറയുക.

11. കലികൾ— ഒരു സംഭവത്തിൻെറ കലിദിനസംഖ്യയോ കലിവർഷസംഖ്യയോ ഓർമ്മവെക്കുന്നതിന്നുവേണ്ടി ആ സംഖ്യയ്ക്കു പരൽപ്പേരനുസരിച്ച് വാക്യരൂപേണ ഒരു പേരിടുക എന്നൊരു

സമ്പ്രദായമുണ്ട്. അങ്ങിനെയുള്ള വാക്യങ്ങളുടെ അൎത്ഥം പലപ്പോഴും ആ സംഭവത്തെ സൂചിപ്പിക്കുന്നതായിരിക്കും. കലികൾ* എന്നു പറയപ്പെടുന്ന ആ വക വാക്യങ്ങൾ മലയാളത്തിൽ ധാരാ

---

* ഒരു സംഭവത്തിന്റെ കലിദിനസംഖ്യ പരൽപേരുകൊണ്ട് എങ്ങിനെയാണ് അറിയുന്നത് എന്നതിന്നുദാഹരണമായിട്ട് ഒരു ശ്ലോകം താഴെ ചേൎക്കുന്നു:—

1 മച്ചോന്നാനാൎത്ഥസമ്പന്നാൽ ധ്രുവമിട്ട്യമനാംനടൻ
2 പാന്നംനരം 3 തെരൌദ്രാനാഗാൽതിപ്രോരാംയയ്യുട.

1. കലിദിനം—മച്ചൊന്നാനാൎത്ഥസമ്പന്നാൽ (കലിയുഗം തുടങ്ങി അന്നേക്കു 1770065 ദിവസമായി എന്നൎത്ഥം) 2. ധ്രുവം—ഇട്ട്യമനാം നടൻ (ഇത് അക്കാലത്തെ ധ്രുവം) 3. വാക്യം—തെരൌദ്രാ നാഗാ. ഈ മൂന്നുംകൊണ്ടും കൂടി ക്രിയചെയ്താൽ അന്നത്തെ തിയതി, ആഴ്ച, തിഥി, നക്ഷത്രം എന്നിവയെല്ലാം കിട്ടുന്നതാണ്. അവയ്ക്കു പുറമെ ഈ ശ്ലോകാൎത്ഥംകൊണ്ട് അന്നത്തെ സംഭവത്തിന്റെ സ്വഭാവവും വ്യക്തമാകുന്നു. ഈവിധമുള്ള കാലഗണനാസമ്പ്രദായം മലയാളികൾ കുറച്ചധികം പരിഷ്കരിച്ചിട്ടുള്ളതായി കാണുന്നു. ഈ സമ്പ്രദായത്തിന്നു കുറച്ചുകൂടി മുമ്പും ഇന്ത്യയിൽ ഹിന്തുക്കൾ ഒരു സംഭവത്തിന്റെ കാലം നിൎണ്ണയിക്കുന്നതിന്നു ചില വാക്കുകൾ ഉപയോഗിച്ചിരുന്നു. സാധാരണയായി ആ വാക്കുകൾക്കു സംഖ്യയിരുത്തി ഗണിക്കുമ്പോൾ വലത്തുവശത്തുനിന്ന് ഇടത്തോട്ടു വായിക്കണം. ഉദാഹരണം—'യുഗദഹനരസക്ഷ്മ' എന്നു ശകാബ്ദം 1634 എന്നതിനെ കാണിക്കുകയാകുന്നു. ഇവിടെ ക്ഷ്മ (=ഭൂമി), 1; രസ (=ഷഡ്രസങ്ങൾ),6; ദഹന=3, (ഇത് മൂന്നാമത്തതായ കാൎത്തിക നക്ഷത്രത്തിന്റെ ദേവതയാണ്); യുഗ(ചതുൎയ്യുഗം)=4. അക്കങ്ങളെ കാണിക്കുന്ന വാക്കുകൾ സാധാരണയാ

ളും കാണ്മാനുണ്ട്. അവയെയെല്ലാം ശേഖരിച്ച് അവയ്ക്കോരോ ന്നിനും വ്യാഖ്യാനമായി ഓരോ നോട്ടുകൾ എഴുതി അച്ചടിച്ചുവെക്കേണ്ടതാകുന്നു. അവ മുഴുവൻ വിശ്വസനീയങ്ങളാണെന്നു തോന്നുന്നില്ല. എങ്കിലും, അവയിൽനിന്നു പിശകുനീക്കി സാരമെടുക്കുവാൻ ചരിത്രകാരന്മാൎക്കു കഴിയും.

12. ഐതിഹ്യങ്ങളും പഴഞ്ചൊല്ലുകളും—പഴമക്കാരുടെ ഇടയിൽ നടപ്പുള്ള പഴങ്കഥകളെ പുഛത്തോടുകൂടി തള്ളിക്കളയുവാൻ ഒരിക്കലും പാടില്ല. ചരിത്രസംബന്ധമായിട്ടനേകം സാരമായ സംതികൾ അവയിൽ മൂടിക്കിടക്കുന്നുണ്ടാവും. ഒരു പഴങ്കഥയെ ഇ

---

യി ജ്യോതിഷം, വേദാന്തം, പുരാണം എന്നിവയിൽ നിന്നാണ് എടുക്കാറുള്ളത്. ഈ തത്വം ധരിക്കാത്തവൎക്ക് അവയുടെ അൎത്ഥം മനസ്സിലാക്കുവാൻ പ്രയാസമാണ്. അങ്കങ്ങൾക്കുപയോഗകരങ്ങളായ ചില വാക്കുകളെ ഇവിടെ ചേൎക്കാം. 0=ഖം; ആകാശം; അന്തരിക്ഷം. 1=ഭൂമി, ചന്ദ്രൻ, അവയുടെ പൎയ്യായങ്ങൾ. 2=യുഗ്മം, ദ്വന്ദ്വം മുതലായവ. 3=അഗ്നിയുടെ അൎത്ഥമായ എല്ലാവാക്കുകളും; നേത്രം (ശിവന്റെ മൂന്നു കണ്ണുകൾ); രാമൻ (പരശുരാമൻ, ബലരാമൻ, രാമചന്ദ്രൻ). 4=യുഗം; വേദം. 5=ബാണം (കാമദേവന്റെ അഞ്ചു ബാണങ്ങൾ); വക്ത്രം (ശിവന്റെ അഞ്ചുമുഖം). 6=രിപുവും അതിന്റെ പൎയ്യായങ്ങളും (മനുഷ്യരുടെ ആറു ശത്രുക്കൾ=കാമക്രോധലോഭമോഹമദമാത്സൎയ്യങ്ങൾ); ഋതു (ആറ് ഋതുക്കൾ); അംഗം (ആറു വേദാംഗങ്ങൾ). 7=ഋഷി അല്ലെങ്കിൽ മുനി (സപ്തൎഷികൾ). 8=വസു (അഷ്ടവസുക്കൾ) ഗജം (അഷ്ടദിഗ്ഗജങ്ങൾ). 9=ഗ്രഹം (നവഗ്രഹങ്ങൾ); ദ്വാരം (ദേഹത്തിലുള്ള നവദ്വാരങ്ങൾ.) 10=ദിക്കുകൾ; അവതാരം (ദശാവതാരം). 11=രുദ്ര (പതിനൊന്നു രുദ്രന്മാർ). 12=മാസം (പന്ത്രണ്ടു മാസങ്ങൾ); സൂൎയ്യൻ (പന്ത്രണ്ട് ആദിത്യന്മാർ) അതിന്റെ പൎയ്യായങ്ങളും. ഇവയ്ക്കു പുറമെ ഒന്നുമുതൽ

തിലേക്ക ദൃഷ്ടാന്തമായിട്ടു ഒന്നു പറയാം. പണ്ടു പരമേശ്വരൻ കാലനെ കൊന്നതിന്നുശേഷം മനുഷ്യൎക്കു മരണമില്ലാതെ ആയി. അപ്പോൾ അവർ പ്രായാധിക്യം നിമിത്തം കൂന്നു കുനിഞ്ഞ് ഉള്ളവരായിത്തീൎന്ന് തീയിലും മറ്റും ചെന്നു വീണു തുടങ്ങിയതിനാൽ ചെറുപ്പക്കാർ ആ വക വൃദ്ധന്മാരെ പിടിച്ച് നന്നങ്ങാടികളിൽ— മണ്ണിൽ കുഴിച്ചിട്ടിട്ടുള്ള ഒരുവക മൺചാറകളിൽ— ഇട്ടടക്കുക പതിവായിരുന്നു. ഈ കഥയിൽനിന്നു നമുക്ക് എന്താണ് ഗ്രഹിക്കുവാനുള്ളത്? ഒരു കാലത്തു മനുഷ്യരുടെ ഇടയിൽ ശവം ദഹിപ്പിക്കുക എന്ന സമ്പ്രദായമുണ്ടായിരുന്നില്ല; പിന്നീട് ആ ഏൎപ്പാടു നടപ്പായി. എന്നിട്ടും പഴയ സമ്പ്രദായം തീരെ നിൎത്തൽ ചെ

---

ഇരുപത്തേഴുവരെയുള്ള അക്കങ്ങൾക്ക് ഇരുപത്തേഴു നക്ഷത്രങ്ങളുടെ പേരുകൾ ഉപയോഗിക്കാറുണ്ട്. ഓരോ വാക്കുകളെ ഓരോ അക്കങ്ങളായിട്ടു ഗണിക്കണം; പിന്നെ എല്ലാംകൂടി പിന്നാക്കം വായിക്കണം: അപ്പോൾ ശരിയാവുന്നതാണ്. ഉദാഹരണം— ഖദ്വന്ദ്വാംഗഗ്ലൌ=1620. ഇതു് എങ്ങിനെ വന്നു എന്നു കാണിക്കാം. ഖം=0; ദ്വന്ദ്വം=2. അംഗം=6. ഗ്ലൌ(ചന്ദ്രൻ)=1. ശിലാലിഖിതങ്ങളായ ഈ വക വാക്കുകളോടുകൂടി സാധാരണയായി "പരിമിതി" അല്ലെങ്കിൽ "പരിസംഖ്യ" എന്ന വാക്കുകൂടി കാണാം; അപ്പോൾ ആ വക വാക്കുകൾ വൎഷത്തെ കാണിക്കുകയാണെന്നു തീൎച്ചപ്പെടുത്താവുന്നതാണ്. മുസൽമാന്മാരുടെ ഇടയിലും ഈ സമ്പ്രദായം നടപ്പുണ്ടായിരുന്നു. മൈസൂർ രാജാവായ ഹൈദരാലി മരിച്ചപ്പോൾ ഒരു മുസൽമാൻകവി അദ്ദേഹത്തിന്റെ വീൎയ്യപരാക്രമങ്ങളെ വൎണ്ണിച്ചുകൊണ്ട് അവരുടെ ഭാഷയിൽ ഒരു പദ്യമുണ്ടാക്കി. അതിന്റെ അവസാനം "ഹൈദരാലിഖാൻ ബഹദൂർ" എന്നാണ്. ആ പദങ്ങൾ അദ്ദേഹം മരിച്ച ദിവസത്തെക്കൂടി കാണിക്കുന്നുണ്ടത്രേ.

ഷ്ഠിപ്പു. അതിന്റെ അവശിഷ്ടമായിട്ടാണ് നാം അസ്ഥി പെറുക്കി പച്ചക്കലത്തിലാക്കി പ്ലാവിൻചുവട്ടിലോ മറ്റോ സ്ഥാപിച്ചുവരുന്നത്. ദക്ഷിണ ഇന്ത്യയിൽ എല്ലാദിക്കിലും മുൻപറഞ്ഞതരം മൺപാടകൾ ധാരാളമായി കാണുന്നതുകൊണ്ട് ഒരു കാലത്ത് ആവിടങ്ങളിലെല്ലാംതന്നെ ശവദാഹമുണ്ടായിരുന്നില്ലെന്നു തെളിയുന്നുണ്ട്. ഇങ്ങിനെ ഒരു സംഗതിയല്ലേ നമുക്ക് ഈ കഥയിൽ നിന്നു ഗ്രഹിപ്പാനുള്ളത്? അതു വളരെ സാരമായിട്ടുള്ളതുമല്ലേ? പഴഞ്ചൊല്ലുകളിൽനിന്നും ഇപ്രകാരമുള്ള സാരമായ അനവധി സംഗതികൾ ഗ്രഹിപ്പാനുണ്ട്.

ഇനി പുറത്തുനിന്നു കിട്ടുവാനുള്ള ചരിത്രസാമഗ്രികളെപ്പററിയാണ് പറയുവാനുള്ളത്. നാലുകാലത്തെ അനുസരിച്ച് അവയെ നാലുതരമായിട്ടു വിഭജിക്കാം. 1. ക്രിസ്ത്വബ്ദകാലത്തിന് ആയിരം സംവത്സരങ്ങൾക്കു മുമ്പു മുതൽ ക്രിസ്ത്വബ്ദം ഒന്നാംശതാബ്ദാവസാനംവരെയുള്ളത്; 2. ക്രിസ്ത്വബ്ദം രണ്ടാംനൂറ്റാണ്ടുമുതൽ പതിനഞ്ചാംനൂറ്റാണ്ടിന്റെ അവസാനംവരെയുള്ളത്; 3. പതിനാറാമത്തേതു മുതൽ പതിനെട്ടാം നൂററാണ്ടിന്റെ അവസാനംവരെയുള്ളത്; 4. പത്തൊമ്പതാം നൂററാണ്ടുമുതൽ ഇതുവരെയുള്ളത്. ആദ്യം പറഞ്ഞ കാലത്തിന്റെ ആരംഭത്തിൽ സോളോമൻ എന്നു പ്രസിദ്ധനായ ഒരു രാജാവ് യൂദന്മാരുടെ രാജ്യത്തു വാണിരുന്നു. അന്നു അദ്ദേശീയന്മാർ കച്ചവടത്തിന്നായി മലയാളത്തിലേക്കു കപ്പൽവഴിക്കു വരിക പതിവായിരുന്നു. പിന്നെ ക്രമത്തിൽ ആ വകക്കാരുടെ അയൽരാജ്യക്കാരായ ഫിനീഷ്യൻകാരും ഗ്രീക്കുകാരും റോമക്കാരും മററു പലരും ആ വർഷസഹസ്രത്തിന്നുള്ളിൽ തന്നെ മലയാളരാജ്യമായിട്ടു കച്ചവടം നടത്തിക്കൊണ്ടിരുന്നിരുന്നു. അവരിൽ വിദ്വാന്മാരും ചരിത്രകാരന്മാരുമായ പലരും ആ കാലങ്ങളിൽ വഴിയാത്രക്കാരായിട്ടിവിടെ വരികയും ഈ രാജ്യത്തെപ്പററി ഗ്രന്ഥങ്ങൾ എഴുതുകയും ചെയ്തിട്ടുണ്ട്. പല രാജ്യക്കാർ

പല കാലങ്ങളിലായിട്ടെഴുതി വെച്ചിട്ടുള്ള ആവക ഗ്രന്ഥങ്ങളിൽ ചിലതിനെ തേടിപ്പിടിച്ച് അവയിൽനിന്നു ചില ഭാഗങ്ങളെ ഇംഗ്ലീഷിലേക്കു തൎജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തീട്ടുള്ളതായി കാണുന്നുണ്ട്. ഇതങ്ങിനെയായിരിക്കെ ആ പുരാതനകാലത്തെ ചരിത്രാന്വേഷണത്തിന്ന് ഇവ ഏറക്കുറെ സഹായമായിത്തീരുമെന്നതിന്നു വാദമില്ല. പിന്നത്തെ ആയിരത്തഞ്ഞൂറ് സംവത്സരത്തിന്നിടക്കു മുമ്പാണ്ടത്തെ ചില രാജ്യങ്ങളിൽനിന്നു ക്രിസ്ത്യാനികളും അറബി, തുൎക്കി, പേൎഷ്യ മുതലായ രാജ്യങ്ങളിൽനിന്നു മുസൽമാന്മാരും ചീനരാജ്യത്തുനിന്നു ചീനക്കാരും ഇദ്ദിക്കിൽ വന്നു ധാരാളമായി കച്ചവടം നടത്തിയിരുന്നു. അവരിൽ പല സംഘക്കാരും ഓരോ കാലങ്ങളിലായിട്ടിവിടെ വന്നു സ്ഥിരമായി കുടിപാൎക്കുകയും ചെയ്തു. ആ വക വിദേശീയന്മാരിൽ ചില വിദ്വാന്മാർ ദേശസഞ്ചാരത്തിന്നും മറ്റുമായി ഈ ദിക്കിൽ വന്ന് ഈ രാജ്യത്തെപ്പറ്റി എഴുതി വെച്ചിട്ടുള്ള ഗ്രന്ഥങ്ങളും കേരളചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ഗണിക്കപ്പെടാവുന്നതാണ്. ആ തരം ഗ്രന്ഥങ്ങളിൽ ചിലതും ഇംഗ്ലീഷിലേക്കു തൎജ്ജമചെയ്തിട്ടുണ്ട്. ക്രിസ്ത്വബ്ദം 1500-മാണ്ടു മുതൽ ഒരു നൂറ്റമ്പതിലധികം കാലത്തോളം പറങ്കികളും പിന്നെ അവിടുന്നങ്ങോട്ട് കഴിച്ച് അത്രയും കാലത്തോളം ലന്തക്കാരും മലയാളത്തിൽ വന്നു പ്രബലമായി കച്ചവടവും ഏറക്കുറെ രാജ്യാധിപത്യം തന്നെയും നടത്തിക്കൊണ്ടിരുന്നു. അക്കാലങ്ങളിൽ ആ രണ്ടു കൂട്ടക്കാരും സമ്പാദിച്ചുവെച്ചിട്ടുള്ള അസംഖ്യം റിക്കാൎട്ടുകളും അവരിൽ തന്നെ പാതിരികളായിട്ടിവിടെവന്നു താമസിച്ചിരുന്ന അനേകം പണ്ഡിതന്മാരും ചരിത്രലേഖകന്മാരും കവികളും എഴുതി വെച്ചിട്ടുള്ള ഗ്രന്ഥങ്ങളും മലയാളത്തിലെ അന്നത്തെ കാലത്തെയും അതിന്നു മുമ്പുള്ള കാലത്തെയും ചരിത്രവിഷയങ്ങളെ വെളിപ്പെടുത്തുന്ന കാൎയ്യത്തിൽ ഒട്ടേറെ വിശ്വസിക്കത്തക്കവയാകുന്നു. അതിനാൽ കഷ്ടപ്പാടും പണച്ചെലവും എത്രതന്നെ ഉണ്ടായിരു

ന്നും അവയെയെല്ലാം അന്വേഷിച്ചുപിടിച്ച് ഇംഗ്ലീഷിലേക്കും മലയാളത്തിലേക്കും തർജ്ജമചെയ്യിക്കേണ്ടത് ഏററവും ആവശ്യമാകുന്നു. റോമയിൽ പാപ്പയുടെ വാററിക്കൻ എന്ന അരമനയിലെ ഗ്രന്ഥശാല, പറങ്കികളുടെ തലസ്ഥാനമായ ലിസ്ബൺപട്ടണത്തിലും ലന്തക്കാരുടെ തലസ്ഥാനത്തിലും ഉള്ള കൃസ്തീയപള്ളികളിലെ ഗ്രന്ഥശേഖരിപ്പുകൾ, മദ്രാസ്ഗവമ്മെണ്ടുവക റിക്കാട്ടുകൾ സൂക്ഷിച്ചിട്ടുള്ള സ്ഥലം, കൊച്ചിയിൽ പറങ്കിബിഷപ്പിന്റെ ഗ്രന്ഥശാല എന്നീ സ്ഥലങ്ങളിലാണ് അവ മുഖ്യമായി കാണപ്പെടുക. മദ്രാസ്ഗവമ്മെണ്ടു റിക്കാട്ടുകളുടെ കൂട്ടത്തിലുള്ള ലന്തറിക്കാട്ടുകളെ മദ്രാസ്ഗവമ്മെണ്ട് ഭാഗമായി തർജ്ജമചെയ്യിച്ചു പ്രസിദ്ധംചെയ്യുന്നുണ്ട്. അവയിൽ രണ്ടാമത്തെ വാല്യം ഇയ്യിടെ പുറത്തുവന്നു. ഗല്ലററി എന്നൊരാളാണ് അതെഴുതിട്ടുള്ളത്. പക്ഷെ നമുക്ക് വളരെ രസകരമായ അനേകം സംഗതികളെ എടുക്കാതെ വിട്ടുകളഞ്ഞിട്ടുണ്ടെന്നാണ് തോന്നി. അതിനാൽ ആവക റിക്കാട്ടുകളെ പരിശോധിച്ചു തർജ്ജമ ചെയ്യുമ്പോൾ വിദ്വാന്മാരും ചരിത്രകാരന്മാരുമായ മലയാളികൾ കൂടെ ഉണ്ടായിരുന്നാലേ മലയാളചരിത്രത്തിന്നു വേണ്ട സാമഗ്രികൾ അവയിൽനിന്ന് ഉള്ളടത്തോളം കിട്ടുകയുള്ളു. അടുത്ത നൂറുകൊല്ലത്തെ ചരിത്രത്തിന്നുള്ള വിഷയങ്ങൾ ഇംഗ്ലീഷുകാർ പലപ്രകാരത്തിലും സമ്പാദിച്ചുവെച്ചിട്ടുണ്ട്. അവയെല്ലാം എല്ലാവർക്കും സുലഭമായി കിട്ടാവുന്നതാകയാൽ അവയെപ്പററി ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ല.

ഇതുവരെ പറഞ്ഞുവന്ന സംഗതികളിൽനിന്ന് മലയാളചരിത്രത്തിന്നു വേണ്ടുന്ന സാമഗ്രികൾ എന്തെല്ലാമാണെന്നും എവിടെയെല്ലാം അന്വേഷിച്ചാലാണ് അവ കിട്ടുന്നതെന്നും സാമാന്യമായിട്ടു മനസ്സിലാകാറായിരിക്കുമെന്നു വിശ്വസിക്കുന്നു. എല്ലാം പൊതുവായിട്ടുതന്നെ തൊട്ടുകാട്ടുക മാത്രമേ ഉണ്ടായിട്ടുള്ളു. എങ്കിലും ഇതു കൊണ്ടു കേരളചരിത്രവിഷയമായ അന്വേഷണത്തിൽ മലയാളി

കാൎക്ക് എല്ലാവൎക്കും ജിജ്ഞാസയുണ്ടായിത്തീരണം എന്നാതാണ് ഈ ലേഖകന്റെ മുഖ്യ ഉദ്ദേശ്യം. ജിജ്ഞാസ തദ്വിഷയകജ്ഞാനത്തിന്നും ജ്ഞാനം പ്രവൃത്തിക്കും കാരണമായി ഭവിക്കുന്നു. പ്രവൃത്തികൊണ്ടാണ് ഫലം സിദ്ധിക്കുന്നത്. അതിനാൽ ഈ വിഷയത്തിൽ ജിജ്ഞാസയുണ്ടാവുക എന്നതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ ഫലോദയംവരെ പ്രവൃത്തിക്കുന്നതിൽ അതിയായ താല്പൎയ്യവുംകൂടി ഉണ്ടാകേണ്ടതാകുന്നു. എന്നാൽ നിത്യകാലക്ഷേപത്തിന്ന് ഒട്ടുംതന്നെ ബുദ്ധിമുട്ടില്ലാത്ത വിദ്വാന്മാൎക്ക് മാത്രമേ ഈ വിഷയത്തിൽ നിരന്തരപരിശ്രമം ചെയ്യുന്നതിന്ന സാധിക്കുകയുള്ളൂ. അവരിൽ ചിലർ ശിലാലിഖിതങ്ങളെ ശരിയായിട്ടു വായിക്കുന്നതിന്നും വട്ടെഴുത്തു കോലെഴുത്തു മുതലായ അക്ഷരങ്ങളെ വായിക്കുന്നതിന്നും ശീലിക്കേണ്ടതാകുന്നു; താമ്രപരിശോധനയും ലിപിപരിശോധനവും ചെയ്യുന്നതെങ്ങിനെയാണെന്നും പഠിക്കണം. സംഘഗ്രന്ഥങ്ങളെ വായിച്ചൎത്ഥം മനസ്സിലാക്കത്തക്കവണ്ണം എലക്കണത്തമിഴിൽ വ്യുല്പത്തി സമ്പാദിക്കുക എന്നത് ഏറ്റവുമാവശ്യമായ ഒരു കാൎയ്യമാകുന്നു. എന്നു തന്നെയല്ല, അവയിൽ ചിലതു വായിച്ചൎത്ഥം പറഞ്ഞു കേട്ടപ്പോൾ മലയാളത്തിലുള്ള എല്ലാ പാഠശാലകളിലും കുട്ടികളെ തമിഴ്ഭാഷ നിൎബ്ബന്ധേന പഠിപ്പിക്കേണ്ടതാണ് എന്നുകൂടി ഈ ലേഖകന്നു തോന്നുകയുണ്ടായി. കേരളരാജ്യവും തമിഴ്രാജ്യവും പണ്ട് അത്രത്തോളം സംബന്ധപ്പെട്ടാണ് കിടന്നിരുന്നത് എന്ന് അവയിൽനിന്നു വ്യക്തമായിട്ടറിയുവാനിടയായി. പാലിഭാഷയുടേയും ലന്തഭാഷയുടേയും ജ്ഞാനംകൂടി ആവശ്യം സമ്പാദിക്കേണ്ടതാണ്. ഇങ്ങിനെയുള്ള ഒരുക്കങ്ങളോടുകൂടി ഈ വിഷയത്തിലേക്കുവേണ്ടി പരിശ്രമശീലന്മാരായ പലരുടേയും ഉത്സാഹത്തിന്മേൽ മലയാളത്തിൽ അവിടവിടെ ഓരോ സംഘങ്ങൾ ഏൎപ്പെടുത്തുകയും മദ്ധ്യകേരളത്തിൽ എവിടെയെങ്കിലും ഒരു ദിക്കിൽ ഒരു പ്രധാനസംഘമേൎപ്പെ

ടുള്ളതും ചെയ്യേണ്ടതാകുന്നു.* ആവക സംഘങ്ങൾ മുഖാന്തരം അവിടവിടെ ചിന്നിച്ചിതറിക്കിടക്കുന്ന സാമഗ്രികളെയെല്ലാം ശേഖരിക്കണം. ചരിത്രസംബന്ധമായ സംഗതികളെ അന്നന്നു പ്രതിപാദിക്കുന്നതിന്നും വിലപിടിച്ച റിക്കാർട്ടുകളെ അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നതിന്നും മറ്റുമായിട്ടൊരു ചരിത്രമാസിക പ്രധാനസംഘത്തിന്റെ അദ്ധ്യക്ഷതയിൽ നടത്തേണ്ടതുമാകുന്നു. പ്രധാനസംഘത്തോടടുത്ത് ഒരു വലിയ ഗ്രന്ഥശാല ഏറ്റവും ആവശ്യമാകുന്നു. അതിൽ കേരളചരിത്രത്തെ സംബന്ധിച്ച് ഏതെല്ലാം ഭാഷയിൽ എന്തെല്ലാം പുസ്തകങ്ങളുണ്ടോ അവ സകലവും പഴയഗ്രന്ഥങ്ങളും മററു റിക്കാർട്ടുകളും ശേഖരിക്കപ്പെട്ടിട്ടുണ്ടായിരിക്കണം. ചരിത്രകാര്യങ്ങളെ വെളിപ്പെടുത്തുന്നതായ പലവിധ പദാർത്ഥങ്ങളെ കിട്ടുന്നേടത്തോളം ശേഖരിച്ചുവെക്കുന്നതിന്നായി ഒരു മ്യൂസിയവും (കാഴ്ചബംഗ്ലാവ്) കൂടി ആ ഗ്രന്ഥശാലയോടു ചേർന്നുണ്ടായിരുന്നാൽ വളരെ നന്നായിരിക്കും. ചിന്നപ്പിരിഞ്ഞു നശിച്ചുപോയിക്കൊണ്ടിരിക്കുന്ന വിവിധസാമഗ്രികളെയെല്ലാം ശേഖരിച്ചുവെക്കുകയായിരിക്കും ഇപ്പോഴത്തെ തലമുറയിലുള്ള നമ്മുടെ പ്രധാനമായ ജോലി. അവയെയെല്ലാം ക്രമപ്പെടുത്തി ശരിയായിട്ടുള്ള ഒരു ചരിത്രം എഴുതേണ്ട ഭാരം ഇനിയത്തെ തലമുറയിലുള്ളവർക്കാകുന്നു. അതിലേക്ക് ഉതകുന്നവിധമുള്ള ശേഖരങ്ങളോടുകൂടി നാം ഇപ്പോൾ മുതൽക്കേ കൊണ്ടുപിടിച്ചു ശ്രമിച്ചാൽ മാത്രമേ അതിന്നവർക്കു സാദ്ധ്യമാവുകയുള്ളു.

---

* കോട്ടയത്തു ചരിത്രസമാജം എന്ന പേരായ ഒരു സഭ സ്ഥാപിച്ചിട്ടുണ്ട്. കെ. പി. രാമവർമ്മൻ രാജാവവർകളാണ് അതിന്റെ സിക്രട്ടറി. ബ്രിട്ടീഷ് മലബാറിലെ പ്രധാനപ്പെട്ട പലരെയും ആ സഭയിലെ അംഗങ്ങളായും ഉപസഭ വിദ്വാന്മാരായും ചേർത്തുകാണുന്നു. മലയാളത്തിന്റെ പ്രാചീനചരിത്രത്തെ സംബന്ധിച്ച വിവരങ്ങൾ ശേഖരിച്ചുവെക്കുകയാണ് അവരുടെ ഉദ്ദേശ്യം.

# ൫൨. വിദ്യാരണ്യസ്വാമികൾ.

വെള്ളാളരാജാക്കന്മാർ വാണിരുന്ന വാറങ്കൽ എന്ന ഹിന്തുരാജ്യം ഏകദേശം ക്രിസ്ത്വാബ്ദം ൧൩൨൩-ാമാണ്ടു മുഹമ്മദുകാരാൽ ആക്രമിക്കപ്പെട്ടതിന്നായപ്പോൾ അവിടെ പ്രധാനന്മാരായ രണ്ടു യോദ്ധാക്കൾ ഈ നഷ്ടദേശത്തു തങ്ങളുടെ ഭാഗ്യപരീക്ഷക്കായി കുറച്ചു പരിവാരങ്ങളോടുകൂടി ആ രാജ്യം വിട്ടുപോയി. അവർ ക്ഷത്രിയകുലത്തിൽ ജനിച്ച വീരബുക്കനെന്നും ഹരിഹരനെന്നും പേരായ രണ്ടു സഹോദരന്മാരായിരുന്നു. അവർ തുംഗഭദ്രാനദീതീരത്തുവന്നു ശ്രീരാമന്റെ സംബന്ധത്താൽ പുണ്യീകരിക്കപ്പെട്ടിട്ടുള്ള പമ്പാസരസ്സിന്റെ സമീപേ വാസം തുടങ്ങി. അവിടെ അവർ മാധവാചാരിയർ എന്ന ഒരു വിദ്വാനായ ബ്രാഹ്മണന്റെ വിലയേറിയ സ്നേഹം സമ്പാദിച്ചു അദ്ദേഹത്തിന്റെ സഹായത്താൽ അവർ ഒരു രാജധാനി സ്ഥാപിക്കുകയും അതിന്നു 'വിജയനഗരം' എന്നു പേർ വിളിക്കുകയും ചെയ്തു. ഇതുണ്ടായതു് ഏകദേശം ക്രിസ്ത്വവർഷം ൧൩൩൬-ലോ ൧൩൪൦-ലോ ആണു്. അദ്ദേഹം ചെയ്തിട്ടുള്ള വളരെ സഹായങ്ങളുടെ കൃതജ്ഞതയ്ക്കു മാധവാചാര്യരെ ബുക്കരാജാവു് തന്റെ മന്ത്രിയാക്കിവെച്ചു. അദ്ദേഹം ഒരു പ്രസിദ്ധനായ മന്ത്രിയായിത്തീരുകയും ചെയ്തു.

ഈ മാധവാചാര്യൻ, തന്റെ പരാശരസ്മൃതിവ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുംപ്രകാരം, മായണൻ എന്നു പേരായ ഒരു ബ്രാഹ്മണന്റെ പുത്രനായിരുന്നു; അദ്ദേഹത്തിന്റെ അമ്മയുടെ പേർ ശ്രീമതി എന്നായിരുന്നു. അദ്ദേഹത്തിന്നു സായണൻ എന്നും ഭോഗനാഥൻ എന്നും പേരായി രണ്ടു സഹോദരന്മാരുണ്ടായിരുന്നു. അദ്ദേഹം ഭാരദ്വാജഗോത്രക്കാരനും ബോധായനസൂത്രത്തെ അനുസരിച്ചു ഒരു തൈത്തിരീയശാഖായജുർവ്വേദിയുമായിരുന്നു.

മാധവാചാൎയ്യരുടെ ജനനം എന്നാണുണ്ടായതെന്ന് കൃത്യമായി നിൎണ്ണയിപ്പാൻ പ്രയാസമാകുന്നു. ഏകദേശം ക്രിസ്ത്വബ്ദം ൧൪-ാം നൂറ്റാണ്ടിന്റെ ആരംഭത്തിലായിട്ട് വിചാരിച്ചാൽ നാം വളരെ തെറ്റിപ്പോകയില്ല. മാധവാചാൎയ്യന്റെ ചെറുപ്പം ദാരിദ്ര്യാവസ്ഥയിലാണ് കഴിച്ചതെന്നൊരിതിഹാസമുണ്ട്. മാധവാചാൎയ്യരും തന്റെ അനുജനായ സായണാചാൎയ്യരും ഒരുമിച്ചാണ് കാലക്ഷേപം ചെയ്തതെന്നും ഊഹിക്കാം. അവരുടെ അപ്രകാരമുള്ള സഹോദരസ്നേഹത്തെപ്പറ്റി ചരിത്രം വേണ്ട ലക്ഷ്യത്തെ കാണിക്കുന്നില്ല. അവർ ഒന്നിച്ചു വിദ്യാഭ്യാസം നടത്തുകയും അനേകശാസ്ത്രങ്ങളിൽ ഒരുപോലെ നിപുണന്മാരാവുകയും ചെയ്തു. അവരുടെ പേര് കാണുന്ന ഇപ്പോൾ പ്രസിദ്ധങ്ങളായ എല്ലാഗ്രന്ഥങ്ങളിലും അവർ രണ്ടുപേരും ഒരുമിച്ചാണ് യത്നം ചെയ്തിട്ടുള്ളത്. ദ്രവ്യത്തെയും യശസ്സിനെയും ഇച്ഛിച്ചു മാധവാചാൎയ്യർ ശ്രീപാൎവ്വതിയെ വളരെക്കാലം തപസ്സു ചെയ്തുവെന്നും അതുപ്രകാരം അദ്ദേഹത്തിന്റെ ഉറക്കത്തിൽ പാൎവ്വതി പ്രത്യക്ഷയായിവന്ന് അദ്ദേഹത്തോട് തന്റെ ഈ ജന്മത്തെ ഫലം ദാരിദ്ര്യം തന്നെയാണെന്നും ഇനിയത്തെ ജന്മത്തിൽ താൻ ധനവാനും യശസ്വിയുമായി ഭവിക്കുമെന്നും പറഞ്ഞപ്പോൾ മാധവാചാൎയ്യൻ വിരക്തനായിത്തീൎന്നു സന്യസിച്ചുവെന്നും സന്യാസം കഴിഞ്ഞപ്പോൾ അദ്ദേഹം വേറൊരു ജന്മം എടുത്തതായി ഗണിക്കപ്പെടുകയും അപ്പോൾ തന്റെ പ്രാൎത്ഥന സഫലീകരിക്കുകയും ഉടനെ ഉൽകൃഷ്ടസ്ഥാനമായ ശൃംഗേരിമഠത്തിൽ അദ്ദേഹത്തെ അവരോധിക്കുകയും ചെയ്തു എന്നും മറ്റും ഒരു കഥ പറയുന്നുണ്ട്.

അദ്ദേഹം ദ്രവ്യത്തിന്നും യശസ്സിന്നും എപ്പോഴെങ്കിലും പ്രാൎത്ഥിക്കുകയുണ്ടായിട്ടുണ്ടെങ്കിൽ സന്യാസിയാകുന്നതിന്നു മുമ്പുതന്നെ അതിന്റെ ഫലം സിദ്ധിച്ചു എന്നു നാം അറിയുന്നുവല്ലോ. ബാല്യാവസ്ഥയിലായിരുന്നതും അഭിവൃദ്ധിയെ പ്രാപിച്ചിരുന്നതുമായ വിജയനഗരത്തിൽ അദ്ദേഹം വളരെക്കാലം മന്ത്രിയായിരുന്നു. ക്ഷേമിതാദേ

ങ്ങളിലുള്ള രാജ്യങ്ങളിൽവെച്ചു പ്രധാനം വിജയനഗരം എന്നുള്ള അതിന്റെ ഭവിഷ്യന്മാഹാത്മ്യത്തിനുള്ള വിത്ത് താന്ത്രികനും വിദ്വാനുമായ മാധവാചാൎയ്യരുടെ ദീൎഘദൎശനത്വമുള്ളതും വിവേകത്തോടുകൂടിയതുമായ രാജ്യഭരണത്താലാണ് വിതയ്ക്കപ്പെട്ടത്.

മന്ത്രിയായിരിക്കുമ്പോഴാണ് ഈ ആചാൎയ്യൻ പരാശരസ്മൃതിയിലേക്കു മനസ്സുവെച്ചത്. പുരാതനകാലത്തു പ്രബലമായിരുന്ന മാനവധൎമ്മസൂത്രം മുതലായവയെക്കാൾ കലിയുഗത്തിൽ ഇതിന് അധികം പ്രാബല്യമുണ്ടത്രെ. "കലൌപാരാശരസ്മൃതിഃ" എന്ന് ഒരു പ്രമാണംതന്നെയുണ്ട്. പരാശരസ്മൃതിക്ക് അദ്ദേഹം അതിശിക്ഷിതമായ ഒരു വ്യാഖ്യാനം എഴുതുകയും അതോടുകൂടി 'ദായവിഭാഗവ്യവഹാരം' എന്ന സ്വതന്ത്രമായ ഒരു ഗ്രന്ഥംകൂടി ചേൎക്കുകയും ചെയ്തു. രാജ്യകാൎയ്യങ്ങളിൽ ഏൎപ്പെട്ടിരുന്നപ്പോഴും അദ്ദേഹം തന്റെ പണ്ഡിതജീവനത്തെ ശീലിക്കുകയും ഇടയുള്ള സമയങ്ങളിൽ നാനാശാസ്ത്രങ്ങളേയും കാവ്യാദികളേയും പരിചയിക്കുകയും ചെയ്തിരുന്നു. പരമാൎത്ഥ പണ്ഡിതസ്വഭാവമുള്ളവനും തന്റെ ജ്യേഷ്ഠനോ എന്നപോലെയിരിക്കുന്നവനും പ്രിയസോദരനുമായ സായണാചാൎയ്യർ തന്റെ ഗ്രന്ഥങ്ങളുടെ മദ്ധ്യത്തിൽതന്നെ കാലക്ഷേപംചെയ്തു. മാധവാചാൎയ്യൻ തന്റെ ദിനചൎയ്യകൾ കഴിഞ്ഞാൽ പിന്നെ ഗ്രന്ഥപരിചയം ചെയ്തുകൊണ്ട് അനുജനോടൊരുമിച്ചു സഹവസിച്ചു രസിച്ചുകൊണ്ടിരുന്നു. ഈ കാലത്ത് ഇതേമാതിരി ഒരു സംഗതി വായനക്കാരെ ഓൎമ്മപ്പെടുത്തേണ്ടതില്ലല്ലോ. മിസ്റ്റർ ഗ്ലാഡ്സ്റ്റൻ എന്ന മഹാൻ സ്വരാജ്യാഭിവൃദ്ധിക്കുവേണ്ടി ഉഴിഞ്ഞുവെച്ച തന്റെ ദീൎഘമായും അതിധൃതിയായുമുള്ള കാലക്ഷേപത്തിനിടയ്ക്കു നാനാവിഷയങ്ങളെപ്പററിയുള്ള തന്റെ അസംഖ്യം കൃതികൾ ജനങ്ങൾക്കു സമ്പാദ്യമായിത്തീരുന്നതിനു സമയം ഉണ്ടാക്കിയിരുന്നു.

ഈ കാലത്തുതന്നെയാണ് മാധവാചാൎയ്യൻ പൂൎവ്വമീമാംസയെപ്പററി 'ന്യായമാലാവിസ്താരം' എന്ന ഒരു ഗ്രന്ഥത്തെ എഴുതുക

യും ഉപനിഷത്തുകൾക്കും മററ വേദാന്തശാസ്ത്രങ്ങൾക്കും ഭാഷ്യം എഴുതുകയും ചെയ്തത്. ഈ കാലത്തു ബുക്കരാജാവ് അദ്ദേഹത്തോട് നാലു വേദത്തിന്നും ഭാഷ്യംചെയ്വാൻ അപേക്ഷിച്ചു. തന്നെ ചുമതലപ്പെടുത്തീട്ടുള്ള ജോലി വളരെ മഹത്താണെങ്കിലും അശേഷം കൂസാതെ അനുജൻ സായണാചാർയ്യനോടുകൂടി ആ ഗൌരവമായ വേല ആരംഭിച്ചു. ഇതിൽ അധികം ഭാഗം യത്നം സായണാചാർയ്യരുടെ ചുമതലയിൽ ആയിരുന്നിരിക്കണം. എന്നാൽ തന്നിൽ ലൌകികഭാവവും പണ്ഡിതഭാവവും രണ്ടുംകൂടി ഉണ്ടായിരുന്നതിനാൽ മാധവാചാർയ്യരുടെ ജോലി വളരെ ഉണ്ടായിരുന്നിരിക്കണം. തന്റെ അനുജന്റെ വേല പരിശോധിപ്പാൻ അദ്ദേഹം തക്ക പുരുഷനായിരുന്നു. എന്തെന്നാൽ അതിന്നു വേണ്ടുന്ന ശക്തി വരുത്തുന്നതിന്നു, ജനങ്ങളിലും ആചാരങ്ങളിലും പഴക്കംചെന്ന പരിചയവും വളരെ പാണ്ഡിത്യവുമുള്ള ആൾ വേണം. ഈ കൃതിക്ക് 'വേദാർത്ഥപ്രകാശം' എന്നാണ് പേർ. ഇതിലേക്ക വളരെ കാലത്തെ പ്രയാസവും ക്ഷമയോടുകൂടിയുള്ള ഗ്രന്ഥവിചാരവും വേണം. വേദാർത്ഥപ്രകാശത്തിന്റെ പല ഭാഗങ്ങളിലുള്ള ശ്ലോകങ്ങളെക്കൊണ്ടു, ബുക്കരാജാവിന്റെ അപേക്ഷയിന്മേൽ താൻ ആ കൃതി ഉണ്ടാക്കുന്നതിന്നു ചുമതലയേററു എന്നും അതു പൂർവ്വോത്തരമീമാംസകളുടെ വ്യാഖ്യാനങ്ങൾ കഴിഞ്ഞതിന്റെ ശേഷമാണ് ആരംഭിച്ചതെന്നും കാണുന്നു. ആ കൃതിയുടെ പല ഭാഗങ്ങളിൽ ചേർത്തിട്ടുള്ള 'സായണാചാർയ്യവിരചിതേ മാധവീയേ വേദാർത്ഥപ്രകാശേ' എന്നതുകൊണ്ട് ആ കൃതികളെല്ലാം സായണാചാർയ്യനാൽ വിശേഷേണ പ്രസിദ്ധനായ തന്റെ ജ്യേഷ്ഠന്റെ അനുസരണത്തിലും അദ്ധ്യക്ഷതയിലും രചിക്കപ്പെട്ടു എന്നും തന്റെ സമ്മതത്തോടുകൂടി മാധവാചാർയ്യരുടെ പേരിട്ടു ലോകത്തിൽ പ്രസിദ്ധംചെയ്തു എന്നും കാണുന്നു. ആ കൃതി ബുക്കരാജന്റെ രാജ്യഭാരകാലത്തിലല്ല, എന്നാൽ അദ്ദേഹത്തിന്റെ അനന്തിരവനായ ഹരിഹരരാജന്റെ കാലത്താണ് മുഴുവനായത്.

എന്തുകൊണ്ടെന്നാൽ അഥർവ്വണവേദഭാഷ്യത്തിന്റെ അവസാനത്തിൽ ഹരിഹരരാജനെപ്പററി സ്തുതിയായി ഒരു സൂചന കാണുന്നുണ്ട്. എന്നാൽ ഈ മഹത്തായ കൃതി അവസാനിക്കുന്നതിന്നു വളരെ മുമ്പുതന്നെ മാധവാചാൎയ്യർ സന്യസിക്കുകയും വിദ്യാരണ്യസ്വാമി എന്ന നാമധേയത്തോടുകൂടി ശൃംഗേരി മഠത്തിൽ അവരോധം കഴിക്കയും ചെയ്തു. ശൃംഗേരിമഠത്തിലുള്ള ചരിത്രപ്രകാരം ആചാൎയ്യർ ക്രൈസ്തവവർഷം ൧൩൩൧-ൽ സന്യസിച്ചു എന്നും ൧൩൮൬-വരെ അവിടെ ഭരിച്ചിരുന്നു എന്നും കാണുന്നു. എന്നാൽ അദ്ദേഹത്തിന്റെ സന്യാസത്തെപ്പററി കാണുന്ന തിയ്യതിയിൽ എന്തോ തെററുണ്ടെന്നു നാം വിശ്വസിക്കുന്നു. എന്തെന്നാൽ വിജയനഗരരാജ്യസ്ഥാപനയിൽ മാധവാചാൎയ്യർ ബുക്കരാജന് നല്ല സഹായം ചെയ്തു എന്നും വളരെക്കാലം ആ രാജാവിന്റെ മന്ത്രിയായിരുന്നു എന്നും പ്രസിദ്ധമാണ്. വിജയനഗരം സ്ഥാപിച്ചത് ൧൩൩൬-ൽ ആണെന്നും അതിന്റെ തലസ്ഥാനമായ വിജയനഗരം ൧൩൪൩-ൽ ആണ് പണിചെയ്യപ്പെട്ടതെന്നും നമുക്കറിയാമല്ലോ. മാധവാചാൎയ്യരുടെ ഓൎമ്മക്കുവേണ്ടി ആ നഗരം വിദ്യാരണ്യനഗരമെന്നു വിളിക്കപ്പെട്ടു എന്ന് ഒരു കഥയുണ്ട്.

ഇവ രണ്ടും കൂടി ചേൎക്കുമ്പോഴുള്ള സാരമെന്തെന്നാൽ: മാധവാചാൎയ്യർ വിജയനഗരം സ്ഥാപിച്ചതു മുതൽ തലസ്ഥാനം പണിതീരുന്ന ഘട്ടംവരെ മന്ത്രിയായിരുന്നു എന്നും അതിൽപിന്നെ അദ്ദേഹം അതിലും ഉപരിസ്ഥാനമായ ശൃംഗേരിമഠാധിപത്യം വഹിച്ചപ്പോൾ ബുക്കരായൻ തന്റെ രാജ്യത്തിന്നു വളരെ സഹായങ്ങൾ ചെയ്തതിന്റെ കൃതജ്ഞതക്കു് അദ്ദേഹത്തിന്റെ പേര് നഗരത്തിന്നിട്ടു എന്നും ആണ്. 'കൎണ്ണാടകസിംഹാസനപ്രതിഷ്ഠാപകാചാൎയ്യൻ' എന്ന സ്ഥാനം വിദ്യാരണ്യസ്വാമികൾ കഴിഞ്ഞിട്ടും ശേഷമുള്ള ശൃംഗേരിസ്വാമിയാന്മാർ വഹിക്കുന്നതുതന്നെ മാധവാചാൎയ്യരും വിദ്യാരണ്യസ്വാമിയും ഒരാൾതന്നെയായിരുന്നു എന്നതിന്നു തെളി

വാകുന്നു. ശങ്കരാചാൎയ്യരെപ്പോലെ വിദ്യാരണ്യസ്വാമിയും അദ്വൈതസിദ്ധാന്തത്തെ പ്രതിപാദിച്ചുകൊണ്ടു സഞ്ചരിക്കയും അന്യസിദ്ധാന്തികളുമായി വാദിക്കുകയും ചെയ്തിരുന്നു. കാഞ്ചീപുരത്തു വിശിഷ്ടാദ്വൈതസിദ്ധാന്തിയായ അക്ഷോഭ്യമുനി എന്ന ഒരു സന്യാസി ഉണ്ടായിരുന്നു എന്നും അദ്ദേഹമായി വിദ്യാരണ്യസ്വാമി സിദ്ധാന്തത്തെപ്പററി വാദിച്ച് ഒടുക്കം വിദ്യാരണ്യസ്വാമി ജയിച്ചു എന്നും ഒരു ഇതിഹാസമുണ്ട്. ഇതിലേക്ക് ഒരു വാക്യം തന്നെയുണ്ട്:—

'അക്ഷോഭ്യാക്ഷോഭയാമാസ വിദ്യാരണ്യമഹാമുനി'.

എന്നാൽ വൈഷ്ണവന്മാർ തങ്ങൾക്കനുകൂലമായി ഈ വാക്യത്തെയൊന്നു മാററി പറയുന്നു:—

'വിദ്യാരണ്യമഹാരണ്യമക്ഷോഭ്യമുനിരഛിനൽ'

ജയംപ്രാപിച്ചതാരായാലും ഈ കഥകൊണ്ടു വിദ്യാരണ്യസ്വാമികൾ മാപദവി അനുഭവിച്ചു മടിയനായിരിക്കാതെ പരമാൎത്ഥഗ്രഹണത്തിന്നു വേണ്ടി താൻ വളരെ ഗ്രന്ഥങ്ങളെ പരിചയിക്കുകയും അതിന്നുവേണ്ടി വളരെ യത്നംചെയ്യുകയും ചെയ്തുവന്നിരുന്നു എന്നു കാണിക്കുന്നു.

വിദ്യാരണ്യസ്വാമികൾ ദീൎഘകാലം യശസ്സോടെ ജീവിച്ചിരുന്നിട്ടു ൧൩൮൬-ൽ സ്വൎഗ്ഗാരോഹണംപ്രാപിച്ചു. അദ്ദേഹത്തിന്റെ ചില മുഖ്യകൃതികൾ:—

൧. വേദാൎത്ഥപ്രകാശം (അദ്ദേഹവും സായണാചാൎയ്യരും കൂടി)

൨. ഐതരേയതാണ്ഡ്യ ബ്രാഹ്മണങ്ങൾക്കു ഭാഷ്യം.

൩. പരാശരസ്മൃതിഭാഷ്യം.

൪. ന്യായമാലാവിസ്താരം (പൂൎവ്വമീമാംസയെപ്പററി ഒരു ഗ്രന്ഥം).

൫. സൎവ്വദൎശനസംഗ്രഹം (ഇന്ത്യയിലുള്ള സകല ദൎശനങ്ങളുടേയും സംക്ഷേപമായ ഒരു പരിശോധനാഗ്രന്ഥം.

൬. ദ്വാദശോപനിഷദ്ദീപിക, ബ്രഹ്മഗീത, പഞ്ചദശി, അപരോക്ഷാനുഭൂതിടീക എന്നീ ഗ്രന്ഥങ്ങളും പിന്നെയും അദ്വൈതമായി വളരെ ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടാക്കീട്ടുണ്ട്.

൭. ശങ്കരവിജയം—ഇത് അദ്വൈതമതസ്ഥാപകനായ ശങ്കരാചാര്യരുടെ ഒരു ചരിത്രസംക്ഷേപമാകുന്നു.

൮. ജീവന്മുക്തിപ്രകരണം—ഇതും വിദ്യാരണ്യസ്വാമിയുടെയാണെന്നു തോന്നുന്നു. മേല്പറഞ്ഞ ഗ്രന്ഥങ്ങളെല്ലാം വളരെ പ്രസിദ്ധിയുള്ളവയാകുന്നു.

## ൧൩. ദ്വിതീയാക്ഷരപ്രാസം.

യഥാർത്ഥമായ കവിയുടെ ലക്ഷണമെന്താകുന്നു? കവിത്വമെന്നു വെച്ചാലെന്താണ്? ഏതാണ് യഥാർത്ഥമായ കവിത? ഈ വിഷയത്തെപ്പററി ഒന്നാമതായിട്ടു നിരൂപിക്കുക.

കുറെ ശ്ലോകങ്ങളെ മാത്രം ഉണ്ടാക്കിയാൽ ഒരുവൻ ഒരു കവിയാവുന്നതല്ല. ആ ശ്ലോകങ്ങൾ വളരെ വിലപിടിച്ചതാവുകയുമില്ല. വിസ്താരമായ ബുദ്ധി, ആന്തരമായ തത്വങ്ങളെ കാണുന്നതിനുള്ള കണ്ണ്, ഇവയാണ് ഒരു കവിക്കു പ്രധാനമായിട്ടു വേണ്ടത്. അതിരഹസ്യമായ പ്രപഞ്ചതത്വങ്ങളെ കാണുവാൻ എവൻ ശക്തനാകുന്നുവോ അവൻ കവിയാകുന്നു. പ്രത്യക്ഷമായിരിക്കുന്ന രഹസ്യങ്ങളെ കാണുന്നവനാണ് കവി എന്ന് ഗററ് എന്നു പേരായ ജർമ്മൻ കവിവര്യൻ പറയുന്നു. പ്രത്യക്ഷമായിരിക്കുന്ന രഹസ്യമെന്നുവെച്ചാലോ?—എല്ലാവക്കും പ്രത്യക്ഷമായിട്ടുള്ളത്, എങ്കിലും മിക്കപേരും കാണാത്തത് എന്നർത്ഥം.

ഈ കാണുന്ന പ്രപഞ്ചമാസകലം ഈശ്വരസങ്കല്പത്തിന്റെ വ്യക്തിമാത്രമാകുന്നു. മനുഷ്യർ ഉണ്ടാക്കുന്ന ഓരോ പദാർത്ഥങ്ങളും അവരുടെ സങ്കല്പത്തിന്റെ സ്ഥൂലമായിട്ടുള്ള വ്യക്തിയാകുന്നു. ഇ

ഇതുപോലെ ഈ പ്രപഞ്ചമാസകലം—ബ്രഹ്മാവു മുതൽ തൃണംവരെയുള്ള സകല പ്രപഞ്ചവും—ഈശ്വരസങ്കല്പത്തിന്റെ വ്യക്തിയാകുന്നു. സകലദൃശ്യപ്രപഞ്ചത്തിന്റെയും ആന്തരമായിരിക്കുന്ന സങ്കല്പാത്മകമായ ഈശ്വരതത്ത്വം എല്ലാദിക്കിലും എല്ലാപദാൎത്ഥങ്ങളിലും എന്നും സ്ഥിതിചെയ്യുന്നു. ഈശ്വരസങ്കല്പം കട്ടിപിടിച്ചു കിടക്കുന്ന സ്ഥൂലമായ ഈ പ്രപഞ്ചത്തെ ചുഴിഞ്ഞുനോക്കി പരമാൎത്ഥമായിരിക്കുന്ന തത്ത്വത്തെ കാണ്മാൻ ശക്തിയുള്ളവൻ ഏവനോ അവനാണ് യഥാൎത്ഥകവി; ആ തത്ത്വത്തെ നമുക്കു കാണിച്ചുതരുന്നതാണ് കവിധൎമ്മം. എന്തെന്നാൽ, അങ്ങിനെയിരിക്കുന്ന കവി ആ തത്ത്വത്തെ സൎവ്വദാ കണ്ടുകൊണ്ടാണിരിക്കുന്നത്. മന്ദബുദ്ധികളായ ഇതരമനുഷ്യർ ആ തത്ത്വത്തെ ചിലപ്പോൾ മാത്രമേ കാണുകയുള്ളൂ. എന്നാൽ കവി അതിനെ എല്ലായ്പോഴും സാക്ഷാൽകരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. കവി എന്ന ശബ്ദത്തിന്നു സൎവ്വജ്ഞൻ എന്നൎത്ഥം പറയുന്നു. സൂക്ഷ്മമായിട്ടാലോചിച്ചാൽ അതു വളരെ ശരിയാണെന്നു തോന്നുന്നുണ്ട്. ഉത്തമകവിയും ഉത്തമഭക്തനും പരമജ്ഞാനിയും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ഭക്തനായവന്നു കട്ടിപിടിച്ചിരിക്കുന്ന ഈ പ്രപഞ്ചം അതിനിൎമ്മലമായ ഒരു കണ്ണാടിച്ചില്ലുപോലെയാണ് തോന്നുന്നത്. അതിൽക്കൂടി അവൻ ഐശ്വരമായ സൌന്ദൎയ്യാതിശയത്തെ കാണുന്നു. (രണ്ടും ഒന്നുതന്നെയാകുന്നു. എന്തെന്നാൽ സ്നേഹമുള്ള ദിക്കിലേ സൌന്ദൎയ്യവുമുള്ളൂ.) അതിനാൽ ഭക്തന്നു സകല പദാൎത്ഥങ്ങളും സ്നേഹത്തിന്നു വിഷയമായി ഭവിക്കുന്നു; സകലപദാൎത്ഥങ്ങളും അവന്നു സുന്ദരങ്ങളായും തോന്നുന്നു. ഇങ്ങിനെ കാണുന്നവൻ ഒരു കവിയുമാകുന്നു. ഇപ്രകാരമുള്ള തത്ത്വങ്ങളെ നമുക്കു വെളിപ്പെടുത്തിത്തരുന്നതാണ് ഉത്തമകവിയുടെ ധൎമ്മം. ഇപ്രകാരമുള്ള ഉത്തമകവികൾ പണ്ടും ഇന്നും വളരെ ദുൎല്ലഭമായിട്ടേ ഉണ്ടായിട്ടുള്ളൂ. എന്നാൽ സൂക്ഷ്മം നോക്കുന്നതായാൽ അവരും പരിപൂൎണ്ണന്മാരല്ലെന്നു കാണാം.

ഇവിടെ ഒരു സംഗതി ധരിക്കേണ്ടതുണ്ട്. കവിത്വം ലേശമില്ലാത്ത ഒരു മനുഷ്യനുമില്ല. ഏറക്കുറെ എന്ന വ്യത്യാസമേ ഉള്ളൂ. അങ്ങിനെയാകുമ്പോൾ ആരെയാണ് കവി എന്നു പറയേണ്ടതു? കാർലൈൽ എന്ന ഇംഗ്ലീഷ് പണ്ഡിതൻ ഇതിന്നു ഇങ്ങിനെ സമാധാനം പറയുന്നു:—മുൻപറഞ്ഞപ്രകാരമുള്ള "കവിത്വലക്ഷണം ഏവനിൽ അധികം പ്രകാശിച്ചുകാണുന്നുവോ—സമീപസ്ഥന്മാർക്കു പ്രത്യക്ഷമാകത്തക്കവണ്ണം ഏവനിൽ അതു വ്യക്തമായികാണുന്നുവോ—അവനെ കവി എന്നു പറയാം. കവിസാർവഭൌമൻ എന്ന സ്ഥാനത്തിന്നർഹന്മാരായവരെ സംബന്ധിച്ചും ഇങ്ങിനെ ഒരു വിവരണം മാത്രം കൊടുക്കുവാനേ സാധിക്കുകയുള്ളൂ. ഏവൻ മറ്റുള്ള കവികൾ നില്ക്കുന്ന സ്ഥാനത്തിൽനിന്നു വളരെ മേലെ നില്ക്കുന്നുവോ അവൻ കവിസാമ്രാട്ടാകുന്നു. ലോകത്തിൽ അനേകം കവികളുണ്ടായിട്ടുണ്ട്. മിക്കവരേയും ലോകം മറന്നിട്ടുമുണ്ട്. എന്നാൽ കാളിദാസൻ, ഭവഭൂതി, ഷേക്സ്പിയർ മുതലായ മഹാകവികളെ ലോകം അതിവേഗത്തിൽ മറക്കുന്നതല്ല. വ്യാസർ, വാത്മീകി, യവനർഷിയായ ഹോമർ മുതലായവർ കവിസാമ്രാട്ടുകളാകുന്നു. അവർ കാളിദാസപ്രഭൃതികളെക്കാളും വളരെ ഉപരിസ്ഥാനത്താണ് നില്ക്കുന്നതു്. അവരും കാലഗതിയെ പ്രാപിക്കേണമല്ലോ"!

കവിത്വമെന്നുവെച്ചാലെന്താണ എന്നു് ഇനി മറ്റൊരു ദശയിൽനിന്നു നിരൂപിക്കുക. അനേകം ഋഷിമാർ ഈശ്വരനെ നാദബ്രഹ്മമായി ഉപാസിക്കുന്നു. ഈശ്വരൻ പ്രേമസ്വരൂപനും സുന്ദരാകാരനുമാകുന്നതിന്നു പുറമെ നാദബ്രഹ്മാകാരവുമാകുന്നു. ഈശ്വരൻ പ്രേമസമുദ്രമാകുന്നു; സൌന്ദര്യസമുദ്രമാകുന്നു; ഗാനസമുദ്രവുമാകുന്നു. ഋഷിമാർ നാദസമുദ്രമായിരിക്കുന്ന അദ്ദേഹത്തെ അനാഹതമെന്ന സൂക്ഷ്മാവസ്ഥയിലാണ് ഉപാസിക്കുന്നതു്. ലോകത്തിലുള്ള സംഗീതം അതിന്റെ ആഹതാവസ്ഥ അല്ലെങ്കിൽ സ്ഥൂലാവസ്ഥയാകുന്നു. എന്നല്ല, എല്ലാ ശബ്ദവും—ദൃശ്യപ്രപഞ്ചമാസ

കലാന്തരന്നായും (എന്തെന്നാൽ ശബ്ദം കട്ടി പിടിച്ചതാണ് സ്ഥൂലപ്രപഞ്ചം എന്നത് തത്ത്വനിരൂപണം ചെയ്യുമ്പോൾ അറിയാവുന്നതാണ്)—അതിന്റെ സ്ഥൂലാവസ്ഥയാകുന്നു. നാദോപാസനം ചെയ്യുന്നവരുടെ ചിത്തവൃത്തി ശാന്താകാരമായിട്ടിരിക്കുന്നതാണ്. അവരുടെ സകല ഭാവനകളും ശാന്തരസത്തോടു കൂടിയിരിക്കുന്നു. അപ്പോൾ ആ വക ചിത്തവൃത്തികളെ പുറത്തേക്കു പ്രകാശിപ്പിക്കുന്ന അവരുടെ വാക്കും ശാന്തരൂപമായിത്തന്നെയിരിക്കുന്നു. എന്തെന്നാൽ, അവരുടെ സകല ചിത്തവൃത്തികളും, സർവ്വപ്രപഞ്ചത്തിന്നും അടിസ്ഥാനമായി സർവ്വത്തിന്നും ആന്തരമായി അതിസൂക്ഷ്മമായി സർവ്വത്ര അനുസ്യൂതമായി കിടക്കുന്ന പ്രേമാകാരമായും സുന്ദരാകാരമായും ശാന്തരൂപമായുമിരിക്കുന്ന ഈശ്വരാനന്ദസമുദ്രത്തെ സ്പർശിച്ചുകൊണ്ടാണ് വാഗ്രൂപമായി പുറത്തേക്കു പ്രകാശിക്കുന്നത്. അതിനാൽ അവരുടെ വാക്കു പ്രേമാകാരമായിരിക്കുന്നു; സുന്ദരാകാരമായിരിക്കുന്നു, ശാന്തരൂപമായിരിക്കുന്നു. ഇങ്ങിനെയുള്ള വാക്കാണ് കവിത; ഇങ്ങിനെ വിചാരിക്കുന്നതാണ് കവിത്വം; ഇങ്ങിനെ വിചാരിക്കുന്നവനാണ് കവി. അതിനാൽ യഥാർത്ഥമായിരിക്കുന്ന കവിത ശാന്തതന്നെയാകുന്നു. എന്തെന്നാൽ അതിനെ പ്രകാശിപ്പിച്ചിട്ടുള്ള കവിയുടെ ഭാവനകൾ ശാന്തരസത്തോടുകൂടിയിരിക്കുന്നു. അവൻ ശാന്തരൂപനായാണ് വിചാരിക്കുന്നത്. അവന്റെ സകല വിചാരങ്ങളും ശാന്തസമുദ്രത്തിൽ തൊട്ടുകൊണ്ടാണ്. വരുന്നത്.* ഭഗവൽഗീത—ഹാ! ആ ശബ്ദംതന്നെ എത്ര മധുരം! മുൻപറഞ്ഞ അഭിപ്രായത്തെ ആ ശബ്ദം നമുക്ക് എത്രതന്നെ വെളിവാക്കിത്ത

* ഈവക അഭിപ്രായങ്ങൾ ചില വായനക്കാർക്ക് [illegible] തോന്നിയേക്കാം. അതിന് ഈ ലേഖകൻ ഉത്തരവാദിയല്ല. എന്തെന്നാൽ [illegible]

താനേ വന്നു നോക്കുക. പ്രേമാത്മകനായും സുന്ദരാകാരനായും ഗാനസ്വരൂപനായുമിരിക്കുന്ന സാക്ഷാൽ ജഗദീശ്വരൻതന്നെ മൂർത്തിമാനായി അവതരിച്ച് സ്വതത്വങ്ങളേയും സ്വമാഹാത്മ്യങ്ങളേയും വാഗ്മുഖേന പ്രകാശിപ്പിച്ചിരിക്കുന്നു. അതാണ് യഥാർത്ഥമായ ഗീതം, അതാണ് യഥാർത്ഥമായ കവിത, അദ്ദേഹമാണ് യഥാർത്ഥ കവി. ബാക്കിയുള്ളവരെല്ലാം അതിൽ താഴെയുള്ള സ്ഥാനത്തെ മാത്രം വഹിക്കുന്നതേയുള്ളൂ.

ഒരു പദ്യത്തിൽ വൃത്തം, പ്രാസം മുതലായവകൊണ്ടുണ്ടാവുന്ന ശ്രാവ്യതമെല്ലാം ഗാനരസത്തെ സൂചിപ്പിക്കുകതന്നെയാണ്. പക്ഷേ അതു കേവലം തൊലിപ്പുറമെ മാത്രമുള്ളതാകുന്നു. വിചാരശീലന്മാർ അതിൽ ശ്രദ്ധ വെക്കുകയില്ല. അവർ അതുകൊണ്ടു തൃപ്തിപ്പെടുന്നതുമില്ല. എങ്കിലും ആരംഭാവസ്ഥയിൽ അതു വേണ്ടതാണുതാനും.

ഇംഗ്ലീഷ് പണ്ഡിതന്മാരിൽ മഹാ വിചാരശീലനുമായ മുൻപറഞ്ഞ കാർലൈൽ എന്ന മഹാൻ കവിതയെപ്പറ്റി എഴുതീട്ടുള്ള അഭിപ്രായത്തെ ഇവിടെ ചേർക്കാം:— "ഗാനരസത്തോടുകൂടി രചിക്കപ്പെട്ടിട്ടുള്ള ഒരു വാക്യത്തെ എവിടെ കാണുന്നുവോ അതിൽ ആന്തരമായിട്ട് ഉൽകൃഷ്ടമായ ഒരർത്ഥമുണ്ടാകുമെന്നു കരുതാവുന്നതാണ്" എന്ന് കോളറിജ് എന്ന മഹാൻ പറയുകയുണ്ടായിട്ടുണ്ട്. അതിൽ വളരെ വാസ്തവമുണ്ട്. എന്തെന്നാൽ, ദേഹവുമാത്മാവുമെന്നപോലെ വാക്കും അർത്ഥവും വളരെ സംബന്ധപ്പെട്ടാണിരിക്കുന്നത്. ഗാനം!— പഴമയിലുള്ള ഋഷീശ്വരന്മാരുടെ കൃതികളെല്ലാം ഗീതങ്ങളാകുന്നു. യഥാർത്ഥമായ എല്ലാ കവിതകളും ഗീതങ്ങളാണ്. ചില കിങ്കിണീശബ്ദങ്ങളോടുകൂടി ഞെക്കിത്തുറിപ്പിച്ചുണ്ടാക്കുന്ന ഒരു വാക്യം—വ്യാകരണശാസ്ത്രത്തെ ദുഷിപ്പിക്കുന്നതിനും വായനക്കാരെ ദുഃഖിപ്പിക്കുന്നതിനും മാത്രമായ ഒരു വാക്യം— കവിതയാണെന്നഭിമാനിക്കുന്നവനു വിചാരമായിട്ടു വല്ലതുമുണ്ടെങ്കിൽ അതു മാത്രമേ

ഇവിടെ ആവശ്യമുള്ളു. അതിനെ എന്തിനാണ് അവൻ വളച്ചുകിണക്കിപ്പറയുന്നത്? ഉള്ളതു വ്യക്തമായിട്ടു പറയരുതേ? വാസ്തവം പറയുന്നതായാൽ, ചിത്തവൃത്തി അത്യുൽകൃഷ്ടനിലയിൽ എത്തുക നിമിത്തം യാതൊരുവന്റെ വാക്കും ഉച്ചാരണവും ഗാനരസത്തോടുകൂടിയിരിക്കുന്നുവോ അവനുമാത്രമേ പദ്യമുണ്ടാക്കുവാനധികാരമുള്ളു. അവനേ കവിയാവുകയുള്ളു. അവന്റെ വാക്കുമാത്രമേ ഞാൻ കേൾക്കുകയുമുള്ളു. അങ്ങിനെയല്ലാതെ കവികളാണെന്നു നടിക്കുന്നവർ അനേകമുണ്ട്. അവരുടെ പദ്യങ്ങളെ വായിക്കുക എന്നതു വളരെ സങ്കടമായിട്ടുള്ളതാണ്. ആവശ്യമില്ലാത്ത ഘട്ടങ്ങളിൽ പദ്യമെഴുതീട്ടുള്ള കാര്യമില്ല. കിണികിണീശബ്ദങ്ങളെന്നും കൂടാതെതന്നെ വിചാരിച്ചതു വ്യക്തമായി പറയാമല്ലോ. അവരവരുടെ വിചാരങ്ങളെ പറയുവാൻ ശക്തിയുള്ളവരാരും അവയെ പാട്ടാക്കുവാൻ (പദ്യത്തിലെഴുതുവാൻ) ശ്രമിക്കരുത് എന്നു ഞാൻ എല്ലാവരോടും പ്രത്യേകം ഉപദേശിക്കുന്നു. എന്തെന്നാൽ, കുറച്ചു വിചാരശീലനായ ഒരുവന്ന് അവയെ മനസ്സിലാക്കുവാൻ പാട്ടാക്കീട്ടു വേണമെന്നില്ല. ഉൽകൃഷ്ടചിത്തവികാരത്തെ ജനിപ്പിക്കുന്നതായും അതു ഹേതുവായിട്ട് എന്തോ ഒരു ദിവ്യതേജസ്സുള്ളതുപോലെയിരിക്കുന്നതായുമുള്ള യഥാർത്ഥഗീതത്തെ ഞങ്ങൾ എത്രത്തോളം സ്നേഹിക്കുന്നുവോ അത്രയുംതന്നെ അയഥാർത്ഥമായ ഗാനത്തെ ഞങ്ങൾ നിന്ദിക്കുകയും ചെയ്യുന്നതാണ്. അതു കേവലം ഒരു മരത്തിന്മേൽ കൊട്ടുന്ന ശബ്ദംപോലെയുള്ളു. അഗാധമായി വിചാരിക്കുന്ന യഥാർത്ഥകവികളുടെ വിചാരങ്ങൾ മൂന്നുകാലത്തും നിലനില്ക്കുന്നു. മറിച്ച്, കേവലം ബഹിർമ്മുഖനായവന്റെ വിചാരം ക്ഷണത്തിൽ നശിച്ചുപോകുന്നു.”

മുൻ പ്രസ്താവിച്ചതിൽനിന്നു ഉത്തമകവിതയെന്താണെന്നും ഉത്തമമായ കവിത എങ്ങിനെയുള്ളതാണെന്നും ഉത്തമകവിയുടെ ലക്ഷണമെന്താണെന്നും ഒരുവിധം മനസ്സിലായല്ലോ. അപ്രകാരംത

ന്നു അധമന്മാരായ കവികൾ ആരെല്ലാമാണെന്നും അധമമായ കവിത എങ്ങിനെയുള്ളതാണെന്നും കൂടി കാർലൈൽ എന്ന മഹാന്റെ വാക്കിൽനിന്നു ധരിക്കുവാനിടയായല്ലോ.

നമ്മുടെ ഇടയിൽ സാധാരണയായി പദ്യമായാലേ കവിതയാവുള്ളു എന്ന് അനേകം പേർ വിചാരിക്കുന്നുണ്ട്. അതു തീരെ തെറ്റാണ് എന്ന് ഇതേവരെ പ്രതിപാദിച്ച സംഗതികളിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. കവിതാലക്ഷണത്തോടുകൂടിയ ഗദ്യങ്ങളെ അനേകം കാണുന്നുണ്ട്. നേരെമറിച്ച്, കവിതാലക്ഷണം ലവലേശം ഇല്ലാത്ത പദ്യങ്ങളും ധാരാളം കാണുന്നുണ്ട്. അതിനാൽ ഒരു കവിതയുടെ ലക്ഷണത്തെപ്പററി പറയുമ്പോൾ അതു ഗദ്യമോ പദ്യമോ എന്നല്ല പ്രധാനമായി നോക്കേണ്ടത്. അതു കേവലം യാദൃച്ഛികമാകുന്നു. എന്നുതന്നെയല്ല, മഹാകവികളായിട്ടുള്ളവരുടെ മിക്ക കവിതകളും അധികം ഗദ്യത്തോടാണ് അടുത്തിരിക്കുന്നത്. വ്യാസർ മുതലായ ഋഷിശ്രേഷ്ഠന്മാർ ഇതിന്നുദാഹരണമാകുന്നു. അതിന്നുള്ള കാരണമെന്തെന്നാൽ, പ്രാസംമുതലായ ശബ്ദാലങ്കാരനിബന്ധനകളെക്കൊണ്ടു പദ്യം വളരെ അധികം ബാധിക്കപ്പെട്ടിരിക്കുന്നു. ഉൽകൃഷ്ടവിചാരശീലന്മാരും യഥാർത്ഥകവികളുമായവർ കേവലം ബാഹ്യമായ ശബ്ദാലങ്കാരംകൊണ്ടു തൃപ്തിപ്പെടുന്നതല്ല. അവരുടെ ഉൽകൃഷ്ടമനോധർമ്മത്തിന്ന് അത് ഒരു പ്രതിബന്ധമായിട്ടാണ് അവർ കരുതുന്നത്. അതിനാൽ അവർ അതിൽ ശ്രദ്ധവെക്കുന്നില്ല. ആ അവസ്ഥയെ അതിക്രമിച്ചിട്ടാണ് അവരുടെ നില.

ഉത്തമകവിതാരചനയ്ക്കുള്ള ഭാഷ ഗദ്യമാകണം എന്ന് ഒരു ദിവസം ഈ ലേഖകൻ കുഞ്ഞിക്കുട്ടൻതമ്പുരാൻതിരുമനസ്സിലോട് അഭിപ്രായപ്പെടുകയുണ്ടായി. തിരുമനസ്സിലേക്കു ലേഖകന്റെ അഭിപ്രായമിന്നതാണ് എന്നു വേഗത്തിൽ മനസ്സിലായി; അതു ശരിയാണ് എന്നു സമ്മതിക്കുകയും ചെയ്തു. എങ്കിലും തത്സമയം അടുത്തുണ്ടായിരുന്ന ഒരു വൈയാകരണവിദ്വാന് അതത്ര സമ്മതമായില്ല. 'അ

ങ്ങിനെയാണെങ്കിൽ വായതോന്നിയതു പറഞ്ഞാൽ അത്യുത്തമമായ കവിതയാവയോ? എന്ന് അദ്ദേഹം ചോദിച്ചു. ഈ ചോദ്യം അത്ര യുക്തിയുക്തമായോ എന്നു സംശയമാണ്. എങ്കിലും അദ്ദേഹത്തിന്റെ ആ പൂർവ്വപക്ഷത്തെത്തന്നെ നിമിത്തമാക്കിക്കൊണ്ട് ഈ സംഗതിയെ വെളിപ്പെടുത്തുവാൻ ശ്രമിക്കാം. ബദ്ധാവസ്ഥ നികൃഷ്ടവും മുക്താവസ്ഥ ഉൽകൃഷ്ടവുമാണെന്നത് എല്ലാവരും സമ്മതിക്കുന്ന ഒരു സംഗതിയാകുന്നു. എങ്കിലും ബദ്ധാവസ്ഥയിലിരുന്നുകൊണ്ടു ചില അനുഷ്ഠാനങ്ങളെ ശീലിച്ചു പരിപാകം വന്നിട്ടുവേണം മുക്താവസ്ഥയെ പ്രാപിക്കുവാൻ എന്നും എല്ലാവരും സമ്മതിക്കുന്നതാണ്. കർമ്മാനുഷ്ഠാനംകൊണ്ടേ നൈഷ്കർമ്മ്യസിദ്ധി ഉണ്ടാവുകയുള്ളു എന്നു ഭഗവൽഗീതാസിദ്ധാന്തം. സാത്വികമായി വിചാരിക്കുക, സാത്വികമായ വാക്കു പറയുക, സാത്വികമായ കർമ്മങ്ങളെ ചെയ്യുക— ഇങ്ങിനെ മാനസികമായും വാചികമായും കായികമായും ഉള്ള സാത്വികകർമ്മങ്ങളെ വിട്ടുകൂടാതെ അനേകകാലം ശീലിക്കുമ്പോൾ ഒരുവന്റെ ചിത്തം ശുദ്ധമായി ഭവിക്കുന്നു; അപ്പോൾ അവന് ആത്മജ്ഞാനമുണ്ടാവുന്നു; അനന്തരം അവൻ മുക്തനാവുകയും ചെയ്യുന്നു. അതിനാൽ മുൻപറഞ്ഞപ്രകാരമുള്ള നിഷ്കാമകർമ്മയോഗം മുക്താവസ്ഥക്കു മുമ്പായി തൽപ്രാപ്തിക്കുള്ള അഭ്യാസവിശേഷമാണെന്നു വരുന്നുണ്ടല്ലോ. ബദ്ധാവസ്ഥയിലാണ് ആ അഭ്യാസമെന്നും വരുന്നുണ്ട്. ഇങ്ങിനെ അനേകകാലത്തെ അഭ്യാസംകൊണ്ടു പക്വാന്തഃകരണനായതിന്റെ ശേഷമാണ് ഒരുവൻ മുക്താവസ്ഥയെ പ്രാപിക്കുന്നത്. ആ അവസ്ഥയിൽ അവൻ ബന്ധത്തിൽനിന്നു മോചിച്ചു തീരെ സ്വതന്ത്രനായി ഭവിക്കുന്നു. എങ്കിലും തോന്നിയതു പറയുന്ന ഭ്രാന്തന്റേതിൽനിന്നു വ്യത്യാസപ്പെട്ടിട്ടാണ് അവന്റെ നില എന്നാലും എല്ലാവരും സമ്മതിക്കുന്നതാണ്.

ഇനി ചോദ്യോദാഹരണം:— സാമാന്യം എഴുതാറായിട്ടുള്ള

ഒരു ചിത്രമെഴുത്തുകാരൻ ഒരു രൂപത്തെ എഴുതുമ്പോൾ അവൻ അതിശോഭയോടുകൂടിയ പല വൎണ്ണങ്ങളേയും ഉപയോഗിക്കുന്നു. ഓരോ അംഗങ്ങളേയും വളരെ മിനുസമായി എഴുതുന്നു. വസ്ത്രാദ്യലങ്കാരങ്ങളെ അതിനിഷ്കൎഷയോടുകൂടി ചായമിട്ടു മിനുക്കുന്നു. ആകപ്പാടെ പാമരദൃഷ്ടിയിൽ അതൊരു നല്ല ചിത്രമായിതോന്നുകയും ചെയ്യുന്നു. എന്നാൽ ഉയൎന്നതരം ചിത്രമെഴുത്തുകാൎക്ക് ആ വക ചിത്രങ്ങളിൽ തൃപ്തി തോന്നുന്നതല്ല. ഉൽകൃഷ്ടഭാവങ്ങളേയും രസങ്ങളേയും പ്രകാശിപ്പിക്കുന്നതിലാണ് അവൻ മനസ്സു വെക്കുന്നത്. അങ്ങിനെയുള്ള ചിത്രമെഴുത്തുകാർ എഴുതീട്ടുള്ള ഒരു ചിത്രത്തിന്നടുത്തു ചെന്നുനോക്കിയാൽ കുറെ ചായങ്ങൾ അവിടവിടെ വാരി തേച്ചിരിക്കുന്നുവെന്നല്ലാതെ അതൊരു ചിത്രമാണ് എന്നുതന്നെ തോന്നുകയില്ല. അതിനെത്തന്നെ കുറെ അകന്നുനിന്നു നോക്കുക. തൽക്ഷണം, ആ ചിത്രകാരൻ വിചാരിച്ചിട്ടുള്ള ഭാവങ്ങളും രസങ്ങളും അതിൽ പ്രകാശിച്ചുകാണുന്നു. തദനുരൂപമായ ചിത്തവികാരം ചിത്രംനോക്കുന്നവന്റെ ഉള്ളിൽ ഉദിക്കുകയും ചെയ്യുന്നു. തൽസമയം, അതൊരു ചിത്രമാണെന്ന വിചാരംതന്നെ ഉണ്ടാവുകയില്ല; അത്ര ജീവനോടുകൂടിയാണ് അതു പ്രകാശിക്കുന്നത്. അങ്ങിനെയാണെങ്കിലും ചിത്രമെഴുത്തിൽ ഈ ഉത്തമാവസ്ഥയെ പ്രാപിക്കുന്നതിന്നു മുമ്പായി ആദ്യം പറഞ്ഞ എഴുത്തുകാരന്റെ നിലയിലുള്ള അഭ്യാസവും ഏറ്റവും ആവശ്യമാകുന്നു. വിവിധവൎണ്ണഭേദങ്ങളുടേയും അവയുടെ കൂട്ടുവിശേഷങ്ങളുടേയും വെളിച്ചം, നിഴല് എന്നിവയുടേയും മാദനകം സംഗതികളുടേയും ശരിയായ സ്വരൂപജ്ഞാനമുണ്ടാകുന്നതിന്ന് ഈ അഭ്യാസം അവന്ന് അത്യാവശ്യമാകുന്നു. ഇങ്ങിനെ കുറെ കഴിയുമ്പോൾ ആ വക വിഷയങ്ങൾ അവന്ന് അനായാസമായിത്തീരുന്നു. അപ്പോൾ അവന്ന് അവയിൽ ശ്രദ്ധകുറഞ്ഞു വശാവുകയും, പകരം ഉൽകൃഷ്ടഭാവങ്ങളെ എഴുത്തിൽ പ്രകാശിപ്പിക്കുവാനുള്ള താല്പൎയ്യം വൎദ്ധിച്ചുവശാവുകയും ചെയ്യുന്നു. ഇ

ങ്ങിനെ ക്രമത്തിൽ അവൻ ഉയൎന്ന നിലയിലുള്ള എഴുത്തുകാരനായിത്തീരുന്നു.

പ്രകൃതവിഷയത്തിലേക്കു തിരിക്കുന്നതിന്നു മുമ്പായി സംഗീതവിഷയമായിട്ടൊരുദാഹരണംകൂടി പറയാം. ഒരു രാഗത്തിൽ കീൎത്തനം മുതലായവയെ രചിക്കുന്നതിൽ താളാദിനിബന്ധനകൾ ആവശ്യം വേണ്ടതായിട്ടു വരുന്നു. തന്നിമിത്തം ഗായകന്ന് ആ രാഗത്തിൽ പ്രകാശിപ്പിക്കാവുന്ന ഉൽകൃഷ്ടഭാവങ്ങളെ മുഴുവൻ പ്രകാശിപ്പിക്കുന്നതിന്നു സ്വാതന്ത്ര്യമില്ലാതെ വരുന്നു. അതുകൊണ്ടാണ് ത്യാഗരാജയ്യർ, ദീക്ഷിതർ മുതലായ മഹാന്മാർ തങ്ങളുടെ ഉൽകൃഷ്ടമനോധൎമ്മങ്ങളെ പലപ്രകാരത്തിലും പ്രകാശിപ്പിക്കുന്നതിന്ന് ഒരു രാഗത്തിൽതന്നെ അനേകം കീൎത്തനങ്ങളെ ഉണ്ടാക്കുന്നത്. കീൎത്തനാദിരചനയിലുള്ള സ്വാതന്ത്ര്യഭംഗംകൊണ്ടുതന്നെയാണ് ഉത്തമമായ രാഗാലാപനം കീൎത്തനാദികളെക്കാൾ അധികം ഉൽകൃഷ്ടമായിരിക്കുന്നത്. അങ്ങിനെയാണെങ്കിലും കീൎത്തനങ്ങളേയും പദവൎണ്ണങ്ങളേയും നല്ലവണ്ണം അഭ്യസിച്ച് അതാതുരാഗങ്ങളിലുള്ള ഭാവങ്ങളുടെ സ്വരൂപജ്ഞാനം വേണ്ടപോലെ ഉണ്ടാക്കിയാൽ മാത്രമേ ഒരുവൻ ഉത്തമരീതിയിൽ രാഗാലാപനം ചെയ്യുന്നതിന്നു ശക്തനാവുകയുള്ളു എന്നതു സുപ്രസിദ്ധമാണല്ലോ.

ചിത്രമെഴുത്തിലും സംഗീതത്തിലുമെന്നപോലെ കവിതാവിഷയത്തിലും ഉത്തമകവിത്വത്തെ പ്രാപിക്കുന്നതിന്നു മുമ്പായി ശബ്ദാലങ്കാരം മുതലായ ചില നിബന്ധനകൾ ഏററവുമാവശ്യമായിത്തന്നെയിരിക്കുന്നു. ശബ്ദശുദ്ധി വരുന്നതിന്നും പദങ്ങളെ ഉചിതമായി പ്രയോഗിക്കുന്നതിന്നുള്ള സ്വാധീനം വരുന്നതിന്നും മററും ശബ്ദാലങ്കാരം മുതലായവയെ പ്രയോഗിച്ചു ശീലിക്കുക നല്ലതാകുന്നു. അതു കുറെ താണക്ലാസ്സിലിരുന്നുകൊണ്ടു ചെയ്യേണ്ട ഒരഭ്യാസവിശേഷം മാത്രമാകുന്നു. ഒരു ഘട്ടംവരെക്കുമാത്രമേ അതുകൊണ്ടാവശ്യമുള്ളൂ. അതു കഴിഞ്ഞാൽപിന്നെ അതിൽ മനസ്സിരുത്തീട്ടു കാൎയ്യ

മില്ല; കവി അവയിൽ മനസ്സിരുത്തുന്നുമില്ല. ചെറുക്ലാസ്സിൽ പഠിക്കുന്ന പാഠങ്ങൾ ആ അവസ്ഥയിൽ അത്യാവശ്യങ്ങളാണെങ്കിലും ഉപരിക്ലാസ്സിൽ പഠിക്കുന്നവന് അവ നിഷ്പ്രയോജനങ്ങളായിത്തീരുന്നു. എങ്കിലും അവൻ അവയെ നിന്ദിപ്പാൻ പാടില്ലതാനും. ഇതുപോലെതന്നെ അഭ്യാസകാലത്തു ശബ്ദാലങ്കാരങ്ങൾ ആവശ്യമാണ്. എങ്കിലും എപ്പോൾ ഒരുവന്റെ ചിത്തവൃത്തി അവയെ അതിക്രമിച്ച് ഉൽകൃഷ്ടനിലയിലെത്തുന്നുവോ അപ്പോൾ അവന് അവയെക്കൊണ്ടു വളരെ പ്രയോജനമില്ലാതായിത്തീരുന്നു.

മേൽപറഞ്ഞ ഉയർന്നനിലയിലുള്ള ചിത്രമെഴുത്തുകാരന്റെ ഒരു ചിത്രമെഴുത്തു വ്യാസമഹർഷിയുടെ കൃതികൾക്ക് ഏറ്റവും യോജിച്ചതായ ഒരുദാഹരണമാകുന്നു. മഹാഭാരതത്തിലെ ഏതെങ്കിലും ഒരു പ്രകൃതത്തിലെ ശ്ലോകങ്ങളെ ഒറ്റക്കൊറ്റക്ക വായിച്ചുനോക്കുമ്പോൾ അവയിൽ ഒരു ചമൽകാരവുമുള്ളതായി തോന്നുകയില്ല. പിന്നെ, ആ പ്രകൃതത്തിലുള്ള ശ്ലോകങ്ങളെ ഒന്നിച്ചു വായിക്കുമ്പോൾ വ്യാസമഹർഷി എഴുതീട്ടുള്ള ആ ചിത്രം നമ്മുടെ ഉള്ളിൽ വളരെ വ്യക്തമായി പതിയുന്നു; നമ്മുടെ ചിത്തവൃത്തി തദാകാരമായി ഭവിക്കുന്നു. നാം ഭാരതഗ്രന്ഥം വായിക്കുന്നുവെന്ന വിചാരംതന്നെ തല്ക്കാലം നമ്മളിൽനിന്നു പോകുന്നു. ഇപ്രകാരമുള്ള സാമർത്ഥ്യമാണ് ഉത്തമകവിയുടെ ലക്ഷണം.

കവിതാവിഷയത്തെപ്പററി ഇത്രയും പ്രസ്താവിച്ചതിൽനിന്നു ശബ്ദാലങ്കാരത്തിന്റെ ഒരംശമായ ദ്വിതീയാക്ഷരപ്രാസം വേണമോ വേണ്ടയോ എന്ന വാദംതന്നെ നിരർത്ഥകമാണ് എന്നു സ്പഷ്ടമാകുന്നുണ്ട്. ഒരവസ്ഥയിൽ അത്യാവശ്യമാകുന്നു; മറെറാരവസ്ഥയിൽ അത്യാവശ്യമല്ല, എന്നുമാത്രമേ അതിനെപ്പററി പറവാൻ തരമുള്ളൂ. വേണം എന്നത് അഭ്യാസകാലത്തെ അവസ്ഥയാകുന്നു; വേണ്ട എന്നത് ഉൽകൃഷ്ടനിലയിൽ എത്തീട്ടുള്ള അവസ്ഥയാകുന്നു. അതാതവസ്ഥയിൽനിന്നു നോക്കുമ്പോൾ രണ്ടും ശരിതന്നെ.

## ൫൪. മലയാളഭാഷാസാഹിത്യസംസ്കരണം.

മലയാളഭാഷാസാഹിത്യസംസ്കരണകാൎയ്യത്തിൽ അഭിപ്രായം പറയുന്നതിനുവേണ്ടി ഈ കുംഭം 8-ാംനു- അവിടുന്നു സദയം അയച്ചതന്ന എഴുത്തു കിട്ടി. 'മലയാളഭാഷാസാഹിത്യം' എന്ന ശബ്ദത്തിന്നു് അതിവിസ്താരമായ അൎത്ഥമാണു് ഇവിടെ വിവക്ഷിച്ചിട്ടുള്ളതു് എന്ന വിചാരത്തോടുകൂടി ആ വിഷയത്തിൽ എനിക്കുള്ള അഭിപ്രായത്തെ താഴെ പറയുന്നു.

അവതാരിക.

2. എഴുത്തിലെ ആശയപ്രകാരം (ഞാൻ പിഴച്ചു ധരിച്ചിട്ടില്ലെങ്കിൽ) ഈ പ്രകൃതത്തിൽ ആലോചിക്കേണ്ടുന്ന വിഷയത്തെ രണ്ടായി തിരിക്കേണ്ടിയിരിക്കുന്നു. (1) മലയാളഭാഷാസാഹിത്യത്തെ എങ്ങിനെയാണു് പോഷിപ്പിക്കേണ്ടതു് (2) ഭാഷാസാഹിത്യസംസ്കരണത്തിന്നായി ഇപ്പോൾ അനുവദിച്ചിട്ടുള്ള ഇരുപതിനായിരമോ ഇരുപത്തയ്യായിരമോ രൂപ കൊണ്ടു് എന്താണു് പ്രവൃത്തിക്കേണ്ടതു്. ആദ്യത്തേതു സാമാന്യമായിട്ടുള്ളതും രണ്ടാമത്തേതു് അതിന്റെ ഏകദേശം മാത്രമായിട്ടുള്ളതുമാകുന്നു. അതിനാൽ ആ ക്രമത്തിൽതന്നെ അവയെപ്പററി നിരൂപിക്കാം.

3. ഒന്നാമതായിട്ടു് ഈ ഉദ്ദേശ്യത്തോടുകൂടി സ്ഥിരമായിട്ടുള്ള ഒരു കമ്മിററി ഉണ്ടായിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു; എന്തെന്നാൽ യോഗബലത്തോടുകൂടി ആരംഭിച്ചാൽ മാത്രമേ ഉദ്ദിഷ്ടകാൎയ്യം ഫലവത്തായിത്തീരുകയുള്ളു. അങ്ങിനെയുള്ള ഒരു കമ്മിററി മുഖാന്തരം ഗവൎമ്മെണ്ടു് ഈ കാൎയ്യത്തിൽ കഴിയുന്ന സഹായം ചെയ്യേണ്ടതും അത്യാവശ്യമാകുന്നു. ഈ രണ്ടു സംഗതിയും ഇല്ലായെങ്കിൽ യോഗം ആലോചിക്കുന്ന വിഷയത്തിൽ ഒരു ഗുണമെങ്കിലും വേണ്ടപോലെ സാധിക്കുവാൻ കഴിയുന്നതല്ല. അതിനാൽ ഇവ രണ്ടും സിദ്ധാന്തീകരിച്ചുകൊണ്ടാണു് ഞാൻ ഈ വിഷയത്തിൽ അഭിപ്രായം പറയുവാനാരംഭിക്കുന്നതു്.

### ഭാഷയ്ക്കുള്ള ന്യൂനതകൾ.

4. ഇപ്രകാരം പലപ്രകാരേണ വർദ്ധിച്ചുവരായിട്ടുള്ള പ്രകൃതിതത്വപ്രതിപാദകങ്ങളായ അനേകം ശാസ്ത്രങ്ങളുടെ തത്വങ്ങളെ വേണ്ടുംവണ്ണം പ്രകാശിപ്പിക്കുന്നതിന്നും, ആ വക ശാസ്ത്രതത്വങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടുണ്ടായിട്ടുള്ളവയും എല്ലാതരം വ്യവസായങ്ങൾക്കാശ്രയമായിട്ടുള്ളവയും അതിനാൽ ഉപജീവനസമ്പാദനമാർഗ്ഗത്തിന്നത്യാവശ്യകങ്ങളായിത്തീർന്നിരിക്കുന്നവയും ആയ പലമാതിരി വിദ്യകളുടെ സ്വരൂപജ്ഞാനമുണ്ടാക്കിത്തരുന്നതിന്നും, പിന്നെ, ചിത്താഹ്ലാദകങ്ങളും ബുദ്ധിവൃത്തിക്കു പുറമെ നൂലാമാലയായി കൂട്ടിപ്പിണഞ്ഞു മിശ്രമായിക്കിടക്കുന്ന അതിസൂക്ഷ്മങ്ങളായ അസംഖ്യം ചിത്തവൃത്തികളെ വേണ്ടുംവണ്ണം സംസ്കരിച്ചു പരമസുഖമാക്കിത്തീർക്കുന്നതിന്നു സമർത്ഥങ്ങളും ആയ സുകുമാരകലാവിദ്യകളുടെ സ്വരൂപം സ്പഷ്ടമായി വെളിപ്പെടുത്തിത്തരുന്നതിന്നും ഉള്ള സാമർത്ഥ്യം നമ്മുടെ ഭാഷയ്ക്കില്ല എന്നുള്ളതാണ് അതിന്ന് ഏററവും ഗൌരവമുള്ളതായ ന്യൂനത.

5. ശാസ്ത്രരീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ മലയാളഭാഷയിൽ ദുർല്ലഭമാകുന്നു. പ്രകൃതിതത്വപ്രതിപാദകങ്ങളായ ശാസ്ത്രഗ്രന്ഥങ്ങൾ അതിലേറെ ദുർല്ലഭമാകുന്നു. ആ വക ശാസ്ത്രതത്വങ്ങളാണ് എല്ലാ വിദ്യകൾക്കും അടിസ്ഥാനം. ആ മാതിരി വിദ്യകളിൽ ഉള്ള ജ്ഞാനത്തെ അപേക്ഷിച്ചാണ് നാനാവിധവ്യവസായങ്ങളും പൂർണ്ണഫലത്തോടുകൂടിയവയായിത്തീരുന്നത്. ഒരു ജനസമുദായത്തിന്നുള്ള ധനസമൃദ്ധിയും ഐശ്വര്യവും ആ സമുദായത്തിലുള്ള വിവിധവ്യവസായങ്ങളുടെ പുഷ്ടിയെ അനുസരിച്ചുമിരിക്കുന്നു. അതിനാൽ ജീവിതയുദ്ധത്തിൽ മലയാളികളായ നമുക്ക് അന്യന്മാരോടൊപ്പം പിടിക്കണമെങ്കിൽ മേൽപറഞ്ഞ വിഷയങ്ങളിൽ യഥാക്രമം വൈദഗ്ദ്ധ്യം സമ്പാദിക്കണമെന്നുള്ളതു സിദ്ധമായിത്തന്നെയിരിക്കു

ന്നു. ഈ കാൎയ്യത്തിൽ ഇതരദേശീയന്മാർ എത്തീട്ടുള്ള നില നോക്കുമ്പോൾ ഈ സംഗതി കുറേക്കൂടി സ്പഷ്ടമായി വെളിപ്പെടുന്നതാണ്.

6. സുകുമാരകലാവിദ്യകളെ സംബന്ധിച്ചു നമ്മുടെ ഭാഷയിലുള്ള ന്യൂനത അതിലേറെയാകുന്നു. ഈ ഇനത്തിൽ കവിത, സംഗീതം ചിത്രമെഴുത്ത് എന്നിവയൊഴിച്ചു ശേഷമുള്ള വിദ്യകൾ ഉണ്ട് എന്നു കൂടിതന്നെ ധരിച്ചിട്ടുള്ളവർ ചുരുക്കമാകുന്നു. കവിതാവിഷയത്തിൽ ശബ്ദഭംഗി പ്രധാനമായിട്ടുള്ള പദ്യാവലികളാണ് മുഖ്യമായിട്ടുള്ളത്. ഉത്തമകവിധൎമ്മങ്ങളെ പ്രകാശിപ്പിക്കുന്നേ ഗംഭീരാശയങ്ങളോടുകൂടിയ കവിതകൾ അപൂൎവ്വമാകുന്നു. എങ്കിലും ഈ ന്യൂനത തൎജ്ജമകളെക്കൊണ്ടു ക്രമേണ പരിഹരിച്ചുവരുന്നുണ്ട്. സംഗീതവിദ്യയെ പ്രയോഗിച്ചു കേൾക്കുന്നതിൽ അഭിരുചിയുള്ളവർ നമ്മുടെ സമുദായത്തിൽ അതിദുൎല്ലഭമായിട്ടുണ്ട് എന്നല്ലാതെ തക്കതായ സംഗീതഗ്രന്ഥങ്ങൾ മലയാളഭാഷയിൽ ഉണ്ടായിത്തുടങ്ങീട്ടില്ല. ചിത്രമെഴുത്തിനെപ്പറ്റിയ ഗ്രന്ഥങ്ങൾ യാതൊന്നുമില്ല എന്നു മാത്രമല്ല അതിൽ അഭിരുചിയുള്ളവർതന്നെ വളരെ കുറവാകുന്നു. സുകുമാരകലാവിദ്യകളിലുള്ള പ്രയോഗങ്ങളെ യഥാൎത്ഥമായി (കണ്ടും കേട്ടും) രസിക്കാറാകണമെങ്കിൽ ആവക വിദ്യകളുടെ ശരിയായ സ്വരൂപജ്ഞാനം ഉണ്ടായിരിക്കേണ്ടതാവശ്യമാകുന്നു. അത് അവയ്ക്കടിസ്ഥാനമായിരിക്കുന്ന ശാസ്ത്രതത്വങ്ങളുടെ സാമാന്യജ്ഞാനംകൊണ്ടുണ്ടാവുന്നു. ഇങ്ങിനെ വഴിക്കുവഴിയായി സിദ്ധിക്കപ്പെടുന്ന ജ്ഞാനംകൊണ്ടു മാത്രമേ ഇപ്പോൾ കേവലം നേരംപോക്കിന്റെ കൂട്ടത്തിൽ ഗണിക്കപ്പെട്ടുവരുന്ന ആവക വിദ്യകളുടെ യഥാൎത്ഥമായിട്ടുള്ള മാഹാത്മ്യം മനസ്സിലാക്കുവാൻ കഴികയുള്ളൂ. നമ്മുടെ കൂട്ടൎക്ക് അവയുടെ നേരെ ഇപ്രകാരമുള്ള ഭാവനാശൂന്യതയ്ക്കുള്ള മുഖ്യകാരണം ആ വിഷയത്തിൽ അവൎക്കുള്ള അജ്ഞത്വം തന്നെയാകുന്നു. പാശ്ചാത്യൎക്കു പ്രത്യേകമനോഗ്രാഹ്യമായി സിദ്ധിച്ചിട്ടുള്ള ആവക വിദ്യകളുടെ ജ്ഞാനംകൊണ്ടുണ്ടാകുന്ന ചിത്തസംസ്കാരവിശേഷത്തെപ്പറ്റിയും ആനന്ദത്തെ

യത്തെപ്പററിയും യാതൊന്നും ധരിക്കകപോലും ചെയ്യാതെകണ്ടാണ് നമ്മുടെ ജനസമുദായം കാലംകഴിച്ചുകൂട്ടുന്നത്. മനുഷ്യജന്മത്തിൽ മാത്രം ലഭിക്കപ്പെടുന്ന ഉൽകൃഷ്ടസുഖങ്ങളിൽ ഇത്രയേറെ വലിയ അംശത്തെ നമ്മുടെ കൂട്ടർ അനുഭവിക്കാതെ വിട്ടുകളയുന്നു.

7. ചുരുക്കത്തിൽ പറയുന്നതായാൽ ഉത്തമരീതിയിൽ കാലക്ഷേപം ചെയ്യുന്നതിന് ഒരുവനെ യോഗ്യനാക്കിത്തീർക്കുവാൻ ആവശ്യം വേണ്ടതായ ഒട്ടുമിക്ക ജ്ഞാതവ്യവിഷയങ്ങളേയും നമ്മുടെ ഭാഷ വഴിക്കു ഗ്രഹിക്കുവാൻ തരമില്ലാതെയാണിരിക്കുന്നത്; ആവക വിഷയങ്ങളെ പ്രതിപാദിക്കുന്നതായ ഗ്രന്ഥങ്ങൾ മലയാളഭാഷയിലില്ല എന്നുതന്നെ താല്പര്യം. അതിനുള്ള കാരണം ഭാഷക്കുള്ള സാമർത്ഥ്യക്കുറവു തന്നെ—സൂക്ഷ്മങ്ങളായ ശാസ്ത്രതത്വങ്ങളെ വെളിപ്പെടുത്തിത്തരുന്നതിനു തക്കതായ ശബ്ദങ്ങളും പദപ്രയോഗങ്ങളും മലയാളഭാഷയിലില്ല.

8. തക്കതായിട്ടുള്ള വ്യാകരണഗ്രന്ഥങ്ങളും നിഘണ്ടുക്കളും ഇല്ല എന്നുള്ളതു മലയാളഭാഷയുടെ വേറൊരു ന്യൂനതയാകുന്നു.

9. ഭാഷാവ്യാകരണഗ്രന്ഥങ്ങളെ ചില വിദ്വാന്മാർ എഴുതീട്ടുണ്ട്. പക്ഷെ അവ പല ഘട്ടങ്ങളിലും അന്യോന്യവിരുദ്ധമായ അഭിപ്രായങ്ങളോടു കൂടിയവയാകുന്നു. അതുകാരണം ചില ദിക്കിൽ ചിലർ അവയിൽ ചിലതിനെ മാത്രം സ്വീകരിക്കുകയും ചില ദിക്കിൽ വേറെ ചിലർ മറെറ ചിലതിനെ മാത്രം സ്വീകരിക്കുകയും അതാതിനെ അവരവർ തങ്ങളുടെ ബാലന്മാരെ പഠിപ്പിച്ചുവരികയും ചെയ്യുന്നു. എന്നാൽ വേറെ ചില വിദ്വാന്മാർ അവയിൽ ഒന്നുംതന്നെ കൈക്കൊള്ളാതെയുമിരിക്കുന്നു. വ്യാകരണശാസ്ത്രവിഷയത്തിൽ മലയാളഭാഷക്കു യാതൊരു വ്യവസ്ഥയുമില്ലാതെയാണു ആകപ്പാടെ ഇപ്പോൾ വന്നുകൂടീട്ടുള്ളത്.

10. നിഘണ്ടുക്കളും മലയാളഭാഷയിലില്ലെന്നില്ല; പക്ഷെ അവ വേണ്ടേടത്തോളമുണ്ടെന്നോ ഉള്ളവതന്നെ ന്യൂനതകൂടാതെ

യിരിക്കുന്നതെന്തെന്നോ പറയുവാൻ പാടില്ല. നാലു തരത്തിലുള്ള നിഘണ്ടുക്കൾ തൽക്കാലം ആവശ്യമാകുന്നു. (1) ഇംഗ്ലീഷ്‌വാക്കുകളുടേയും ചില പദപ്രയോഗങ്ങളുടേയും അൎത്ഥം മലയാളത്തിൽ കൊടുത്തിട്ടുള്ളത്. (2) സംസ്കൃതവാക്കുകളുടേയും ചില പദപ്രയോഗങ്ങളുടേയും അൎത്ഥം മലയാളത്തിൽ കൊടുത്തിട്ടുള്ളത്. (3) മലയാളവാക്കുകളുടേയും പദപ്രയോഗങ്ങളുടേയും അൎത്ഥം ഇംഗ്ലീഷിൽ കൊടുത്തിട്ടുള്ളത്. (4) മലയാളഭാഷയിലുള്ള എല്ലാ ശബ്ദങ്ങളേയും—മലയാളത്തിലെല്ലാദിക്കിലും ഇപ്പോൾ നടപ്പുള്ളവയും നടപ്പിൽനിന്നു പോയിത്തുടങ്ങിയവയും നഷ്ടപ്രായങ്ങളായിട്ടുള്ളവയും ആയ സകല ശബ്ദങ്ങളേയും—തേടിപ്പിടിച്ചു കൂട്ടിച്ചേൎത്തു ക്രമപ്പെടുത്തുകയും അവയ്ക്കു മലയാളത്തിൽ തന്നെ അൎത്ഥം കൊടുക്കുകയും ഓരോ ശബ്ദങ്ങളുടേയും വ്യുല്പത്തിയെ കാണിക്കുകയും ഓരോ പദങ്ങളുടെ പ്രയോഗങ്ങളെ ദൃഷ്ടാന്തപ്പെടുത്തി കൊടുക്കുന്നതിന്നു വിദ്വാന്മാരുടെ ആ വക പദപ്രയോഗങ്ങളുള്ള വാക്യങ്ങളെ പ്രമാണമായി എടുത്തുചേൎക്കയും ചെയ്തുകൊണ്ട് ഉണ്ടാക്കപ്പെടുന്ന ഒരു നിഘണ്ടു. ഇങ്ങിനെ നാലു തരം നിഘണ്ടുക്കളാണ് മലയാളഭാഷയ്ക്കിപ്പോൾ വേണ്ടത്. അവയിൽ ഒന്നാംതരത്തിൽ റവറന്റ് പെയിലിയും സക്കറിയ എന്ന ആളും ഓരോന്നെഴുതിട്ടുണ്ട്. മൂന്നാംതരത്തിൽ ഒന്ന് ഡാക്ടർ ഗുണ്ടർട്ടും എഴുതിട്ടുണ്ട്. ആ രണ്ടു തരത്തിലുള്ളവയെ കുറെക്കൂടി പരിഷ്കരിക്കേണ്ടതായിട്ടാണിരിക്കുന്നത്. എങ്കിലും അതു തൽക്കാലം വേണമെന്നില്ല. ഇനി രണ്ടാംതരത്തിലും നാലാംതരത്തിലുമാണ് നിഘണ്ടുക്കളുണ്ടാക്കേണ്ടത്. അവ രണ്ടും അത്യാവശ്യംതന്നെ. അവയിൽവെച്ച് നാലാംതരത്തിൽ ഒന്നാണ് ഉടനെ ഉണ്ടായിത്തീരേണ്ടത്. എന്തെന്നാൽ, ഓരോ പദാൎത്ഥങ്ങളേയും അഭിപ്രായഭേദങ്ങളേയും പ്രകാശിപ്പിക്കുന്നതിന്നനുരൂപമായ വാക്കുകളും പദപ്രയോഗങ്ങളും നമ്മുടെ ഭാഷയിലിരിക്കെ ആ കഥ മനസ്സിലാക്കാതെ ലേഖകന്മാരും ഗ്രന്ഥകാരന്മാരും അന്യഭാഷകളി

ലുള്ള ശബ്ദങ്ങളെ അനാവശ്യമായി പ്രയോഗിച്ചു ഭാഷയ്ക്കു ഭംഗിക്കുറവു വരുത്തുന്നു. അതിന്നു പുറമെ ശബ്ദങ്ങളുടെ ശരിയായ വ്യുല്പത്തി മനസ്സിലാക്കാതെ അവർ പല പദങ്ങളേയും പിഴച്ചു എഴുതുകയും പ്രയോഗിക്കുകകൂടിയും ചെയ്യുന്നു. പിഴയാണെന്ന് അവരെ ബോധ്യപ്പെടുത്തുന്നതിന്നു പ്രമാണഗ്രന്ഥങ്ങളില്ലാതിരിക്കയാൽ ഓരോരുത്തരും തോന്നിയപോലെ പ്രവൃത്തിക്കുകയും ചെയ്യുന്നു.

11. എഴുത്തിൽ ഐകരൂപ്യമില്ല എന്നതു നമ്മുടെ ഭാഷയ്ക്കുള്ള ഒരു ദോഷമാകുന്നു. അരയുകാരം മുറ്റുകാരം മുതലായവ എവിടെയെല്ലാമാണ് പ്രയോഗിക്കേണ്ടത്; അരയുകാരം (അല്ലെങ്കിൽ ചില വിദ്വാന്മാർ വ്യവഹരിക്കുന്നതുപോലെ അരയകാരം) എഴുതുന്നതിന്നുള്ള സങ്കേതം എന്ത്? 'ഌ' എന്നക്ഷരം എവിടെയെല്ലാമാണു പ്രയോഗിക്കേണ്ടത്? "ചെയ്തു എന്ന്" എന്നിങ്ങിനെയുള്ള ചില ഘട്ടങ്ങളിൽ സന്ധിചെയ്തെഴുതുമ്പോൾ വരുത്തേണ്ട അക്ഷരഭേദങ്ങൾ എന്ത്; "തള്ളി തീർത്തി," "വരുത്തി തരുവാൻ" എന്നോ "തള്ളിത്തീർത്തി," "വരുത്തിത്തരുവാൻ" എന്നോ എഴുതേണ്ടത്? ദ്വിത്വം വേണമെന്നുള്ളപക്ഷം ഏതെല്ലാം ഘട്ടങ്ങളിൽ അതാവശ്യമുണ്ട്? എന്നിങ്ങിനെ സംശയമായിരിക്കുന്ന പല സംഗതികളേയും സർവ്വസമ്മതമാകുംവണ്ണം തീരുമാനപ്പെടുത്തി വെച്ചിട്ടില്ല. അതുകാരണം ഇപ്പോൾ കയ്യെഴുത്തിലാകട്ടെ അച്ചടിയിലാകട്ടെ ഈ വിഷയത്തിൽ ഒരു വ്യവസ്ഥയും കാണുന്നില്ല. എന്നുതന്നെയല്ല ഓരോരുത്തരും ഓരോരിക്കൽ ഓരോവിധം പ്രയോഗിക്കുകയും ചെയ്യുന്നു.

പരിഹരിക്കുന്നതിന്നുള്ള മാർഗ്ഗങ്ങൾ.

12. മേൽവിവരിച്ചപ്രകാരമുള്ള ശാസ്ത്രീയവിഷയങ്ങളിലും സുകുമാരകലാവിദ്യാവിഷയങ്ങളിലും മറ്റും എഴുതപ്പെടുന്ന മൂലമാ തർജ്ജമയായോ ആയ ഗ്രന്ഥങ്ങളെ ഇതിന്റെ അധികാരസ്ഥാനത്തുള്ള പാഠത്തിലുള്ള സഭാംഗങ്ങളായവർ പരിശോധിച്ചതിന്റെ ശേഷം യോഗ്യങ്ങളാണെന്നു തോന്നുന്നപക്ഷം തക്കതായ സമ്മാനങ്ങൾ (ദ്ര

വ്യരൂപേണ) കൊടുക്കണം. ഗ്രന്ഥകാരന്മാർ ആവക സമ്മാനങ്ങളെ മാത്രം ഉദ്ദേശിച്ചു പരിശ്രമിക്കത്തക്കവണ്ണം അവയ്ക്കു വലിപ്പമുണ്ടായിരിക്കണം. സമ്മാനങ്ങൾ എന്നു പറഞ്ഞു പേരിനു മാത്രം ലഘുവായ ഒരു സംഖ്യ കൊടുക്കുന്നതായാൽ നല്ല ഗ്രന്ഥകാരന്മാർ കമ്മിററിക്കാൎക്കു സ്വാധീനപ്പെട്ടുവരുന്നതല്ല; അപ്പോൾ ഉദ്ദിഷ്ടകാൎയ്യം സാധിക്കുവാൻ പ്രയാസവുമായിരിക്കും. അതിന്നു പുറമെ, സമിതിക്കമ്മിററിക്കാൎക്കു സമ്മതന്മാരായ ഗ്രന്ഥകാരന്മാരെയും സമ്മാനാൎഹങ്ങളായ അവരുടെ ഗ്രന്ഥങ്ങളെയും ഗവൎമ്മെണ്ടും യഥായോഗ്യം കൊണ്ടാടേണ്ടത് ഏററവും ആവശ്യമാകുന്നു. അതിന്നുള്ള വഴി ചൂണ്ടിക്കാണിക്കാം. മദ്രാസ് സൎവ്വകലാശാലക്കാരുടെ ഉത്സാഹത്തിന്മേൽ വിജയികളായ വിദ്യാൎത്ഥികളെ അവസ്ഥപോലെ മാനിക്കുന്നതിന്നായി കൊല്ലന്തോറും കൂടാറുള്ള കാൺവോക്കേഷൻ എന്നുള്ള യോഗസമ്പ്രദായത്തിൽ സമിതിക്കമ്മിററിക്കാരുടെ ഉത്സാഹത്തിന്മേൽ കൊല്ലന്തോറും ഒരു വലിയ വിദ്വത്സഭ ഗ്രന്ഥകാരന്മാൎക്കു സമ്മാനം കൊടുക്കുന്നതിന്നും അവരെ ബഹുമാനിക്കുന്നതിന്നും വേണ്ടി കൂടേണ്ടതാകുന്നു; അതിലെ സഭാനാഥൻ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടായിരിക്കണം. കമ്മിററിക്കാർ ശിപാൎശിചെയ്തിട്ടുള്ള ഗ്രന്ഥകാരന്മാൎക്കു തമ്പുരാൻ തിരുമനസ്സുകൊണ്ടു സർട്ടിഫിക്കെററുകളും വീരശൃംഖല മുതലായ സമ്മാനങ്ങളും അവരുടെ ഗ്രന്ഥങ്ങൾക്കു കമ്മിററിക്കാർ നിശ്ചയിച്ചിട്ടുള്ള ദ്രവ്യരൂപമായ സമ്മാനങ്ങളും കൊടുക്കണം. ആ സന്ദൎഭത്തിൽ വിദ്വാനായ ഒരാൾ സാഹിത്യവിഷയമായിട്ടൊരുപന്യാസം എഴുതി വായിക്കണമെന്നു ചട്ടവും വെക്കണം.

13. എത്രതന്നെ നിഷ്കൎഷയോടുകൂടിയാണെങ്കിലും വ്യാകരണഗ്രന്ഥങ്ങളെ ഇപ്പോൾ ഉണ്ടാക്കുവാൻ ശ്രമിക്കുന്നതായാൽ അവ സൎവ്വസമ്മതമായി വന്നുകൊള്ളുവാൻ പ്രയാസമായിരിക്കും. അതിനാൽ ആ കാൎയ്യത്തിൽ മറെറാരുവിധം പ്രവൃത്തിക്കുന്നതായിരി

ക്ഷം അധികം നല്ലത്. കമ്മിറ്റിക്കാരുടെ ഉത്സാഹത്തിന്മേൽതന്നെ മലയാളത്തിലുള്ള എല്ലാ അച്ചുകൂടങ്ങളിലെ മാനേജർമാരെയും ഗ്രന്ഥപ്രസാധകന്മാരെയും പത്രാധിപന്മാരെയും സ്കൂളുകളിലുള്ള എല്ലാ മുൻഷിമാരെയും വിദ്വാന്മാരായ മററു പലരെയും ക്ഷണിച്ചുവരുത്തി കൊല്ലന്തോറും ഒരു യോഗംകൂടണം. ശബ്ദശാസ്ത്രവിഷയമായി സംശയമുള്ള പല സംഗതികളെയും ആ സഭയിൽവെച്ചു പ്രതിപാദിച്ചു തീർച്ചപ്പെടുത്തണം. ആ വിധം തീരുമാനപ്പെട്ടുവരുന്നപ്രകാരം എല്ലാവരും അനുഷ്ഠിക്കണമെന്നു നിശ്ചയവും വെക്കണം. അങ്ങിനെയായാൽ ഇപ്പോൾ ഒരു വ്യവസ്ഥയുംകൂടാതെ കിടക്കുന്ന സംഗതികൾ പലതും ക്രമേണ വ്യവസ്ഥപ്പെട്ടുവരുന്നതാണ്. അപ്പോഴേ വ്യാകരണഗ്രന്ഥങ്ങൾ എഴുതീട്ടാവശ്യമുള്ളൂ. ഒരു ഭാഷയിലുള്ള വ്യാകരണഗ്രന്ഥങ്ങളുടെ ഉല്പത്തിയും സ്വഭാവേന ഈ ക്രമത്തിൽതന്നെയാകുന്നു. എന്തെന്നാൽ ഭാഷയെ അനുസരിച്ചാണ് വ്യാകരണഗ്രന്ഥങ്ങളുണ്ടാകേണ്ടത്. ആദ്യം ഭാഷ, പിന്നെ വ്യാകരണഗ്രന്ഥങ്ങൾ; അല്ലാതെ, ആദ്യം വ്യാകരണഗ്രന്ഥങ്ങളുണ്ടായിട്ട പിന്നെ അതനുസരിച്ചു ഭാഷയുണ്ടാവുകയല്ല. അതു സ്വഭാവവിരുദ്ധമാകുന്നു.

14. ആപ്ടേയുടെ സംസ്കൃത-ഇംഗ്ലീഷ് ഡിക്ഷണേറി മുഴുവനുമോ, അല്ലെങ്കിൽ അതിൽനിന്നു ചില അംശം തള്ളിക്കളഞ്ഞിട്ട ശേഷം ഭാഗമോ മലയാളത്തിലേക്കു തർജ്ജമ ചെയ്യുന്നതായാൽ ഒപ്പോരാത്ത രണ്ടാംതരത്തിലുള്ള ഒരു നിഘണ്ടുവിന്റെ ആവശ്യം നിവൃത്തിക്കുന്നതാണ്. പിന്നെ ആ ഇനത്തിൽ നാലാമതായി പറഞ്ഞ തരത്തിൽ ഒരു നിഘണ്ടുവാണ് തൽക്കാലം അത്യാവശ്യമായിത്തീർന്നിട്ടുള്ളത്. അത് അസംഖ്യം പേരുടെ ഒത്തൊരുമിച്ചുള്ള പ്രയത്നംകൊണ്ടു സാധിക്കേണ്ടുന്ന ഒരു കാര്യമാകുന്നു. അതിലേക്കു വളരെ ചെലവും വേണ്ടിവരും. അങ്ങിനെയുള്ള ഒരു നിഘണ്ടു ഇന്ന രീതിയിലാണ് എഴുതേണ്ടതെന്നും അതിന്നുള്ള സാമഗ്രികൾ

ഇന്നപ്രകാരം ശേഖരിക്കേണമെന്നും മററുമുള്ള സംഗതികളെ 'മലയാളനിഘണ്ടു' എന്ന ലേഖനത്തിൽ വിസ്താരമായി പ്രതിപാദിച്ചിട്ടുണ്ട്. അതുപ്രകാരം പ്രവൃത്തി നടത്തുന്നതായാൽ ആ കാൎയ്യം സാധിക്കാവുന്നതാണ്.

15. കയ്യെഴുത്തിലും അച്ചടിയിലും ഐകരൂപ്യമില്ലായ്മ മുതലായ ദോഷങ്ങളുടെ പരിഹാരവും ശബ്ദാൎത്ഥസംബന്ധമായ സംശയങ്ങളുടെ നിവൃത്തിക്കായി മുമ്പു പറഞ്ഞിട്ടുള്ള ഉപായംകൊണ്ടു തന്നെ സാധിക്കാം.

അഭിവൃദ്ധിക്കുള്ള മാൎഗ്ഗങ്ങൾ.

16. നമ്മുടെ ഭാഷയ്ക്കുള്ള ന്യൂനതകളെ പരിഹരിച്ച് അതിനെ പുഷ്ടിപ്പെടുത്തുന്നതിനുള്ള മാൎഗ്ഗമാണ് ഇതേവരെ ചിന്തിച്ചത്. അപ്രകാരം പുഷ്ടിപ്പെട്ടുവരാവുന്ന ഭാഷയെ ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കേണ്ടതെങ്ങിനെയാണ് എന്നാകുന്നു ഇനി നിരൂപിക്കുവാനുള്ളത്. ജനങ്ങൾ സ്വഭാഷാവഴിക്ക് അറിവു സമ്പാദിച്ചു തങ്ങളുടെ കാലക്ഷേപം കുറെക്കൂടി സുഖകരമാക്കിത്തീൎക്കുന്നതിനു യോഗ്യന്മാരായിത്തീരുക, ഉൽകൃഷ്ടമനോരഥത്തോടു കൂടിയവരായിത്തീരുക, ഗംഭീരങ്ങളും സൂക്ഷ്മങ്ങളുമായ ആശയങ്ങളെ ഗ്രഹിക്കത്തക്കവരാവുക, ലോകോപകാരികളും രാജഭക്തിയുള്ളവരുമായിത്തീരുക മുതലായവയാണ് അതുകൊണ്ടുള്ള പരമപ്രയോജനം. സ്വഭാഷയിലുള്ള വിദ്യാഭ്യാസംകൊണ്ടു പരക്കെ ജനങ്ങൾക്ക് ഉപജീവനത്തിനുള്ള വഴി സുലഭമായി തുറന്നു കിട്ടുക എന്നത് അവയിലെല്ലാറ്റിലുംവെച്ച് ഏററവുമധികം മുഖ്യമായ സംഗതിയാകുന്നു; എന്തെന്നാൽ അതു സാദ്ധ്യമായാലേ മറെറല്ലാം സാദ്ധ്യമാവുകയുള്ളൂ.

17. 1912 ജനവരിമാസം 6-ാംനു- കൽക്കത്താ സൎവ്വകലാശാലക്കാർ കൊടുത്ത മംഗളപത്രത്തിനു ജോൎജ്ജ് ചക്രവൎത്തി മഹാരാജാവു ചെയ്ത മറുവടി പ്രസംഗത്തിൽ അദ്ദേഹം ഇങ്ങിനെ പറ

ങ്ങിരിക്കുന്നു:—"ഇന്ത്യാരാജ്യത്താസകലം സ്കൂളുകളും കാളേജുകളും സ്ഥാപിക്കേണമെന്നും കൃഷിയിലും കച്ചവടത്തിലും വിവിധവ്യവസായങ്ങളിലും എന്നല്ല കാലക്ഷേപത്തിന്നുതകുന്നതായ മറ്റെല്ലാ തൊഴിലുകളിലും അന്യന്മാരോടൊപ്പം പിടിക്കത്തക്ക യോഗ്യതയുള്ളവരും രാജഭക്തിയുള്ളവരും ധീരന്മാരും ലോകോപകാരികളും ആയ അസംഖ്യം പേർ ആവക വിദ്യാലയങ്ങളിൽനിന്നു പുറപ്പെട്ടു രാജ്യത്താസകലം വ്യാപിച്ചു കാണണമെന്നും ആണ് നമ്മുടെ ആശയം. അതിന്നു പുറമെ, പൊതുജനങ്ങളുടെ ഇടയിൽ അറിവും അതിനെ പിന്തുടൎന്നുകൊണ്ടുണ്ടാവുന്ന പല ഏൎപ്പാടുകളും വൎദ്ധിച്ചുവരാവുന്നതോടുകൂടി ഇന്ത്യാക്കാരായ നമ്മുടെ പ്രജകളുടെ കാലക്ഷേപം അധികം സുഖകരമായിത്തീരണമെന്നും അവർ ഉയൎന്ന നിലയിലുള്ള ആലോചനകളിൽ എത്തത്തക്ക സ്ഥിതിയിലാകണമെന്നും അവൎക്കു ആരോഗ്യവും സൌഖ്യവും അധികമുണ്ടാവണമെന്നുംകൂടി നാം ആശംസിക്കുന്നു. വിദ്യാഭ്യാസം വഴിക്കേ നമ്മുടെ ഈ ആശംസ പൂൎണ്ണഫലവത്താവുകയുള്ളൂ. അതിനാൽ ഇന്ത്യയിലുള്ള നമ്മുടെ പ്രജകളുടെ വിദ്യാഭ്യാസകാൎയ്യം നമ്മുടെ മനസ്സിൽ എപ്പോഴുമുണ്ടായിരിക്കുന്നതാണ്."

18. ചക്രവൎത്തിമഹാരാജാവിന്റെ മേൽകാണിച്ച ആശംസയെ അടിസ്ഥാനമാക്കിക്കൊണ്ട് വിദ്യാഭ്യാസവിഷയമായി ഇനി മേലിൽ പ്രവൃത്തിക്കേണ്ടുന്ന കാൎയ്യത്തിൽ ഇന്ത്യാഗവൎമ്മെണ്ട് വേണ്ടുംവണ്ണം ആലോചന ചെയ്തതിന്റെ ശേഷം ഈ ഫെബ്രുവരി 21-ാം നു- പ്രസിദ്ധംചെയ്ത പല നിശ്ചയങ്ങളുടേയും കൂട്ടത്തിൽ ഈ പ്രകൃതത്തിലേക്ക് ആവശ്യമായിരിക്കുന്ന ഒരു വകുപ്പുള്ളതിനെ എടുത്തു താഴെ ചേൎക്കുന്നു.—"വിദേശഭാഷാജ്ഞാനത്തിന്റെ ആവശ്യം കൂടാതെകണ്ടുള്ള ഉയൎന്നതരം പാഠങ്ങളിലേക്കു പ്രവേശിപ്പാനുള്ള മാൎഗ്ഗം അതതുദേശഭാഷകളിൽ വിദ്യാഭ്യാസം നടത്തുന്ന മേലെക്കിട പാഠശാലകളാകുന്നു. പ്രാഥമികവിദ്യാഭ്യാസത്തിന്നുള്ള പാഠശാലകളി

ല ഉപാദ്ധ്യായന്മാർ ഉയൎന്നതരം [illegible]ല്പ്പെട്ട, നാട്ടുവക പാഠശാലകളിൽ വിദ്യാഭ്യാസം [illegible] പഠിപ്പിക്കണം. പലവിധത്തിലുള്ള വ്യവസായങ്ങളും കൈപ്പണികളും വൎദ്ധിച്ചുവരുന്നതാകയാൽ തന്നദ്ദേശഭാഷകളിൽ നല്ല വിദ്യാഭ്യാസം സമ്പാദിച്ചിട്ടുള്ളവൎക്ക് ഉപജീവനസമ്പാദനത്തിന്നുള്ള വഴികൾ പലതും ഉണ്ടായിത്തീരുന്നതിന്നെളുപ്പമാകുന്നു."

19. ഇന്ത്യാഗവൎമ്മെണ്ടിന്റെ ഈ നിശ്ചയത്തെ പ്രമാണമാക്കിക്കൊണ്ടു പ്രവൃത്തിക്കയാണ് ഇവിടേയും വേണ്ടത്. അത് എങ്ങിനെയെന്നു ചുരുക്കിപ്പറയാം. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്നായിട്ടുള്ള സെക്കണ്ടറി കാളേജിന്റെ തരത്തിൽ മലയാളഭാഷയിൽ വിദ്യാഭ്യാസം നടത്തുന്നതിന്നായിട്ട് ഒന്നോ രണ്ടോ കാളേജുകളെ ഈ രാജ്യത്തെ പ്രധാനപട്ടണങ്ങളിൽ സ്ഥാപിക്കണം. പിന്നെ ഹൈസ്കൂൾപാഠത്തിന്നുള്ള സ്കൂളുകളെ എല്ലാ താലൂക്കുകളിലും പ്രാഥമികവിദ്യാഭ്യാസത്തിന്നുള്ളവയെ ഓരോ ദേശങ്ങളിലും സ്ഥാപിക്കണം. പലതരം വ്യവസായങ്ങളിലും ഗവൎമ്മെണ്ടുദ്യോഗങ്ങളിലും പ്രവേശിക്കുന്നതിന്നു ജനങ്ങളെ യോഗ്യന്മാരാക്കിത്തീൎക്കത്തക്ക വിധത്തിലായിരിക്കണം അവയിലെ പാഠങ്ങളെ ക്രമപ്പെടുത്തേണ്ടത്.

ഗവൎമ്മെണ്ടുദ്യോഗം.

20. ഗവൎമ്മെണ്ടുദ്യോഗം കിട്ടുവാൻ ഇംഗ്ലീഷിൽ ഏതെങ്കിലും ഒരു പരീക്ഷ ജയിക്കണം എന്ന നിശ്ചയം വന്നുതുടങ്ങിയതോടുകൂടി ജനങ്ങൾക്കു സ്വഭാഷാസാഹിത്യത്തിലും സ്വഭാഷയിൽക്കൂടിയും പ്രതിപത്തി കുറഞ്ഞുതുടങ്ങി. ഇംഗ്ലീഷ് പഠിച്ച ഒരുവനും മലയാളം മാത്രം അറിയുന്ന ഒരുവനും അറിവു സമമാണെങ്കിലും ഇംഗ്ലിഷ് പഠിച്ചവനെ ഗവൎമ്മെണ്ടുദ്യോഗത്തിൽ വെയ്ക്കുന്നതും മറ്റേവനെ ഇംഗ്ലീഷറിഞ്ഞുകൂടാ എന്ന കുറ്റത്തിന്മേൽ അതിൽനിന്നൊഴിവാക്കുന്നതും ജനങ്ങൾക്കു സ്വഭാഷയിൽ വിദ്യാഭ്യാസം ചെയ്യുന്ന കാൎയ്യത്തിൽ വിമുഖതയുണ്ടാവുന്നതിന്നു കാരണമായി ഭവിക്കുന്നു.

അതിനാൽ മലയാളഭാഷയിൽ വിദ്യാഭ്യാസം നല്ലപോലെ സിദ്ധിച്ചിട്ടുള്ളവൎക്ക ഗവൎമ്മെണ്ടുദ്യോഗങ്ങളിൽ കഴിയുന്നതും പ്രവേശം കൊടുക്കേണ്ടതാവശ്യമാകുന്നു. അനേകം ഡിപ്പാൎട്ടുമെണ്ടുകളിൽ— രജിസ്ത്രേഷൻ, ദേവസ്വം, അബ്കാരി, മലവക മുതലായ പല ഡിപ്പാൎട്ടുമെണ്ടുകളിൽ— മേലധികാരികളും അത്യാവശ്യം ഉയൎന്നതരം ഗുമസ്തന്മാരും ഇംഗ്ലീഷറിയുന്നവരായിരിക്കണം എന്നു വെക്കാമെന്നല്ലാതെ ശേഷമുള്ള ഉദ്യോഗസ്ഥന്മാരെല്ലാവരും അപ്രകാരമായിരിക്കണമെന്നു നിശ്ചയം വെക്കുന്നതുകൊണ്ടു വലിയ പ്രയോജനമുണ്ടെന്നു തോന്നുന്നില്ല; എന്നു തന്നെയല്ല, പൊതുജനങ്ങൾക്ക് അതുകൊണ്ടു വളരെ അസൗകൎയ്യംതന്നെ നേരിടുന്നുണ്ട്.

21. മലയാളമുൻഷിമാരുടെ സ്ഥിതി കുറെക്കൂടി മെച്ചപ്പെടുത്തുകയും അവരുടെ മാസപ്പടി കുറച്ചുകൂടി കൂട്ടുകയും ചെയ്യേണ്ടതാകുന്നു.

22. ഗവൎമ്മെണ്ടാവശ്യത്തിനായിട്ടുപയോഗിച്ചുവരുന്ന ഭാഷ ഒട്ടുംതന്നെ സ്പൃഹണീയമല്ലാത്ത ഒരവസ്ഥയിലാണിപ്പോൾ ഇരിക്കുന്നത്. അതിനെ നന്നാക്കിത്തീൎക്കുന്നതിനുള്ള വഴികൾ:— മേല്പറഞ്ഞ ഏതാനും ഡിപ്പാൎട്ടുമെണ്ടുകൾ, മുൻസിപ്പുകോടതികൾ, മജിസ്ത്രേറ്റുകോടതികൾ, റെവന്യൂ ആപ്പീസ്സുകൾ എന്നിവയിലെ ഒട്ടുമിക്ക എഴുത്തുകുത്തുകളും വിധിയെഴുത്തുകളും നല്ല ഭാഷയിൽ വേണമെന്നു നിശ്ചയം വെക്കുക, ഗസററുഭാഷയിൽ നിഷ്കൎഷചെയ്യുക, റെഗ്യുലേഷങ്ങൾ, വിളംബരങ്ങൾ മുതലായവ നല്ല ഭാഷയിലെഴുതേണമെന്നു നിൎബ്ബന്ധമുണ്ടായിരിക്കുക— ഈവക നിഷ്കൎഷകൾ ചെയ്യുന്നതിന്നു ഹജൂരാപ്പീസ്സിൽ ഇംഗ്ലീഷിലും മലയാളത്തിലും നല്ല പാണ്ഡിത്യമുള്ളവനും ആ രണ്ടു ഭാഷകളിൽ നല്ലവണ്ണം എഴുതുവാൻ ശീലമുള്ളവനുമായ ഒരു ഉദ്യോഗസ്ഥന്റെ മേലധ്യക്ഷതയിൽ ഒരു ഡിപ്പാൎട്ടുമെണ്ടു സ്ഥാപിക്കുന്നതുചിതമായിരിക്കും.

23. മേൽപറഞ്ഞ കാൎയ്യങ്ങളെല്ലാം, വേണമെങ്കിൽ തന്നെ,

അത്ര വേഗത്തിൽ സാധിക്കുവാൻ കഴിയുന്നതല്ല. ഭാഷാഭിവൃദ്ധികാൎയ്യങ്ങളിൽ മേൽകാണിച്ച സംഗതികളെ പരമോദ്ദേശ്യമായിട്ടു കരുതി അവയെ ലക്ഷ്യമാക്കിവെച്ചു ഗവൎമ്മേണ്ടും സ്ഥിരകമ്മിററിക്കാരും സാവധാനത്തിൽ പ്രവൃത്തിയാരംഭിക്കേണ്ടതാകുന്നു. മലയാളഭാഷയിൽ ഉന്നത നിലയിലുള്ള വിദ്യാഭ്യാസം നടത്തേണ്ട കാൎയ്യത്തിൽ ഇന്ത്യാഗവൎമ്മേണ്ടിന്റെ അഭിപ്രായത്തെത്തന്നെ പ്രമാണമാക്കിപ്പിടിച്ചുകൊണ്ട് ഒന്നോ രണ്ടോ അതിലധികമോ പന്തീരാണ്ടുകൾകൊണ്ട് അതു സാധിക്കത്തക്കവിധത്തിൽ നമ്മുടെ ഗവൎമ്മേണ്ടു മുമ്പിൽക്കൂട്ടി ഒരു മെമ്മോറാണ്ടം എഴുതി റിക്കാൎട്ടാക്കുകയും അതനുസരിച്ച് ഉടനെ ഓരോ പ്രവൃത്തികൾ നടത്തിത്തുടങ്ങുകയും ചെയ്യേണ്ടതാകുന്നു.



തല്ക്കാലം ചെയ്യേണ്ടത്.

24. ഇതുവരെ പറഞ്ഞുവന്നപ്രകാരം പ്രവൃത്തിയാരംഭിച്ച് ഉദ്ദിഷ്ടകാൎയ്യം ഒരു വിധം പൂൎത്തിയായി സാധിക്കണമെങ്കിൽ ഈ വിഷയത്തിലേക്ക് ആദ്യത്തെ കൊല്ലത്തിൽ ഗവൎമ്മേണ്ടിൽനിന്നു ചുരുങ്ങിയത് ഒരിരുപത്തയ്യായിരം രൂപ ബഡ്ജറ്റിൽ ചെലവ് ഇനത്തിൽ ചേൎക്കേണ്ടതായും പിന്നെ ആ സംഖ്യയെ കൊല്ലന്തോറും ക്രമേണ കൂട്ടിക്കൊണ്ടുവന്ന് ഒരു ലക്ഷത്തോളമാക്കേണ്ടതായും വരുമെന്നതിനു വാദമില്ല. അതിനു തല്ക്കാലം ഗവൎമ്മേണ്ട് ഒരുക്കമുണ്ടോ എന്നു സംശയം തോന്നുന്നു. ആ സ്ഥിതിക്ക് ഇപ്പോൾ അനുവദിച്ചിട്ടുള്ള ഇരുപതോ ഇരുപത്തഞ്ചോ ആയിരം രൂപയെ ഒരു മൂലധനംതന്നെയാക്കിപ്പിടിച്ച് ആ സംഖ്യകൊണ്ട് എന്തുചെയ്യണം എന്നാണ് ആലോചിപ്പാനുള്ളത്. കൊല്ലത്തിൽ 1200 രൂപയിലധികമായ ഒരു സംഖ്യ അതിന്നു പലിശയായി കിട്ടുമെന്നു കണക്കാക്കുവാൻ തരമില്ല. അപ്പോൾ കൊല്ലത്തിൽ ഒന്നിച്ച് 120 രൂപയോ അല്ലെങ്കിൽ മാസന്തോറും നൂറ് രൂപ വീതമോ ചെലവു ചെയ്യുവാനുള്ള വകയേ ഉള്ളൂ. അതുകൊണ്ടു നാം ഉദ്ദേശിക്കുന്ന

കാൎയ്യത്തിൽ ഒരു ഇനമെങ്കിലും പൂൎത്തിയായി സാധിപ്പാൻ കഴിയുന്നതല്ല. അതിനാൽ ഈ വിഷയത്തിൽ ഏതെങ്കിലും ഒരു കൂട്ടം പൂൎത്തിയായി സാധിക്കുന്നതിലേക്ക് ഇപ്പോൾ അനുവദിച്ചിട്ടുള്ള സംഖ്യ മുഴുവനും ഉപയോഗിക്കുന്നതായിരിക്കും അധികം നല്ലത്. മുമ്പൊരു വകുപ്പിൽ പറഞ്ഞിട്ടുള്ള പലതരം നിഘണ്ടുക്കളുടെ കൂട്ടത്തിൽ നാലാമതായി പറഞ്ഞിരിക്കുന്ന തരത്തിൽ ഒരു നിഘണ്ടുവാണ് ഇപ്പോൾ അത്യാവശ്യമായിട്ടു വന്നിരിക്കുന്നത്. ആ നിഘണ്ടു ഇന്ന സമ്പ്രദായത്തിലായിരിക്കണമെന്ന് അവിടത്തന്നെ വേറൊരേടത്തു പറഞ്ഞിട്ടുണ്ട്. ആ വിധം ഉണ്ടാക്കിത്തീൎക്കുന്ന നിഘണ്ടു വലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂൎത്തിയുടെ ഒരു നല്ല സ്മാരകമായിട്ടു ഭവിക്കുകയും മലയാളഭാഷാസംസ്കരണകാൎയ്യത്തിൽ ഒന്നെങ്കിലും പൂൎത്തിയാകുംവണ്ണം സാധിച്ചുവെന്നു തൃപ്തിക്കിടവരികയും ചെയ്യുന്നതാണ്.

## ൫൭. മലയാളനിഘണ്ടു.

"ചേംബേഴ്സ് ട്വെൻറിയത്ത് സെഞ്ചുറി ഇംഗ്ലീഷ് ഡിക്ഷ്ണറി എന്ന ഇംഗ്ലീഷ് നിഘണ്ടു മലയാളത്തിലേക്കു തൎജ്ജമചെയ്യുവാൻ താഴെ പറയുന്നവരോടപേക്ഷിക്കണം" എന്നുള്ളതു വൎക്കല വെച്ചു നടന്ന, കഴിഞ്ഞ ഭാഷാപോഷിണിസഭയിലെ ഒരു നിശ്ചയമാകുന്നു. മലയാളഭാഷാഭിവൃദ്ധിക്ക് ഈ നിശ്ചയംകൊണ്ട് ഇപ്പോൾ വളരെ പ്രയോജനമുണ്ടെന്നു തോന്നുന്നില്ല. വേറൊരുവിധത്തിലുള്ള ഒരു നിഘണ്ടുവിന്റെ സമ്പാദനമാണ് നമ്മുടെ ഭാഷയുടെ ഇപ്പോഴത്തെ സ്ഥിതിക്ക് അതിലേറെ ആവശ്യമായിരിക്കുന്നത്. ഒന്നു തല്ക്കാലം അനാവശ്യമാകുന്നു എന്നും മറേറതു അത്യാവശ്യമാകുന്നു എന്നും ഉള്ള രണ്ടു സംഗതികളെപ്പററി കാരണത്തോടുകൂടി നിരൂപിക്കുവാനാണ് ഇവിടെ ഭാവിക്കുന്നത്.

ചേംബേഴ്സ് റ്റൊവൻറിയത് സെഞ്ചുറി ഇംഗ്ലീഷ് ഡിക്ഷ്ണറി എന്ന ഗ്രന്ഥം വളരെ വിലപിടിച്ച ഒരു നിഘണ്ടുവാണെന്നതിന്നു യാതൊരു വാദവുമില്ല. പക്ഷെ അതിനെ വേണ്ടപോലെ ഉപയോഗിക്കുന്നതിനുള്ള യോഗ്യത മലയാളികൾക്കു കുറെ കാലത്തേയ്ക്കുണ്ടാകുമോ എന്നാണ് സംശയിക്കുന്നത്. എന്തെന്നാൽ, സംസ്കൃതഭാഷയിലോ ഇന്ത്യയിലുള്ള വേറെ ഭാഷകളിലോ ഇല്ലാത്തവയായ അനേകം നവീനശാസ്ത്രങ്ങളിലെ സാങ്കേതികശബ്ദങ്ങൾ ആ നിഘണ്ടുവിൽ കാണുന്നതാണ്. ആ വക ശാസ്ത്രങ്ങളുടെ സ്വല്പജ്ഞാനംകൂടാതെ എങ്ങിനെയാണ് തത്സംബന്ധമായിട്ടുള്ള ശബ്ദങ്ങൾക്കു തക്കതായ മലയാളപദങ്ങളെ തർജ്ജമക്കാരൻ സൃഷ്ടിക്കുന്നത്? എങ്ങിനെയാണ് അവയുടെ അർത്ഥം ശരിയായി വിവരിച്ചു കാണിക്കുന്നത്? മേൽപറഞ്ഞ ഇംഗ്ലീഷ് നിഘണ്ടു തർജ്ജമചെയ്യുന്നതിന്നു സഭ ആവശ്യപ്പെട്ടിട്ടുള്ള മഹാന്മാരിൽ പലരും ഇംഗ്ലീഷ് ഭാഷയിൽ വിദഗ്ദ്ധത സമ്പാദിച്ചിട്ടുള്ളവർ തന്നെയാണ്. പക്ഷെ അവർ കേൾക്കകപോലും ചെയ്യാത്ത ശാസ്ത്രങ്ങളേയും മററു വിഷയങ്ങളേയും സംബന്ധിച്ച് അനവധി ശബ്ദങ്ങൾ അതിൽ കാണുന്നതാകുന്നു. ഇക്കാര്യത്തിൽ ആശ്ചര്യപ്പെടുവാനൊന്നുമില്ല. എന്തെന്നാൽ പദങ്ങളുടെ വ്യാപാരം പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുകയാണല്ലോ. മേൽപറഞ്ഞവിധമുള്ള ശാസ്ത്രീയശബ്ദങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുന്ന പദാർത്ഥങ്ങളുടെ സ്വല്പജ്ഞാനമുണ്ടാകുന്നതിന്നുള്ള യോഗ്യതയും അപ്രകാരമുള്ള ജ്ഞാനത്തെ അടിസ്ഥാനമാക്കി അസംഖ്യം വലിയ കാര്യങ്ങളെ ചെയ്യുവാനുള്ള ശക്തിയും മലയാളിസമുദായത്തിന്ന് അനവധികാലത്തേയ്ക്കുണ്ടാകുന്നതല്ല. അപ്പോൾ ആ അവസ്ഥ സിദ്ധിക്കുന്നതിന്നു വളരെ മുമ്പുതന്നെ ആ വക ശബ്ദങ്ങളെമാത്രം റിക്കാർട്ടാക്കുവാൻ ശ്രമിച്ചിട്ടെന്താണ് പ്രയോജനം? പിന്നെ, നമുക്ക് ഒരിക്കലും ഒരുവിധത്തിലും ഉപയോഗമായിത്തീരാത്ത ആ പാരവിസ്താരമായും മററുമുള്ള അസംഖ്യം പദങ്ങ

ളെല്ലാം ഭാഷാന്തരപ്പെടുത്തേണ്ടതായി വരും. അതുകൊണ്ടും വലിയ പ്രയോജനം കാണുന്നില്ല. അതിന്നും പുറമെ, മേൽപറഞ്ഞ ഇംഗ്ലീഷ ഡിക്ഷ്ണറി മേലിലും നിലനില്ക്കുന്ന ഒരു ഗ്രന്ഥമാകുന്നു. വേണ്ടിവരുന്നതായാൽ അതിനെ ഭാഷാന്തരപ്പെടുത്തേണ്ടുന്ന ഭാരം നമ്മുടെ ഇനിയത്തെ തലമുറക്കാൎക്കായി നീട്ടിവെച്ചാൽ അതുകൊണ്ടൊരു വൈഷമ്യവും വരുവാനില്ല. ഭാഷാഭിവൃദ്ധിക്കായി ഇപ്പോൾ നാം അവശ്യം ചെയ്യേണ്ടതായ കാൎയ്യങ്ങൾ വേറെ അനവധിയുണ്ടതാനും. നമ്മുടെ ഭാഷയിൽ ഇപ്പോൾ നാനാവിധമായി കിടക്കുന്നതും കാലം പോകുന്തോറും നശിച്ചുപോകുന്നതുമായ സ്വത്തിനെ നിലനിൎത്തുവാൻ ശ്രമംചെയ്യുന്നതാണ് നമ്മുടെ ഇപ്പോഴത്തെ ചുമതല.

ഭാഷാപോഷിണിസഭയുടെ മുഖ്യമായ ഉദ്ദേശ്യം നമ്മുടെ ഭാഷയുടെ യോഗക്ഷേമവിചാരമാണ് എന്നു സിദ്ധമാകുന്നുണ്ട്. യോഗമെന്നത് അപ്രാപ്തമായിരിക്കുന്ന അപേക്ഷിതവസ്തുവിന്റെ പ്രാപണമാകുന്നു; ക്ഷേമമെന്നതു സ്ഥിതമായിരിക്കുന്നതിന്റെ പരിപാലനം. യോഗക്ഷേമമെന്ന സമസ്തപദത്തിൽ യോഗശബ്ദമാണ് മുമ്പിട്ടിരിക്കുന്നതെങ്കിലും സ്ഥിതമായിരിക്കുന്നതിന്റെ പരിപാലനത്തെ ചെയ്തുകൊണ്ടു വേണം അപ്രാപ്തമായിരിക്കുന്ന അപേക്ഷിതവസ്തുവിന്റെ ലാഭത്തെ ഇച്ഛിക്കുവാൻ എന്നുള്ളത് എല്ലാവൎക്കും അനുഭവംകൊണ്ടു സിദ്ധമായിട്ടുള്ള സംഗതിയാകുന്നു. നോട്ടക്കുറവു നിമിത്തം പുല്ലുപിടിച്ചു കാടായിക്കിടക്കുന്ന ഒരു തോട്ടത്തെ വളങ്ങൾ ചേൎത്തു വേണ്ടപോലെ രക്ഷിച്ചു കൊണ്ടുവരുന്നതിന്നു മുമ്പായി പുതിയതായിട്ടൊരു തോട്ടത്തെ സമ്പാദിക്കുകയാണ് വേണ്ടതെന്നു നല്ല കൃഷിക്കാരാരും അഭിപ്രായപ്പെടുമെന്നു തോന്നുന്നില്ല. ഇങ്ങിനെ എല്ലാകാൎയ്യത്തിലും സൎവ്വത്ര യോജിക്കുന്നതായ ഈ നിയമത്തെ അനുസരിച്ചു നോക്കുമ്പോൾ, പെരുമ്പുഴമുതൽ കന്യാകുമാരിവരെയുള്ള മലയാളരാജ്യത്തിൽ പല പ്രദേശങ്ങളിലായി പലവിധം തൊഴിലുകളെ ചെയ്തുകൊണ്ടും പലവിധം ആചാരങ്ങളെ അ

നുസരിച്ചും വാസംചെയ്തുവരുന്ന മലയാളികളായ നാനാജാതിക്കാരും ഇപ്പോൾ ഉപയോഗിച്ചുവരുന്ന സകല ശബ്ദങ്ങളേയും, പിന്നെ പ്രയോഗശൈഥില്യംനിമിത്തം ജീൎണ്ണതയെ പ്രാപിച്ചുവരുന്നതായ ശബ്ദങ്ങളേയും, അവയ്ക്കും പുറമെ, ഇപ്പോൾ നവ്യപ്രായങ്ങളും എങ്കിലും വിദ്വാന്മാരും അവിദ്വാന്മാരുമായ എല്ലാ മലയാളികളുടേയും ഒത്തൊരുമിച്ചുള്ള പ്രയത്നംകൊണ്ടു ലഭിക്കത്തക്കവയുമായ ശബ്ദങ്ങളേയും ശേഖരിച്ചു ക്രമപ്പെടുത്തി റിക്കാൎട്ടാക്കി വെക്കേണ്ട കാൎയ്യത്തിലാണ് നാം ഒന്നാമതായി ശ്രമം ചെയ്യേണ്ടതെന്നു സ്പഷ്ടമാകുന്നുണ്ട്. ഈ അഭിപ്രായം എത്രത്തോളം ഗൌരവമുള്ളതാണെന്നു ചില ഉദാഹരണങ്ങളെക്കൊണ്ടു വായനക്കാരെ ബോദ്ധ്യപ്പെടുത്തുവാൻ ശ്രമിക്കാം.

ദേവാലയം എന്ന ശബ്ദത്തിനു പൊതുജനങ്ങൾക്ക് ഈശ്വരഭജനത്തിന്നായി പണിചെയ്യപ്പെട്ടിട്ടുള്ള സ്ഥലമെന്നാണ് സാധാരണയായിട്ടൎത്ഥം. അപ്പോൾ ആ ശബ്ദംകൊണ്ടു ഹിന്തുക്കളുടെ ക്ഷേത്രമെന്നും ക്രിസ്ത്യാനികളുടെ പള്ളിയെന്നും മുഹമ്മദിയരുടെ പള്ളിയെന്നും ജൂതപ്പള്ളി എന്നും മററും കാലംകൊണ്ട് അൎത്ഥം ഗ്രഹിക്കാവുന്നതാണ്. ഇപ്രകാരം സാമാന്യാൎത്ഥത്തെ സൂചിപ്പിക്കുന്നതായ ദേവാലയശബ്ദത്തെ വിട്ടു തദപേക്ഷയാ വിശേഷാൎത്ഥത്തെ സൂചിപ്പിക്കുന്നതായ ക്ഷേത്രം എന്ന ശബ്ദത്തെമാത്രം എടുത്തുകൊണ്ടു തദൎത്ഥജ്ഞാനത്തോടുകൂടി വേറെ എന്തെല്ലാം പദാൎത്ഥങ്ങളുടെ സംബന്ധജ്ഞാനമാണുണ്ടാകുന്നതെന്നും തത്തദ്രൂപമായിട്ടെന്തെല്ലാം ശബ്ദങ്ങളേയാണ് ഉപയോഗിച്ചുവരുന്നതെന്നും സംക്ഷേപമായിട്ടു നിരൂപിക്കുക. കുറച്ചു പ്രധാനമായ ഒരു ക്ഷേത്രത്തിന്ന് ഒന്നാമതായി ഒരു മതിൽക്കെട്ടും നാലുഭാഗത്തേക്കും ഓരോ ഗോപുരവും ഉണ്ടായിരിക്കും. മതിൽക്കെട്ടിന്നകത്തു നാലുഭാഗത്തും വിസ്താരം ശരിയായിരിക്കുന്ന വിധത്തിൽ മുററങ്ങളുണ്ടായിരിക്കും. അതിന്റെ മദ്ധ്യത്തിലായി നടയ്ക്കുനേരെ കൊടിമരം, ബലിക്കല്ലു

ര, പിന്നെ നാലമ്പലം, നാലമ്പലത്തിന്റെ പുറമെ വിളക്കുമാടം എന്നിവയെല്ലാമുണ്ടായിരിക്കും. നാലമ്പലത്തിന്നകത്തു തിരുമുറ്റം; തന്മദ്ധ്യത്തിൽ നടക്കുനേരെ മണ്ഡപം; അതിന്റെ മുമ്പിലായി ശ്രീകോവിൽ; അതിന്നകത്തു പ്രധാനദേവപ്രതിഷ്ഠ. ഇവക്കു പുറമെ തിരുമുറ്റത്തും പിന്നെ നാലമ്പലത്തിന്നു പുറത്തു 'മതിൽക്കെട്ടിന്നകത്തുള്ള പ്രദക്ഷിണവഴിക്കു സമീപിച്ചും വേറെ ദേവന്മാർക്കു പ്രത്യേകം ശ്രീകോവിലുകളുമുണ്ടായിരിക്കും. പിന്നെ മതിൽക്കെട്ടിന്നകത്ത് ഒരു ഭാഗത്തോ അല്ലെങ്കിൽ നാലമ്പലത്തിന്റെ മുറ്റത്തോ കൂത്തമ്പലമുണ്ടായിരിക്കും.

ഇവയിൽ പ്രധാനമായിട്ടുള്ളവയെ മാത്രം എടുക്കുക. പ്രധാനഗോപുരം, നാലമ്പലം, പ്രധാനശ്രീകോവിൽ എന്നിവയുടെ ഓരോ ഭാഗത്തിന്നും പ്രത്യേകം പേരുണ്ട്. കെട്ടിടങ്ങളെ സാമാന്യേന മൂന്നു ഭാഗമായി വിഭജിക്കാം. അസ്ഥിവാരംമുതൽ തറവരെ ഒരു ഭാഗം; തറമുതൽ ഉത്തരംവരെയുള്ള ഭിത്തി വേറൊരു ഭാഗം; ഉത്തരംമുതൽ താഴികക്കുടംവരെ മൂന്നാമത്തൊരു ഭാഗം. ഇവയിൽ അസ്ഥിവാരംമുതൽ തറവരെയുള്ള ഭാഗത്ത് ഓരോ പടവുകൾക്കും പ്രത്യേകം പേരുകളുണ്ട്. ഭിത്തിയിന്മേലുള്ള സകല ദ്വാരങ്ങൾക്കും അതിന്മേൽ പണിചെയ്യപ്പെട്ടിട്ടുള്ള വിചിത്രശില്പവേലകൾക്കും പ്രത്യേകം പേരുകളുണ്ട്. അപ്രകാരംതന്നെ മേല്പുരയുടെ പല അംഗങ്ങൾക്കും വെവ്വേറെ പേരുകൾ കൊടുത്തിട്ടുണ്ട്. ഇനി ക്ഷേത്രാധികാരികളായിട്ടുള്ളവരെ എടുക്കുക. ക്ഷേത്രത്തിലെ ഉടമസ്ഥന്മാരായിട്ട് ഊരാളന്മാരുണ്ടായിരിക്കും. കാര്യവിചാരത്തിന്നു യോഗിയാതിരി, തച്ചുടയകയ്മൾ, കോയ്മ, സമുദായം എന്നിങ്ങിനെ ഓരോ പേരുകളോടുകൂടിയ ഉദ്യോഗസ്ഥന്മാരും അവരുടെ കീഴിൽ പാട്ടമാലി, പട്ടോലമേനോൻ എന്നിങ്ങിനെയുള്ള ഉദ്യോഗസ്ഥന്മാരുമുണ്ടായിരിക്കും. ഇവരെല്ലാവർക്കും പ്രത്യേകം ജോലികളും അവക്കു പ്രത്യേകം പേരുകളുമുണ്ട്. പിന്നെ, ക്ഷേത്രസംബ

ന്ധമായ വസ്തുക്കളുള്ള പ്രദേശത്തിന്നു ചേരിക്കലം എന്നൊരു ഭാഷ ചില ദിക്കുകളിൽ പറഞ്ഞുവരുന്നു. ആ വക വസ്തുക്കളെ കൃഷിചെയ്യുന്ന കുടിയാന്മാൎക്ക ക്ഷേത്രസംബന്ധമായി ചില കൃത്യങ്ങളുണ്ട്. അവയ്ക്കും ഓരോരോ ശബ്ദങ്ങൾ ഉപയോഗിച്ചുവരുന്നു. ഇനി ക്ഷേത്രത്തിന്നകത്തു പ്രവൃത്തിയുള്ള ഉദ്യോഗസ്ഥന്മാരെപ്പറ്റി നിരൂപിക്കുക. അവരെ സാമാന്യമായി മൂന്നുതരമായി വിഭജിക്കാം. ഒന്നാമത്തു, ദൈവികകാൎയ്യങ്ങളെ ചെയ്യുന്ന ബ്രാഹ്മണർ; രണ്ടാമത്, ആ വക കാൎയ്യങ്ങളെ നിൎവ്വഹിക്കുന്നതിന്നു വേണ്ട പദാൎത്ഥങ്ങളെ ഒരുക്കിക്കൊടുക്കുകയും മററും ചെയ്യുന്ന അമ്പലവാസികൾ; മൂന്നാമത്തു, കലശം മുതലായതിന്നു വേണ്ട പല സാമാനങ്ങളേയും ശേഖരിച്ചുകൊടുക്കുന്നതിന്ന് അവകാശികളായ ശൂദ്രർ. ഇവരിൽ ദൈവികകാൎയ്യത്തിൽ മുഖ്യൻ തന്ത്രിയാകുന്നു. ബിംബപ്രതിഷ്ഠ, കലശം, ശുദ്ധി എന്നീ പ്രധാനകാൎയ്യങ്ങളെ ചെയ്യുന്നതാണ് തന്ത്രിയുടെ ജോലി. ഇവയെല്ലാം അനേകം ചടങ്ങുകളോടും അനേകം ഉപകരണങ്ങളോടും അനേകം പരികൎമ്മികളുടെ സഹായത്തോടും കൂടി നിൎവ്വഹിക്കപ്പെടേണ്ട കാൎയ്യങ്ങളാകുന്നു. അവയ്ക്കോരോന്നിന്നും പ്രത്യേകം പേർ പറഞ്ഞുവരുന്നുണ്ട്. ദൈവികമായ സകല സംശയങ്ങളേയും തീൎക്കുന്നതിന്നുള്ള അധികാരവും തന്ത്രിക്കാകുന്നു. ഇവയ്ക്കും പുറമെ കൊല്ലംതോറും ക്ഷേത്രത്തിൽ നടക്കുന്ന ഓരോ അടിയന്തരങ്ങൾക്കും തന്ത്രി ചെയ്യേണ്ട കാൎയ്യങ്ങൾ അനവധി ഉണ്ട്. അവയ്ക്കും പേരുകൾ കൂടാതെ കഴിയില്ലല്ലൊ. തന്ത്രി കഴിഞ്ഞാൽ പിന്നെ മേൽശാന്തി. ദിവസംപ്രതി മൂന്നും അഞ്ചുംനേരം പൂജകൾ നടത്തുന്നതിന്നുള്ള ഭാരം മേൽശാന്തിക്കാകുന്നു. അദ്ദേഹത്തിന്നും സഹായികളായിട്ട വിളക്കുവെപ്പ്, നിവേദ്യംവെപ്പ് മുതലായ കാൎയ്യങ്ങൾ ചെയ്യുന്നതിന്നു കീഴ്ശാന്തിക്കാരുണ്ടായിരിക്കും. അവൎക്കോരോരുത്തൎക്കും പ്രത്യേകമുള്ള ഓരോ ജോലിക്കും അതാതിന്റെ സമ്പന്ധിച്ച് അവരവർ ഉപയോഗിക്കുന്ന ഉപകരണങ്ങൾക്കും വേ

ൊ വേറെ വാക്കുകളുണ്ട്. അമ്പലവാസികളിൽതന്നെ പ്രവൃത്തിഭേദങ്ങളെ അനുസരിച്ചു പല ജാതിക്കാരുണ്ട്. അവാന്തരഭേദങ്ങൾ അവരിൽ അനേകം, അവയെ അനുസരിച്ച് ആചാരം മുതലായതിൽ ഈഷൽഭേദങ്ങൾ എന്നിവയെല്ലാം തിരിച്ചറിയുന്നതിന്നു പ്രത്യേകം പദങ്ങൾ വേണമല്ലോ. ഇങ്ങിനെ ഓരോ ഇനങ്ങളെയുമെടുത്തു നിഷ്കർഷിച്ചു നോക്കുന്നതായാൽ അതിനെ സംബന്ധിച്ച്, അനവധി ശബ്ദങ്ങളെ ഇപ്പോഴും ഉപയോഗിച്ചുപോരുന്നതായി കാണാം. ക്ഷേത്രം എന്ന ഒരു ശബ്ദത്തിന്റെ അർത്ഥജ്ഞാനത്തോടു ചേർന്നുകൊണ്ട് എത്ര അനവധി പദാർത്ഥങ്ങളുടെ ജ്ഞാനമാണ് ഉണ്ടാകുന്നതെന്നും അവയോരോന്നിനേയും പ്രകാശിപ്പിക്കുന്നതായിട്ട് എത്രയനവധി ശബ്ദങ്ങളാണുള്ളത് എന്നും ഇപ്പോൾ വ്യക്തമാകുന്നുണ്ടല്ലോ. ആവക വാക്കുകളെയെല്ലാം ശേഖരിച്ച് അവയുടെ അർത്ഥത്തോടുകൂടി ഒരു പുസ്തകമെഴുതുന്നതായാൽ അതുതന്നെ ഒരു 'ഗുണ്ടർട്ട്ഡിക്ഷ്ണറി'യുടെ പകുതിയോളം വലിപ്പമുള്ളതായിത്തീരുമെന്നു പറയുന്നതിൽ വളരെ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല. സാമാന്യമായ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതായ ദേവാലയം എന്ന ഒരു ശബ്ദത്തിന്റെ വിശേഷാർത്ഥത്തെ മാത്രം കാണിക്കുന്ന ക്ഷേത്രപദത്തെ സംബന്ധിച്ചുതന്നെ മേൽപറഞ്ഞപ്രകാരത്തിൽ അസംഖ്യം വാക്കുകൾ ഹിന്തുക്കളായ മലയാളികൾ ഉപയോഗിച്ചുവരുന്നുണ്ട്. അപ്രകാരംതന്നെ പള്ളി എന്ന ശബ്ദത്തോടു സംബന്ധപ്പെട്ടതായിക്കൊണ്ടു മലയാളികളായ ക്രിസ്ത്യാനികൾ ഉപയോഗിച്ചുവരുന്ന വാക്കുകളും അസംഖ്യമാകുന്നു. അതുപോലെതന്നെ മുഹമ്മദീയപ്പള്ളി, ജൂതപ്പള്ളി എന്നിവയെ സംബന്ധിച്ചു മലയാളികളായ തത്തന്മതസ്ഥന്മാരും അനേകം പദങ്ങളെ ഉപയോഗിക്കുന്നുണ്ട്. ദൈവികവിഷയമായി അതാതു മതസ്ഥന്മാർ ഉപയോഗിച്ചുവരുന്ന പദങ്ങൾ അവരവരുടെ ഇടയിൽ മാത്രമേ ഇപ്പോൾ നടപ്പുള്ളൂ. അതു ഹേതുവായിട്ട് ആവക വിഷ

ങ്ങളുടെ സ്വരൂപജ്ഞാനം അന്യോന്യം ഉണ്ടാകുന്നതിന്നു സംഭാഷിക്കുവാൻ ഒരു വഴിയുമില്ലാതെയാണ് ഇപ്പോൾ ഇരിക്കുന്നത്.

ഇനി മലയാളത്തിലുള്ള അസംഖ്യ ജാതിക്കാരിൽ ബ്രാഹ്മണൻ എന്നൊരു ജാതിയെ എടുത്തു തത്സംബന്ധമായി എത്ര അനവധി പദങ്ങളെയാണ് ഇപ്പോൾ ഉപയോഗിച്ചുവരുന്നത് എന്നു വിചാരിക്കുക. മലയാളത്തിൽ ബ്രാഹ്മണജാതിയെ മലയാളബ്രാഹ്മണൻ എന്നും പരദേശബ്രാഹ്മണൻ എന്നും രണ്ടു വകയായി തിരിക്കാം. ഈ രണ്ടു വകയിലും പല ഉൾപ്പിരിവുകളുമുണ്ട്. എങ്കിലും ഇതരജാതികളിൽനിന്നു ബ്രാഹ്മണജാതിയെ വിശേഷിപ്പിക്കുന്നതിന്ന് എല്ലാ ബ്രാഹ്മണർക്കും ബാധകമായിട്ടുള്ള അനേകം ജാതിധർമ്മങ്ങളും ആചാരങ്ങളുമുണ്ടായിരിക്കണമല്ലോ. ആവക ധർമ്മങ്ങൾക്കും ആചാരങ്ങൾക്കും പ്രത്യേകം പേരുകളും കൂടാതെ കഴികയില്ല. പിന്നെ പരദേശബ്രാഹ്മണരിൽനിന്നു മലയാളബ്രാഹ്മണരെ വിശേഷിപ്പിക്കുന്നതായ അസംഖ്യം ധർമ്മങ്ങളും ആചാരങ്ങളുമുണ്ട്. അവയെല്ലാം വെവ്വേറെ പേരുകളുമുണ്ട്. മലയാളബ്രാഹ്മണരിൽതന്നെ ഒരുനൂറിൽ ചില്വാനം വകഭേദങ്ങളുണ്ടത്രേ. ആ ഒരുനൂറിൽ ചില്വാനം വകഭേദങ്ങളെ വേർതിരിച്ചറിയുന്നതിന്ന് അത്രയും സംജ്ഞകൾ കൂടാതെ നിവൃത്തിയില്ലല്ലോ. കുലം, ആഭിജാത്യം, വേദഭേദം, വേദപാഠാർഹത, അനർഹത, വൃത്തിഭേദം എന്നിങ്ങിനെയുള്ള കാര്യങ്ങളെക്കൊണ്ടാണ് മലയാളബ്രാഹ്മണരിൽതന്നെ മേൽപറഞ്ഞ വകഭേദങ്ങൾ ഉണ്ടാവാനിടയായത്. അവയെല്ലാറ്റിന്നും വെറെ വെറെ സംജ്ഞകളുണ്ട്. പിന്നെ മേൽപറഞ്ഞ വകഭേദങ്ങളെ അനുസരിച്ച് ഓരോ വകക്കാർക്കും ജീവകാലത്തിൽ അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള ശ്രൗതമായും സ്മാർത്തമായുമുള്ള വിവിധനിത്യനൈമിത്തികകർമ്മാനുഷ്ഠാനങ്ങളിലും ഓരോ കൂട്ടരുടെ ആചാരവിശേഷങ്ങളിലും ഈഷൽഭേദങ്ങൾ കാണുന്നതാകുന്നു. അത്രയും വാക്കുകൾ കൂടാതെ ആ വകഭേദങ്ങളെ തിരിച്ചറിവാൻ കഴിയുന്നതല്ല.

മലയാളബ്രാഹ്മണൻ എന്ന ഒരു ജാതിയിൽതന്നെ നൂററിൽ ചില്വാനം ഭേദങ്ങളുള്ളതായിരിക്കെ മലയാളത്തിലെ ഹിന്തുസമുദായത്തിൽ ഇപ്പോഴും കാണപ്പെടുന്ന ബ്രാഹ്മണൻ മുതൽ പറയൻ വരെയുള്ള ജാതിഭേദങ്ങളുടേയും അവയിലോരോന്നിലുമുള്ള അവാന്തരവിഭാഗങ്ങളുടേയും ഓരോ തരക്കാൎക്കും പ്രത്യേകമുള്ള നടവടിഭേദങ്ങളുടേയും മററും സംഖ്യയെപ്പററി ആലോചിച്ചു നോക്കുന്നതായാൽ മലയാളിഹിന്തുക്കളുടെ ജാതി എന്ന ഒരൊററ എന്നതിൽ തന്നെ എത്ര വളരെ പദങ്ങളെയാണ് നമ്മുടെ ഭാഷയിൽ ഇപ്പോഴും ഉപയോഗിച്ചുവരുന്നത് എന്ന സംഗതി വായനക്കാൎക്ക് ഒരുവിധം ബോദ്ധ്യമാകാതിരിക്കയില്ല. അപ്രകാരംതന്നെ ക്രിസ്ത്യാനി മുതലായ ഇതരജാതിക്കാരുടെ പല പിരിവുകളേയും അവരിലോരോന്നിനുമുള്ള ആചാരവിശേഷങ്ങളേയും മററും വേൎതിരിച്ചറിയുന്നതിനുപയോഗപ്പെടുത്തിവരുന്ന ശബ്ദസംജ്ഞകളും അസംഖ്യമാകുന്നു.

മലയാളികളുടെ ഇടയിൽ നടപ്പുള്ള പലവിധ തൊഴിലുകളെ സംബന്ധിച്ച് എത്രയനവധി പദങ്ങളാണുള്ളത് എന്നതിനെപ്പററി ഇനി കുറെച്ചൊന്നു നിരൂപിക്കുക. തൊഴില് എന്നതിന്നു സ്ഥിരോത്സാഹത്തോടുകൂടി സ്വാൎത്ഥമായോ പരാൎത്ഥമായോ ചെയ്യുന്ന പ്രവൃത്തിവിശേഷം എന്നൎത്ഥം പറയാവുന്നതാണ്. തൊഴിലുതന്നെ അനേകവിധമായിരിക്കുന്നു. അവയിലോരോന്നിലുമുള്ള ഉൾപ്പിരിവുകളും വളരെയുണ്ട്. അവയെ ചെയ്തുവരുന്ന ഓരോ കൂട്ടരും അവരവരുടെ വേലയ്ക്കുപയോഗിച്ചുവരുന്ന കരുക്കളും പലതരം; ഓരോ വകക്കാരുടേയും വേലകളുടെ ഫലമായിട്ടുണ്ടായിത്തീരുന്ന പദാൎത്ഥങ്ങളും അനേകായിരം തരങ്ങളായിട്ടാണിരിക്കുന്നത്. ഇത് ഒന്നുകൂടി വ്യക്തമാക്കുന്നതിന്ന് 'മരപ്പണി' എന്ന ഒരു തൊഴിലിനെ മാത്രം ഉദാഹരണമായിട്ടെടുത്തു നോക്കുക. മരപ്പണി എന്നുവെച്ചാൽ മരത്തിന്മേൽ ചെയ്യുന്ന വേല എന്നും ആ വേലയ്ക്ക

ടെ ഫലമായിട്ടുള്ള പണിത്തരങ്ങൾ എന്നും അൎത്ഥമുണ്ട്. ആ വേല ചെയ്യുന്നവൻ മരാശാരി. അവൻ പണിക്കുപയോഗിക്കുന്ന കരുക്കൾ വീതിയുളി, ചെറുളി, നെല്ലുളി, ചിറ്റുളി, കൊട്ടുവടി, മട്ടം, മുഴക്കോൽ എന്നിങ്ങിനെ പല പേരുകളോടുകൂടി പല തരമായിരിക്കുന്നു. ചൊവ്വുചെത്തുക, ചതുരം ചെത്തുക, പട്ടം ചെത്തുക, കോറം കുത്തുക, പൊഴിക്കുക, ചാത്തുക, ചിറ്റുതള്ളുക എന്ന ശബ്ദങ്ങൾ അവന്റെ പ്രവൃത്തിവിശേഷങ്ങളെ കാണിക്കുന്നു. കട്ട്ള, ജനല്, തൂണ്, ഉത്തരം, കഴുക്കോൽ, മേശ, കസേരി, മരിക മുതലായ പദങ്ങൾ അവന്റെ പ്രവൃത്തിയുടെ ഫലമായ വിവിധ പദാൎത്ഥങ്ങളുടെ സംജ്ഞകളാകുന്നു. ഈ പറഞ്ഞതെല്ലാം മരപ്പണിയുടെ സാമാന്യമായ ചില ഭേദങ്ങൾ മാത്രമേ ആയുള്ളു. മരപ്പണി പലതരമാകുന്നു. ഭവനംപണി, ഭവനത്തിനകത്തുപയോഗപ്പെടുത്തുന്ന പണിത്തരങ്ങൾ, വണ്ടി മുതലായ കരയ്ക്കുള്ള വാഹനങ്ങളുടെ പണി, തോണി മുതലായ വെള്ളത്തിലുള്ള വാഹനങ്ങളുടെ പണി, കൃഷിക്കുപയോഗപ്പെടുത്തുന്ന പദാൎത്ഥങ്ങളുടെ പണി, സംഗീതത്തിന്നുപയോഗിച്ചുവരുന്ന യന്ത്രവിശേഷങ്ങളുടെ പണി എന്നിങ്ങിനെ മരപ്പണിയിൽ അവാന്തരഭാഗങ്ങൾ വളരെ ഉണ്ട്. അവ ഓരോന്നിലുമുള്ള ഉൾപ്പിരിവുകളുടെ കണക്കെടുക്കുവാൻതന്നെ വളരെ പ്രയാസമാകുന്നു. ഒരു കെട്ടിടത്തിൽ ചെയ്യിട്ടുള്ള മരപ്പണി എന്നു പറയുമ്പോൾ അതിൽ തൂണ്, കട്ട്ള, ജനല്, കതവ്, സാക്ഷ, ഉലാം, എടയിട്ടക്ക്, കഴി, തട്ടുപലക, ഉത്തരം, കഴുക്കോൽ, പട്ടിക, വാമട, തുവാൽപലക, മോന്തായം എന്നിങ്ങിനെ പല പണിത്തരങ്ങളും ഉൾപ്പെടുന്നതായിട്ടറിയുന്നുണ്ട്. അവയിൽ ഓരോ എണ്ണത്തിൽതന്നെ പലതരമുണ്ട്. ഉരുണ്ടതൂണ്, ചതുരത്തൂണ്, പട്ടത്തൂണ് എന്നിങ്ങിനെ തൂണുതന്നെ പലതരം; ജനല് എന്ന എണ്ണത്തിൽ ഒറ്റക്കതവായിട്ടുള്ളത്, നടുത്തണ്ടുള്ളത്, നടുത്തണ്ടില്ലാത്തത് എന്ന വകഭേദങ്ങൾ; കതവു ചട്ടകൂട്ടിയത് ഒരു

വക, ചട്ടക്കൂട്ടാത്തതരത്താൽവക. ഉത്തരം എന്ന എണ്ണത്തിൽ മുണ്ടത്തരം, ചിറവത്തരം, വാരത്തരം എന്ന ഭേദങ്ങൾ. കഴുക്കോൽ എന്ന പണിത്തരത്തിൽ നെടിയത്, കോടി, ചോതിര തുടങ്ങിയ ഭേദങ്ങൾ; ഇപ്രകാരം അനേകം ഉൾപ്പിരിവോടുകൂടിയ ഓരോ പണിത്തരത്തിന്റെ ഓരോ ഭാഗങ്ങൾക്കും പ്രത്യേകം പേരുകളുണ്ട്. തൂണിന്റെ അടിക്ക് ഓമ എന്നും മേൽഭാഗത്തിന്നു പോതിക എന്നും പറയുന്നു. കട്ടിളയുടേതിന്നാകട്ടെ ചോറപടി, കവറപടി, കട്ടിച്ചാരുപ്പുകൾ. ഇങ്ങിനെ സകല എണ്ണങ്ങളുടേയും അംശങ്ങൾക്കും പ്രത്യേകം പേരുകൾ കാണുന്നതാണ്. അതുപോലെതന്നെ ഒരു കെട്ടിടത്തിന്നുള്ളു പ്രയോഗപ്പെടുത്തുന്ന പദാർത്ഥങ്ങളും പലമാതിരിയായിരിക്കുന്നു എന്നു കാണാം. കസേരിതന്നെ ചാരുകസേരി, കയ്യില്ലാത്ത കസേരി, കയ്യുള്ള കസേരി എന്നു പലവിധമായിരിക്കുന്നു. മേശത്തരത്തിൽ ചതുരമേശ, വട്ടമേശ, ചാഞ്ഞമേശ എന്ന വകഭേദങ്ങളും. പെട്ടിത്തരത്തിൽ എഴുത്തുപെട്ടി, ഉടുപ്പുപെട്ടി, അരിപ്പെട്ടി എന്നുള്ള തരഭേദങ്ങളും. പിന്നെ മരിക എന്ന എണ്ണത്തിൽ പാത്തിമരിക, വട്ടമരിക, വാലുമരിക എന്ന വകഭേദങ്ങളും. അധികം വിസ്തരിച്ചിട്ടു കാര്യമില്ലല്ലോ. മരംകൊണ്ടുള്ള പണിത്തരങ്ങളുടെ മുൻചൊല്ലപ്രകാരമുള്ള സാമാന്യവിഭാഗത്തിൽതന്നെ അനേകം അവാന്തരവിഭാഗങ്ങളും അവയിൽ ഓരോന്നിലും അസംഖ്യം തരഭേദങ്ങളും അവയ്ക്കെല്ലാററിന്നും പ്രത്യേകം പേരുകളുമുണ്ട് എന്നുള്ളത് മേൽകാണിച്ച ഉദാഹരണങ്ങൾകൊണ്ടുതന്നെ വ്യക്തമായിരിക്കുന്നു. ഈ വക ശബ്ദങ്ങളിൽ അധികഭാഗവും ആശാരിമാരുടെ ഇടയിൽ മാത്രമേ നടപ്പുള്ളതായി കാണുന്നുള്ളു.

ഇങ്ങിനെ മലയാളികളുടെ ഇടയിൽ ഇപ്പോൾ ചെയ്തുവരുന്ന പലപ്രകാരത്തിലുള്ള തൊഴിലുകളിൽ ഓരോന്നിനെയും സംബന്ധിച്ച് അതാതു തൊഴിലുകാർ ഉപയോഗിച്ചുവരുന്ന ശബ്ദസമൂഹ

ങ്ങളെപ്പററി വിചാരിച്ചുനോക്കുന്നതായാൽ അവയുടെ ആസകലമുള്ള ഒരു കണക്കുകൂട്ടുവാൻ തീരെ അസാദ്ധ്യമെന്ന നിലയിൽ അപാരമായിട്ടാണ് അവയുടെ കിടപ്പ് എന്നു നമുക്കനുഭവപ്പെടുന്നതാണ്.

ഇനി മലയാളരാജ്യത്താസകലം വ്യാപിച്ചു കാണപ്പെടുന്ന ജന്തുക്കളേയും സസ്യവർഗ്ഗങ്ങളേയും സംബന്ധിച്ച ശബ്ദസമൂഹങ്ങളെ പററിയാണ് പറവാനുള്ളത്. ആ രണ്ട് ഇനങ്ങളിലുമായി അനേകായിരം ജാതിഭേദങ്ങളും അവയിൽ ഓരോന്നിലും പല വകഭേദങ്ങളും കാണപ്പെടുന്നു. അവയിൽ എല്ലാററിനുമില്ലെങ്കിലും മിക്കതിന്നും പേരുകളുണ്ട്. പക്ഷെ ആ വക പേരുകളിൽ ചിലതെല്ലാം ചില ജാതിക്കാരുടെ ഇടയിൽ മാത്രമേ നടപ്പുള്ളു. അവയെയെല്ലാം ശേഖരിച്ചു ക്രമപ്പെടുത്തുന്നത് ഏററവുമാവശ്യമാകുന്നു. പിന്നെ, വൈദ്യശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, മന്ത്രവാദം എന്നിവയെ സംബന്ധിച്ചുപയോഗിക്കപ്പെടുന്ന ശബ്ദങ്ങളും അസംഖ്യമുണ്ട്. അവയെയെല്ലാം അന്വേഷിച്ചു പിടിച്ചു ക്രമപ്പെടുത്തിവെയ്ക്കുന്നതും അത്യാവശ്യംതന്നെയാകുന്നു.

ഇതുവരെ നമ്മുടെ ഇടയിൽ ഓരോ സമുദായത്തിൽ മാത്രം അധികപ്രചാരമുള്ളവയായ പദപ്രയോഗങ്ങളെപ്പററി മാത്രമേ നിരൂപിക്കയുണ്ടായുള്ളു. അവയ്ക്കു പുറമെ, ഊണ്, കളി, ഉറക്കം, നടക്കുക, ഇരിക്കുക, കിടക്കുക എന്നിങ്ങിനെ യാതൊരു ഭേദവ്യത്യാസവും കൂടാതെ എല്ലാവരുടെ ഇടയിലും ഒരുപോലെ നടപ്പുള്ള സാധാരണപദങ്ങളെപ്പററി വിശേഷിച്ചൊന്നും പറയുവാനില്ലായ്കയാൽ അവയെപ്പററി ഇവിടെ പ്രസ്താവിക്കേണ്ടതില്ല.

ഇനി നമ്മുടെ ഇടയിൽ വിനോദങ്ങളായി തുടങ്ങീട്ടുള്ള പല ശബ്ദങ്ങളുള്ളതിൽ ചിലതിനെ ഉദാഹരണമായി ചൂണ്ടിക്കാണിക്കാം. സംഘക്കളി, ചാക്യാർകൂത്ത്, കഥകളി, കൃഷ്ണനാട്ടം മുതലായവയെ മാന്യന്മാരും പ്രഭുക്കന്മാരും മററു ജനങ്ങളും ഒരുപോലെ ആഘോഷിച്ചുപോ

ലെ കൊണ്ടാടായ്കനിമിത്തം ഇപ്പോൾ അവയെ ഉപയോഗിക്കുന്ന ഘട്ടങ്ങളും വളരെ കുറവായിരിക്കുന്നു. ആ കാരണത്താൽ തന്നെ ആ ജാതിയെ സംബന്ധിച്ചുള്ള അനവധി പദപ്രയോഗങ്ങളും ശിഥിലങ്ങളായിത്തീൎന്നിരിക്കുന്നു. അവയുടെ അൎത്ഥവിചാരംകൊണ്ടു സാമുദായികമായ അനേകം കാൎയ്യങ്ങൾ നമുക്കു മനസ്സിലാകുവാനുള്ളതിനാലും കാലാന്തരംകൊണ്ട് അവ തീരെ നശിച്ചുപോകുന്നതാകയാലും നാം ഇപ്പോൾതന്നെ അവയെയെല്ലാം സമ്പാദിച്ചു റിക്കാൎട്ടാക്കി സൂക്ഷിക്കേണ്ടതാകുന്നു.

ഇനി തീരെ നശിച്ചുപോയിട്ടുള്ളവയും നഷ്ടപ്രായങ്ങളായിട്ടുള്ളവയുമായ പല പദസമൂഹങ്ങളുമുള്ളവയെപ്പറ്റി പ്രത്യേകം നിരൂപിക്കേണ്ടതുണ്ട്. ഉദാഹരണത്തിന്നായി അവയിലും ഒന്നുരണ്ട് എണ്ണങ്ങളെ എടുത്തു കാണിക്കാം. പണ്ടു ബ്രാഹ്മണരുടെ രാജ്യഭാരം മുതൽ ഇംഗ്ലീഷ്കാർ ആക്രമിക്കുന്നതുവരെ മലയാളരാജ്യം പല രാജാക്കന്മാരും സ്വതന്ത്രന്മാരായിത്തന്നെ ഭരിച്ചിരുന്നുവെന്ന സംഗതി ചരിത്രംകൊണ്ടും അനേകം ഐതിഹ്യങ്ങളെക്കൊണ്ടും നാം അറിയുന്നുണ്ടല്ലോ. അക്കാലങ്ങളിൽ തത്തൽകാലദേശങ്ങളെ അനുസരിച്ചുണ്ടായിരുന്ന രാജ്യഭരണസമ്പ്രദായങ്ങൾ, ഭരണസൌകൎയ്യാൎത്ഥം രാജ്യത്തെ ഖണ്ഡങ്ങളായി തിരിച്ചിരുന്ന മാതിരികൾ, പ്രജാപരിപാലനത്തിന്നായിക്കൊണ്ട് ഓരോ ഖണ്ഡത്തിലും നിയമിക്കപ്പെട്ടിട്ടുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരുടെ വകഭേദങ്ങൾ, സിവിൽനിയമം, ക്രിമിനൽനിയമം, അവയുടെ നടവടിക്രമങ്ങൾ, ശിക്ഷയുടെ സമ്പ്രദായങ്ങൾ, പ്രജകൾ രാജഭോഗമായി കൊടുത്തിരുന്ന അംശങ്ങൾ, സൈന്യങ്ങൾ എന്നുതുടങ്ങി നാനാപ്രകാരേണയുള്ള ഏൎപ്പാടുകൾ ഉണ്ടായിരുന്നതായിട്ടും അവയെ ഓരോന്നിനെയും സംബന്ധിച്ച് അനവധി കാൎയ്യങ്ങൾ നടപ്പുണ്ടായിരുന്നതായിട്ടും നമുക്കൂഹിക്കാവുന്നതാണ്. അവയുടെയെല്ലാം ശരിയായ ജ്ഞാനം മനുഷ്യൎക്കുണ്ടാകുന്നതു പദപ്രയോഗങ്ങളെക്കൊണ്ടാണല്ലോ. ന

ളുടെ പൂൎവ്വന്മാരുടെ ഉദാസീനതകൊണ്ടു് ആവക പദങ്ങൾ മിക്കതും ഇപ്പോൾ നശിച്ചുപോയിരിക്കുന്നുവെന്നു വളരെ വ്യസനത്തോടുകൂടി പറയേണ്ടിയിരിക്കുന്നു. അവയിൽ അപൂൎവ്വം ചിലതു് ശിലയും മൂലയിലുമായി ചിന്നിച്ചിതറിക്കിടക്കുന്നുണ്ടു്. ചിലതെല്ലാം ചില തമിഴ്ഗ്രന്ഥങ്ങളിൽ നിന്നു കിട്ടുന്നതാണു്. ലവലേശം കാലതാമസംകൂടാതെ ഇപ്പോൾതന്നെ നാം വളരെ പണിപ്പെട്ടു തേടിപ്പിടിച്ചു് അവയെ സമ്പാദിച്ചുവെയ്ക്കാഞ്ഞാൽ ഇനിയത്തെ തലമുറയാകുമ്പോഴേക്കും ഉള്ളതുംകൂടി പോകുന്നതാണു്. മേൽപറഞ്ഞ പഴയ ശബ്ദങ്ങളെല്ലാം ഇപ്പോൾ ഉണ്ടായിരുന്നുവെങ്കിൽ ചരിത്രസംബന്ധമായി എത്ര അനവധി തത്വങ്ങൾ നമുക്കു വെളിപ്പെട്ടു കിട്ടുമായിരുന്നു!

നഷ്ടങ്ങളും നഷ്ടപ്രായങ്ങളുമായ പദസമൂഹങ്ങൾക്കു് ഇനിയൊരുദാഹരണം പറയാം. മലയാളികളുടെ ഇടയിൽ യുദ്ധമില്ലാതായതോടുകൂടി കളരി എന്ന ഏൎപ്പാടു നാശത്തെ പ്രാപിച്ചു. അതോടുകൂടി പലവിധ ആയുധാഭ്യാസങ്ങളും ഇല്ലാതായിത്തീൎന്നു. അപ്പോൾ എതിരു പൊരുതുന്നതിനും തടുക്കുന്നതിനും മറ്റുമായി ഉപയോഗപ്പെട്ടിരുന്ന പലമാതിരി ആയുധങ്ങളുടെ പ്രയോഗവിശേഷങ്ങൾ നഷ്ടങ്ങളായിത്തീൎന്നു. പ്രയോഗനാശത്തോടുകൂടി, പ്രയോജനാഭാവം ഹേതുവായിട്ടു്, ആവക ആയുധങ്ങൾതന്നെ മിക്കതും നശിച്ചുപോയി. ആയുധങ്ങൾ നശിച്ചപ്പോൾ അവയെ ഉണ്ടാക്കുക എന്ന തൊഴിലുകൾക്കു നാശം സംഭവിച്ചു. തൊഴിലുകളില്ലാതായതോടുകൂടി അതാതു തൊഴിൽകാർതന്നെ നിൎമ്മാണത്തിന്നായിക്കൊണ്ടുപയോഗിച്ചിരുന്ന കരുക്കളും അവരുടെ പ്രവൃത്തിവിശേഷങ്ങളും കാലഗതിയെ പ്രാപിച്ചു. അതോടുകൂടി തത്സംബന്ധമായി ജനങ്ങളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന പദപ്രയോഗങ്ങൾ മിക്കതും നഷ്ടങ്ങളായി ഭവിക്കുകയും ചെയ്തു. അത്രയുമല്ല, യുദ്ധം നിന്നതോടുകൂടി പടനായകന്മാരുടെ സ്ഥാനവ്യത്യാസ

ങ്ങൾ, അവൎക്കുണ്ടായിരുന്ന അധികാരഭേദങ്ങൾ, സൈന്യത്തിന്റെ വ്യൂഹരചനാരീതി, യുദ്ധം ചെയ്യുന്ന ക്രമം, ഭടന്മാരുടെ ഉടുപ്പുസമ്പ്രദായം എന്നിവയെല്ലാം നാശത്തെ പ്രാപിച്ചു. അവയുടെ നാശത്തോടുകൂടി അവയ്ക്കുമാത്രം ഉപയോഗിച്ചിരുന്ന വാക്കുകളും ക്രമേണ മാഞ്ഞുപോയി. ഇത്രമാത്രംകൊണ്ടുമായില്ല. പടക്കുള്ള വസ്ത്രം വേണ്ടെന്നു വന്നതോടുകൂടി, മനുഷ്യശരീരത്തിലുള്ള വിവിധനാഡീഭേദങ്ങളുടേയും ഞരമ്പുകളുടേയും സ്വരൂപജ്ഞാനം, ഞരമ്പു പിണങ്ങിയാൽ നേരെയാക്കേണ്ട കൌശലം, മുറിക്കും മററുമുള്ള ചില സിദ്ധൌഷധങ്ങളുടെ ജ്ഞാനം, പിന്നെ വൈദ്യശാസ്ത്രസംബന്ധമായ ശസ്ത്രപ്രയോഗങ്ങൾ എന്നിവ പലതും നശിച്ചുപോയിട്ടുണ്ട്. അവയ്ക്കെല്ലാം പ്രത്യേകമുണ്ടായിരുന്ന വാക്കുകളും ക്രമേണ നാശത്തെ പ്രാപിച്ചു. ദൈവഗത്യാ ഒരേൎപ്പാടിന്നു നാശം സംഭവിച്ചതോടുകൂടി നമ്മുടെ ഭാഷയ്ക്ക് എത്ര വലിയ നഷ്ടമാണ് വന്നുവശായത് എന്ന് ആലോചിച്ചു നോക്കുക. മേൽ കാണിച്ച ശബ്ദസമൂഹങ്ങളിൽ മിക്കതും തീരെ നശിച്ചുപോയിരിക്കുന്നു. എങ്കിലും ഇപ്പോൾ കൊണ്ടുപിടിച്ചു ശ്രമിച്ചാൽ ചിലതെല്ലാം കണ്ടുകിട്ടുന്നതാണ്.

അതിനാൽ മേൽ നിരൂപിച്ച പ്രകാരം നാനാപ്രകാരേണ പരന്നു നിറഞ്ഞു കിടക്കുന്ന നമ്മുടെ ഭാഷയിലെ പദസമൂഹങ്ങളെ ആസകലം ശേഖരിച്ചു ക്രമപ്പെടുത്തി അവയുടെ അൎത്ഥവിചാരം ചെയ്യുവരുമ്പോൾ അതോടുകൂടി ചരിത്രവിഷയമായിട്ടനേകം തത്വങ്ങൾ വെളിപ്പെടുകയും മലയാളത്തിലെ വിവിധസമുദായങ്ങളുടെ അതാതു കാലത്തുള്ള അവസ്ഥാഭേദങ്ങളുടെ ജ്ഞാനം കുറച്ചൊന്നുണ്ടാകുന്നതിന്നു തരം വരികയും ചരിത്രഗ്രന്ഥമെഴുതുന്നതിന്നു തന്നെ അതു പലവിധത്തിലും സഹായമായി ഭവിക്കുകയും ചെയ്യുന്നതാണ്.

ഇങ്ങിനെയുള്ള ഒരു നിഘണ്ടു എഴുതുവാൻ ഒരുവനെക്കൊ

ണ്ടോ പത്തുപേരെക്കൊണ്ടോ നൂറാളെക്കൊണ്ടോ സാധിക്കുന്നതല്ല. അത്ര വേഗത്തിൽ സാധിക്കുന്നതുമല്ല. മലയാളത്തിലുള്ള എല്ലാ സമുദായക്കാരും ഒത്തൊരുമിച്ചു ക്ഷമയോടുകൂടി വളരെ കാലം പ്രയത്നം ചെയ്തു സാധിക്കേണ്ട കാര്യമാകുന്നു ഇത്. ഈ വിഷയത്തിൽ നാമെല്ലാവരും എങ്ങിനെയാണ് പ്രയത്നം ചെയ്യേണ്ടത് എന്നതിനെപ്പററി ഈ ലേഖകനു തോന്നീട്ടുള്ള അഭിപ്രായത്തെ ഇവിടെ സംക്ഷേപമായി പ്രസ്താവിക്കാം. ഒന്നാമതായിട്ട്, മലയാളത്തിൽ പലേടങ്ങളിലുമുള്ള വിദ്വാന്മാർ ഒന്നിച്ചു ചേർന്നു നമ്മുടെ ഭാഷയിലുള്ള നാനാവിധശബ്ദങ്ങളേയും ശേഖരിക്കുവാനുള്ള മാർഗ്ഗത്തെപ്പററി ചിന്തിക്കണം. ആദ്യംതന്നെ ശബ്ദങ്ങളെ അകാരാദിക്രമത്തിൽ ശേഖരിക്കുക എന്നതു തീരെ അസാദ്ധ്യമാകുന്നു. ഇടക്കത്തിങ്കൽ, മലയാളരാജ്യത്തുള്ള വിവിധസമുദായങ്ങളിലും കാണപ്പെടുന്ന ജാതിഭേദങ്ങളേയും തൊഴിൽഭേദങ്ങളേയും അവയിലുള്ള അവാന്തരവിഭാഗങ്ങളേയും മററും അടിസ്ഥാനപ്പെടുത്തിക്കൊണ്ട് തത്തൽസംബന്ധമായി ഉപയോഗിച്ചുവരുന്ന ശബ്ദങ്ങളെ ശേഖരിക്കുവാനേ സാധിക്കുകയുള്ളു. അതിലേക്ക് സെൻസസ് റിപ്പോർട്ടുകളുടേയും വേറെ ഗ്രന്ഥങ്ങളുടേയും മററും സഹായത്തോടുകൂടി ഒരു ലിസ്റ്റ് വിദ്വാന്മാരെല്ലാവരും കൂടി ആലോചിച്ചു തയ്യാറാക്കേണ്ടതാകുന്നു. പിന്നെ, ആ ലിസ്റ്റിലുള്ള ഓരോ എനത്തിലേയും ശബ്ദങ്ങളെ സമ്പാദിക്കുന്നതിന്നു പല ഫാറങ്ങളും തയ്യാറാക്കി അച്ചടിക്കണം. അതിന്റെ ശേഷം ഈ കാര്യത്തിലേക്കായി മലയാളത്തിൽ എവിടെയെങ്കിലും ഒരു പ്രധാനസംഘം ഏർപ്പെടുത്തണം. ആ സ്ഥാനം വഹിക്കുന്നതിന്നു കുറേക്കാലമായി നിലനിന്നു പോരുന്ന ഭാഷാപോഷിണിസഭ തന്നെയാണ് അധികം നല്ലത്. തദംഗങ്ങളായി നമ്മുടെ രാജ്യത്തുള്ള എല്ലാ പ്രധാനസ്ഥലങ്ങളിലും ഉപസഭകളും ഏർപ്പെടുത്തേണ്ടതാകുന്നു. ആവക സഭകളിലെ പ്രവർത്തകന്മാർ മേൽപറഞ്ഞ ഫാറങ്ങളെ അതാതു ദേശത്തു കാണപ്പെടുന്ന

ഭാഷാഭിമാനികളായിട്ടുള്ളവരെ ഏല്പിച്ച് അവരെക്കൊണ്ട് ഓരോ ഏന്നത്തിലുമുള്ള ശബ്ദങ്ങളേയും അവയുടെ ശരിയായ അർത്ഥങ്ങളെയും ശേഖരിപ്പിക്കണം. അപ്രകാരം ശേഖരിക്കപ്പെട്ട ശബ്ദങ്ങളെ എല്ലാ ഉപസഭകളും മാസംതോറും പ്രധാനസഭയിലേക്ക് അയച്ചുകൊടുക്കണം. പ്രധാനസഭയുടെ അംഗമായി ഒരു മാസിക നടത്തണം. അതിൽ മേൽപറഞ്ഞ പ്രകാരം വന്നുചേരുന്ന ശബ്ദസമൂഹങ്ങളെ അർത്ഥത്തോടുകൂടി മാസംതോറും അച്ചടിക്കണം. പ്രതിമാസം വന്നുചേരുന്ന ശബ്ദങ്ങളെ മാസികവഴിക്ക് അപ്പപ്പോൾ പ്രസിദ്ധം ചെയ്യുന്നതായാൽ ചില ശബ്ദങ്ങൾക്കു കൊടുത്തിട്ടുള്ള അർത്ഥത്തിൽ അഭിപ്രായഭേദമുണ്ടെങ്കിൽ അവയെ പ്രകാശിപ്പിക്കുവാനും ചിലതിന്നുണ്ടായേക്കാവുന്ന കൂടുതലായ അർത്ഥത്തെ ചൂണ്ടിക്കാണിക്കുവാനും എല്ലാവർക്കും തരം വരുന്നതാണ്. ഇങ്ങിനെ ഒരു കൊല്ലം കഴിയുമ്പോൾ പ്രധാനസഭയിലെ കമ്മിറ്റിക്കാർ അതേവരെ ശേഖരിക്കപ്പെട്ടിട്ടുള്ള ശബ്ദങ്ങളെ എല്ലാം അകാരാദിമട്ടിൽ ക്രമപ്പെടുത്തുകയും ആ ഒരു കൊല്ലത്തെ പ്രയത്നത്തെപ്പറ്റി ഒരു റിപ്പോർട്ട് തയ്യാറാക്കുകയും ചെയ്ത് അവയെ പ്രസിദ്ധം ചെയ്യേണ്ടതാകുന്നു. ഇങ്ങിനെ കുറേകാലം കഴിഞ്ഞതിന്റെ ശേഷമേ അവയെ എല്ലാം ഒരു നിഘണ്ടുവിന്റെ ആകൃതിയിലാക്കുവാനുള്ള ശ്രമം തുടങ്ങുവാൻ പാടുള്ളൂ. ആ ഘട്ടത്തിലാണ് ശബ്ദങ്ങളുടെ ശരിയായ വ്യുല്പത്തിയെ സമ്പാദിപ്പാൻ ഉത്സാഹിക്കേണ്ടത്. അതിന്ന് എല്ലാ പ്രധാനദ്രാവിഡഭാഷകളിലുമുള്ള നിഘണ്ടുക്കളുടേയും അന്യഗ്രന്ഥങ്ങളുടേയും സഹായം വേണ്ടിവരുന്നതാണ്. ഈവിധത്തിൽ ഒരു നിഘണ്ടു സമ്പാദിക്കുന്നതായാൽ അതാണ് നമ്മുടെ ഭാഷക്ക് ഏറ്റവും വിലപിടിച്ചതായ ഒരു സ്വത്തായി ഭവിക്കുക. അതാണ് മലയാളഭാഷയെ സംസാരിക്കുന്ന നാമെല്ലാവരും ഒത്തൊരുമിച്ചു വേല ചെയ്ത് ഒന്നാമതായി സാധിക്കേണ്ടത്. മലയാളഭാഷയുടെ യോഗക്ഷേമത്തെ കാംക്ഷിക്കുന്ന ഭാഷാഭിമാനികളായി

ട്ടുള്ളവരുടെ ഏററവും ഗൌരവമായിട്ടുള്ള ആദ്യത്തെ കൃത്യവും ഇതുതന്നെയാകുന്നു. ഈ കാൎയ്യത്തിലേക്ക മഹാന്മാരായിട്ടുള്ളവർ സ്ഥിരോത്സാഹത്തോടുകൂടി ശ്രമം തുടങ്ങുന്നതായാൽ തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ് എന്നീ മൂന്നു ഗവൎമ്മെണ്ടുകളും ദ്രവ്യംകൊണ്ടും മററുപ്രകാരത്തിലും തക്കതായ സഹായങ്ങൾ ചെയ്യുമെന്നു ധാരാളം കരുതാവുന്നതാണ്. വിഷയത്തിന്റെ ഗൌരവത്തേയും ഇനിയും ആ കാൎയ്യത്തിൽ ഉദാസീനത കാണിച്ചാലുള്ള വൈഷമ്യത്തെയും പററി ആലോചിക്കുന്നതായാൽ ഒരു നിമിഷംപോലും കളയാതെ ആ കാൎയ്യത്തിൽ ഉടനെ പ്രയത്നമാരംഭിക്കേണ്ടതാണ് എന്ന് ഏവനും തോന്നാതിരിക്കുകയില്ല. മലയാളികളായിട്ടുള്ളവരെല്ലാവരും കൂടിച്ചേൎന്നു വേല ചെയ്തു സാധിക്കേണ്ടതായ ഇത്രയും തന്നെ ഗൌരവമുള്ള വേറൊരു കാൎയ്യമുള്ളതിനെപ്പററി ഇനി ഒരിക്കൽ പ്രസ്താവിക്കാം.

## ൧൩. ഗദ്യരചനാരീതി.

ചിലരുടെ വാചകമെഴുത്തിന്റെ രീതി നല്ലതായിരിക്കുന്നുവെന്നും വേറെ ചിലർ എഴുതുന്ന രീതി അത്രതന്നെ നല്ലതായിരിക്കുന്നില്ലെന്നും നാം പറയാറുണ്ട്. എന്നാൽ ഏതാണ് നല്ല രീതി—നല്ല ഗദ്യരീതിയുടെ ലക്ഷണമെന്താകുന്നു—എന്നുള്ള ചോദ്യത്തിന്നു ശരിയായ സമാധാനം പറയുവാൻ ആൎക്കും അത്ര വേഗത്തിൽ കഴിയുന്നതല്ല. ലോകത്തിൽ രുചിയുള്ള ഭക്ഷ്യപദാൎത്ഥങ്ങൾ അനവധിയുണ്ടെങ്കിലും ഒരുവന്നു രുചിയുള്ളതു മറെറാരുവന്നു രുചികരമായിരിക്കുകയില്ല. ഇങ്ങിനെ ഓരോരുത്തരുടേയും രുചി ഓരോ പദാൎത്ഥത്തെ വിഷയീകരിച്ചിരിക്കുന്നതിനാൽ ഇന്ന പദാൎത്ഥമാണ് രുചിയുള്ളത് എന്നു സൎവ്വസമ്മതമായിട്ടൊന്നിനെ എടുത്തുപറയു

വാൻ കഴിയുന്നതല്ല. ഗദ്യമെഴുത്തിലുള്ള രീതിയെ സംബന്ധിച്ചുള്ള രുചിഭേദവും ഇപ്രകാരം തന്നെയാകുന്നു. ഇങ്ങിനെയുള്ള രുചിഭേദത്തിന്നുള്ള കാരണം അദ്ധ്യാത്മശാസ്ത്രസംബന്ധമായ ചില സാമാന്യതത്വങ്ങളുടെ ജ്ഞാനംകൊണ്ടു മാത്രമേ നമുക്കു വെളിപ്പെടുന്നുള്ളു. അതിനാൽ ആദ്യംതന്നെ ആവക തത്വങ്ങളെപ്പററി ധരിക്കുവാനുത്സാഹിക്കുക.

മനുഷ്യരുടെ പല സ്വഭാവങ്ങളേയും പരിശോധിച്ചറിയുന്നതിന്നു നാം ശ്രമം ചെയ്യുന്നുവെങ്കിൽ വാചകമെഴുത്തിൽ പല രീതിയും വരാതിരിപ്പാൻ നിവൃത്തിയില്ല എന്നു നമുക്കനുഭവപ്പെടുന്നതാണ്. ചില ഉദാഹരണങ്ങളെക്കൊണ്ട് ഈ സംഗതിയെ വിശദമാക്കാം. ചില മനുഷ്യർ സ്വഭാവേന മിതഭാഷികളായിരിക്കും. എങ്കിലും അവർ പറയുന്നതെല്ലാം സാരമായിരിക്കുകയും ചെയ്യും. അങ്ങിനെയുള്ളവൎക്ക് ഓരോ വിഷയങ്ങളെ കാൎയ്യകാരണസംബന്ധത്തോടുകൂടി യുക്തിയുക്തമായും പ്രകൃതം ലേശം വിടാതെയും ആരംഭിച്ച യഥാക്രമം അവസാനിക്കുന്നവിധമായും പ്രതിപാദിക്കുന്നതായിരിക്കും അധികം ഇഷ്ടം. അതിനെ അനുസരിച്ച് അവർ വാചകമെഴുതുമ്പോൾ ഓരോ വാചകത്തിലുമുള്ള പദങ്ങളെ എല്ലാം നല്ലവണ്ണം പരിശോധിച്ച് അതാതു ഘട്ടങ്ങളിൽ അൎത്ഥത്തിന്നു കുറച്ചെങ്കിലും സംശയം വരാത്തവിധത്തിൽ തക്കതായ പദങ്ങളെ പ്രയോഗിക്കുകയും അനാവശ്യപദങ്ങളെ വൎജ്ജിക്കുകയും ചെയ്യുന്നു. വാചകമെഴുത്തിൽ അവർ കുറെ പിശുക്കുപിടിക്കുന്നോ സ്വഭാവക്കാരാകുന്നു. കുറച്ചു വാചകങ്ങളെക്കൊണ്ട് അധികം കാൎയ്യം പറയേണമെന്നാണ് അവരുടെ ഉദ്ദേശ്യം. പ്രായേണ ലോകത്തിലുള്ള ആന്തരമായ തത്വങ്ങളെ കാണുന്നവർ അങ്ങിനെയുള്ളവരായിരിക്കും. പിന്നെ, സ്വഭാവത്താൽതന്നെ കുറെ അധികം സംസാരിക്കുന്നവരായിട്ട് ഇനി ഒരു കൂട്ടരുണ്ട്. ലോകത്തിൽ പുറമെ കാണുന്ന ഓരോ കാൎയ്യങ്ങളെ വൎണ്ണിക്കുവാൻ അവൎക്കു സാധാരണയായിട്ടു നല്ല സാമൎത്ഥ്യമുണ്ടാ

ക്കും. അവരിൽ ചിലരുടെ സംഭാഷണംതന്നെ വളരെ ഫലിതത്തോടു കൂടിയുമായിരിക്കും. മറെറാരുവകക്കാർ 'കലശൽ' കൂട്ടുന്നതായിട്ടുള്ള പ്രയോഗങ്ങൾ അവരുടെ സംഭാഷണത്തിൽ ചിലപ്പോൾ പുറപ്പെടുമെങ്കിലും അവനു സുഖക്കേടു തോന്നത്തക്കവണ്ണം കുത്തായിട്ടുള്ള വാക്കുകൾ യാതൊന്നും അതിൽ ഉണ്ടാകുന്നതല്ല. അതിനാൽ അവരായിട്ടുള്ള സംഭാഷണം വളരെ രസകരമായിരിക്കുന്നതാണ്. നാലാളുകൂടി 'വെടി' പറയുന്ന സമയത്ത് അധികം സംസാരിക്കുക അങ്ങിനെയുള്ളവരായിരിക്കും; ബാക്കിയുള്ളവർ മിക്കസംഗതികളിലും കേവലം ശ്രോതാക്കന്മാരായിരിക്കുകയേയുള്ളൂ; അവരുടെ വാക്ക് അത്ര വാച്യമായിരിക്കുന്നതാണ്. എന്നാൽ 'വെടി' അവസാനിച്ചതിന്റെ ശേഷം അവർ എന്തെല്ലാമാണ് പറഞ്ഞത് എന്ന് ഓർമ്മവെച്ചു നോക്കുന്നതായാൽ വിലപിടിച്ച അംശം അതിൽ വളരെ കുറച്ചുമാത്രമേ ഉള്ളുവെന്നറിയുന്നതാണ്. അങ്ങിനെയുള്ളവരുടെ വാചകമെഴുത്തും പ്രായേണ അവരുടെ സംഭാഷണത്തെ അനുസരിച്ചുതന്നെയായിരിക്കുന്നു. ഈ കൂട്ടരിലുള്ള എഴുത്തുകാർ ആദ്യം പറഞ്ഞ വകക്കാരെപ്പോലെ വാചകത്തിൽ ഒട്ടുംതന്നെ പിശുക്കുപിടിക്കുന്നവരല്ല. അവരെപ്പോലെ ഓരോ പദത്തെയും ഭൂതക്കണ്ണാടിയിൽക്കൂടി നോക്കി പരിശോധിക്കുകയോ തുലാസ്സിലിട്ടു പണത്തൂക്കംപിടിക്കുകയോ ചെയ്യുകയില്ല. മൊത്തമായിട്ടുള്ള കയ്യുകണക്കുതന്നെയാണ് അവരുടെ പദപ്രയോഗങ്ങൾക്കുള്ള പ്രമാണം. നാമങ്ങൾക്കും ക്രിയകൾക്കും വിശേഷണങ്ങളെ കൊടുക്കുന്ന കാര്യത്തിലും അവർ അശേഷം ലുബ്ധു കാണിക്കുകയില്ല. 'അധികസ്യാധികം ഫലം' എന്ന ന്യായപ്രകാരം ഒന്നോ രണ്ടോ അധികം കിടന്നോട്ടെ എന്നേ അവർ വിചാരിക്കുകയുള്ളൂ. ഇങ്ങിനെ ഓരോ വിധത്തിലുള്ള മനുഷ്യസ്വഭാവത്തെ മനസ്സിരുത്തി നോക്കുന്നതായാൽ അതാതിന്നനുരൂപമായിട്ടോരോ വാചകരീതിയും ഉണ്ടാവാതെ കഴികയില്ല എന്നു സ്പഷ്ടമായിക്കാണാവുന്നതാണ്.

ഇതോടുകൂടി വേറൊരു സംഗതി അറിയേണ്ടതായിട്ടുണ്ട്. അതും വിസ്തരിക്കുവാൻ പാടുള്ളതല്ല. വിഷയങ്ങളുടെ സ്വഭാവത്തെ അനുസരിച്ചും വാചകരീതിയെ ഭേദപ്പെടുത്തേണ്ടതായിട്ടു വരുന്നു. ശാസ്ത്രവിഷയങ്ങളെപ്പററി എഴുതുമ്പോൾ ഓരോ പദത്തെയും ഭൂതക്കണ്ണാടിയിൽക്കൂടി നോക്കി പരിശോധിക്കുകയും തുലാസ്സിലിട്ടു തൂക്കുകയും മററും അത്യാവശ്യമായി ഭവിക്കുന്നു. അർത്ഥത്തിനു സംശയം വരാതെയും പ്രകൃതംവിട്ട് അപ്രകൃതത്തിലേക്കു ചാടാതെയും ഇരിപ്പാൻവേണ്ടി പദങ്ങളേയും വാക്യങ്ങളേയും പ്രയോഗിക്കുന്നതിൽ ലവലേശം ധൃഷ്ടു കാണിക്കുവാൻ പാടുള്ളതല്ല. എന്നാൽ ഉത്സവാദികളെ വർണ്ണിക്കുകയോ അല്ലെങ്കിൽ ഒരു നഗരത്തെ വർണ്ണിക്കുകയോ അല്ലെങ്കിൽ ഒരുവന്റെ ഒരു ദേശയാത്രയെപ്പററി വിസ്തരിക്കുകയോ ചെയ്യുന്ന ഘട്ടങ്ങളിൽ മുൻപ്രസ്താവിച്ച രണ്ടാമത്തെ വാചകരീതിയെ പ്രയോഗിച്ചാലായിരിക്കും ജനങ്ങൾ അധികം രുചിക്കുക. ഇങ്ങിനെ എല്ലാദിക്കിലും അറിഞ്ഞു പ്രയോഗിക്കേണ്ടതാകുന്നു.

എന്നാൽ അതിയായി ക്ഷോഭിച്ചിരിക്കുന്ന ഹർഷാദിചിത്തവൃത്തികളെ പ്രകാശിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയുള്ള വാക്യം എഴുത്തോ മുൻപറഞ്ഞ രണ്ടു രീതികളിൽനിന്നു വളരെ ഭേദപ്പെട്ടിരിക്കുന്നതാണ്. ഇതിനെ നല്ലവണ്ണം മനസ്സിലാക്കുന്നതിനു നമുക്ക് അദ്ധ്യാത്മശാസ്ത്രതത്വങ്ങളെത്തന്നെ ആശ്രയിക്കണം. സ്വഭാവത്താൽതന്നെ തത്വാലോചന, സൂക്ഷ്മഗ്രഹണം എന്നീവക ബുദ്ധിവൃത്തികളും ഹർഷാദിചിത്തവൃത്തികളും അന്യോന്യം വേർതിരിഞ്ഞു ഭിന്നങ്ങളായിട്ടാണിരിക്കുന്നത്. ബുദ്ധിയുടെ ധർമ്മങ്ങൾക്കുൽകർഷം വന്നിരിക്കുന്ന സമയത്ത് രാഗദ്വേഷഭയമദമാത്സര്യാദിചിത്തവൃത്തികളിൽനിന്നുണ്ടാകുന്ന വേഗങ്ങൾ അത്ര പ്രകാശിക്കുന്നതല്ല. മറിച്ച് രാഗാദികൾക്കുൽകർഷം വരുമ്പോൾ ബുദ്ധിധർമ്മങ്ങൾ മങ്ങിപ്പോകുന്നു. കാമക്രോധാദിവികാരങ്ങളെക്കൊണ്ട് ഒരുവന്റെ ചിത്തത്തിന്ന് അസ്വാസ്ഥ്യം സംഭവിക്കുമ്പോൾ അവനു കാര്യാകാര്യ

ങ്ങളെ തിരിച്ചറിഞ്ഞ്, കാൎയ്യകാരണസംബന്ധത്തെ ചിന്തിച്ച് യുക്തിയുക്തമായിട്ടാലോചിപ്പാനുള്ള ശക്തിയില്ലാതാവുന്നു; എന്നാൽ, അതിന്നു വിപരീതമായിട്ട്, വിവേകത്തോടുകൂടി ആലോചനചെയ്യുന്ന സമയത്ത് രാഗാദികൾക്കു ശക്തി കുറയുന്നു. ഇതു രണ്ടും എല്ലാവൎക്കും അനുഭവസിദ്ധങ്ങളായ സംഗതികളാകുന്നു. അന്തഃകരണത്തിന്റെ അതാതവസ്ഥാഭേദങ്ങളെ അനുസരിച്ച് ഒരുവന്റെ വാക്കിന്നും പ്രകാരഭേദം വന്നുപോകുന്നു. ചിത്തം ക്ഷോഭിച്ച സമയത്തു പറയുന്ന ഒരുവന്റെ വാക്കുകൾ ന്യായരഹിതമായും യുക്തിഹീനമായും ദീൎഘാലോചനയോടുകൂടിയല്ലാതെയും പൂൎവ്വാപരസംബന്ധം കൂടാതെയും ഇരിക്കുന്നതാണ്. ചിത്തം സ്വസ്ഥമായിരിക്കുന്ന സമയത്തു മാത്രമേ ഒരുവന്ന് ഒരു വിഷയത്തെപ്പററി യുക്തിയോടുകൂടി വഴിക്കുവഴിയായി സംസാരിപ്പാൻ കഴികയുള്ളൂ. അപ്രകാരംതന്നെ ചിത്തത്തിന്റെ അവസ്ഥാഭേദത്തെ അനുസരിച്ച് ഒരുവന്റെ എഴുത്തിന്റെ സമ്പ്രദായവും ഭേദപ്പെടുന്നതാണ്. അതിനാൽ രാഗാദിചിത്തവൃത്തികളുടെ അതിയായ ക്ഷോഭം നിമിത്തമുണ്ടാകുന്ന ചിത്തത്തിന്റെ അസ്വാസ്ഥ്യത്തെ പ്രകാശിപ്പിക്കേണമെന്ന ഉദ്ദേശ്യത്തോടുകൂടി എഴുതുന്ന രീതി സ്വസ്ഥചിത്തതയെ പ്രകാശിപ്പിക്കുന്നതിന്നുള്ള എഴുത്തിന്റെ രീതിയിൽനിന്നു വളരെ വ്യത്യാസപ്പെട്ടിരിക്കേണമെന്നു മുൻപറഞ്ഞതുകൊണ്ടു സ്പഷ്ടമാകുന്നുണ്ട്. ചിത്തസമാധാനത്തിന്നും അസ്വസ്ഥചിത്തതയ്ക്കും തമ്മിൽ എത്രത്തോളം അന്തരമുണ്ടോ അത്രയും അന്തരം അതാതവസ്ഥയെ പ്രകാശിപ്പിക്കുന്നതിന്നായിട്ടുള്ള എഴുത്തിന്റെ രീതിക്കും വരേണ്ടതാകുന്നു. ചിത്തം സ്വസ്ഥമായിരിക്കുന്ന സമയത്തു ഒരുവന്നു കാൎയ്യാകാൎയ്യങ്ങളെ തിരിച്ചറിഞ്ഞു യുക്തിയോടുകൂടി ആലോചിപ്പാനും എഴുതുവാനും ശക്തിയുണ്ടാവുകയുള്ളൂവെന്നു മുമ്പിൽ പറഞ്ഞുവല്ലോ. അപ്പോൾ ശാസ്ത്രസംബന്ധമായ വിഷയങ്ങളെ ആ അവസ്ഥയിൽ മാത്രമേ എഴുതുവാൻ സാധിക്കുകയുള്ളൂവെന്നുകൂടി വരുന്നുണ്ട്. ശാസ്ത്രവിഷയങ്ങ

ളെപ്പററി എഴുതുമ്പോൾ ഓരോ പദത്തെയും ഭൂതക്കണ്ണാടിയിൽക്കൂടി നോക്കി പരിശോധിക്കുകയും തുലാസ്സിലിട്ടു തൂക്കുകയും വേണമെന്നും അൎത്ഥത്തിനു സംശയം വരാതെയും പ്രകൃതം വിട്ടു പാളിപ്പോകാതെയുമിരിപ്പാൻവേണ്ടി പദങ്ങളേയും വാക്യങ്ങളേയും പ്രയോഗിക്കുന്നതിൽ വളരെ മനസ്സിരുത്തേണ്ടതാണെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ സാമാന്യേന സ്വസ്ഥചിത്തതയിൽ പ്രകാശിക്കുന്ന വിഷയങ്ങളെ പ്രതിപാദിക്കുമ്പോൾ വാചകരീതിയിൽ മുൻപറഞ്ഞ നിഷ്കൎഷകളെ കഴിയുന്നതും നോക്കേണ്ടത് അത്യാവശ്യമാകുന്നുവെന്നു തെളിയുന്നുണ്ട്. എന്നാൽ ഹൎഷാദിചിത്തവൃത്തികളെ അതിയായിട്ടു പ്രകാശിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി എഴുതുന്ന ഘട്ടത്തിങ്കൽ മുൻപറഞ്ഞ നിഷ്കൎഷകളെ നിയമേന അനുഷ്ഠിക്കുവാൻ പാടില്ല; അതു സാധിക്കുകയുമില്ല. കൎത്തൃകൎമ്മക്രിയകളെ ക്രമപ്പെടുത്തേണ്ട കാൎയ്യത്തിലോ അവയ്ക്കു വിശേഷണങ്ങളെ കൊടുക്കേണ്ട കാൎയ്യത്തിലോ അവയെ അതാതുസ്ഥാനത്തു വെക്കേണ്ടകാൎയ്യത്തിലോ വ്യാകരണനിയമങ്ങളെ മാത്രം അവലംബിക്കുന്നതായാൽ ആ എഴുത്തിൽ ഒരു ജീവനുണ്ടാകുന്നതല്ല; വായനക്കാരുടെ ഉള്ളിൽ വിശേഷിച്ച വികാരമൊന്നുമുണ്ടാകുന്നതല്ല; എഴുത്തുകാരൻ ഉദ്ദേശിച്ച ഫലം യാതൊന്നും അതിൽനിന്നുണ്ടാകുന്നതുമല്ല. ഏതുവിധത്തിൽ പ്രയോഗിച്ചാലാണ് ഉദ്ദേശിച്ചിരിക്കുന്ന അൎത്ഥത്തിന്ന് അധികം ശക്തി കിട്ടുന്നത് ആ വിധത്തിൽ പദങ്ങളെ ക്രമപ്പെടുത്തേണ്ടതാകുന്നു. ചില ഘട്ടങ്ങളിൽ കൎമ്മമായി നില്ക്കുന്ന പദങ്ങളെ മുമ്പിൽ പ്രയോഗിക്കേണ്ടതായി വരും; ചിലേടത്തു ക്രിയാപദത്തെയായിരിക്കും ആദ്യം പറയേണ്ടിവരിക; വിശേഷണവിശേഷ്യങ്ങൾക്കുള്ള നിയതസ്ഥാനങ്ങളേയും ഭേദപ്പെടുത്തേണ്ടിവരും. അപ്രകാരംതന്നെ ക്രിയാപദങ്ങൾക്കു കാലനിൎണ്ണയം ചെയ്യുന്ന ഘട്ടങ്ങളിൽ ചില സമയം പദപ്രയോഗങ്ങളെ വ്യത്യാസപ്പെടുത്തേണ്ടതായിട്ടു വരുന്നു. ഭൂതാൎത്ഥത്തെയും ഭവിഷ്യദൎത്ഥത്തെയും കാണിക്കുന്ന ചില മി

ക്കിന്നു് ആധിക്യം ശക്തി കൊടുക്കുന്നതിന്നുവേണ്ടി വർത്തമാനകാലത്തിലുള്ള ക്രിയാപദങ്ങളെ പ്രയോഗിക്കേണ്ടിവരും. പിന്നെ, പല വാക്യങ്ങൾക്കും കൂടി ഒരു ക്രിയാപദത്തെ പ്രയോഗിക്കാവുന്ന ചില ദിക്കിൽ (ശക്തി കൊടുക്കുവാൻ വേണ്ടിത്തന്നെ) ആ ക്രിയാപദത്തെ ഓരോ വാക്യങ്ങൾക്കും പ്രത്യേകം ഉപയോഗിക്കേണ്ടിവരുന്നു. ചില ദിക്കിൽ, പറഞ്ഞതു തന്നെ രണ്ടും മൂന്നും പ്രാവശ്യം എടുത്തു പറയേണ്ടതായിട്ടും വരുന്നതാണ്. ഇങ്ങിനെ പല സംഗതികളിലും വ്യാകരണശാസ്ത്രപ്രകാരം സാമാന്യമായി വിധിക്കപ്പെട്ടിട്ടുള്ള പദ്ധതിയെ വിട്ടു പ്രയോഗിക്കേണ്ടതായിട്ടു വരുന്നു.

അതിനാൽ നല്ല ഗദ്യരചനാരീതിയുടെ ലക്ഷണമെന്താകുന്നു എന്ന ചോദ്യത്തിന്നു തക്കതായ സമാധാനം കിട്ടണമെങ്കിൽ ആദ്യം തന്നെ നമുക്ക് അലങ്കാരശാസ്ത്രസംബന്ധമായ ചില തത്വങ്ങളെ ഗ്രഹിക്കണമെന്ന് ഇപ്പോൾ സ്പഷ്ടമാകുന്നുണ്ടല്ലോ. മനുഷ്യരുടെ സ്വഭാവം പലതായിരിക്കുന്നതിനാൽ അതാതു സ്വഭാവത്തെ അനുസരിച്ച് പലമാതിരി ഗദ്യരീതി ആവശ്യമുണ്ടാകണമെന്നും വിഷയങ്ങൾ തന്നെ പലജാതിയായിരിക്കുന്നതിനാൽ അവയെ പ്രതിപാദിക്കുമ്പോൾ അതാതിന്റെ സ്വഭാവത്തിന്നനുരൂപമായ ഗദ്യരീതിയെ മാത്രമേ പ്രയോഗിക്കുവാൻ പാടുള്ളു എന്നും ഇപ്പോൾ വ്യക്തമാകുന്നുണ്ടല്ലോ.

'ഭിന്നരുചിർഹി ലോകഃ' എന്ന പ്രമാണത്തെ നോക്കുമ്പോഴും ഗദ്യരചനാവിഷയത്തിൽ സർവ്വസമ്മതമായിട്ടൊരു രീതി എന്നത് അസാദ്ധ്യമാണെന്നും പല രീതിയിൽ തന്നെ നല്ല ഗദ്യങ്ങൾ ആവശ്യം ഉണ്ടാകേണ്ടതാണെന്നും വ്യക്തമാകുന്നുണ്ട്. ഗദ്യരചനാരീതി പലതാണെങ്കിലും അവയെല്ലാം നല്ലതായിരിക്കുന്നതിന്നു സർവ്വത്ര യോജിക്കുന്നതായിട്ടു ചില നിയമങ്ങളെ അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. ഈ ഉപന്യാസത്തിന്റെ ആദിയിൽ പറഞ്ഞ ഭക്ഷ്യപദാർത്ഥങ്ങളെത്തന്നെ ഇതിന്നു ദൃഷ്ടാന്തമായിട്ടെടുക്കുക. ഓരോരുത്ത

ക്ക് ഓരോ പദാൎത്ഥങ്ങളിലാണ് രുചി എങ്കിലും അവ ഓരോന്നും രുചികരമായിത്തീരണമെങ്കിൽ സാമാന്യമായിട്ട് അവയ്ക്കെല്ലാററിന്നും ഇന്നിന്ന ഗുണങ്ങളുണ്ടായിരിക്കണമെന്നു പറയുവാൻ സാധിക്കുന്നതാണ്. പാകം ചെയ്തു ഭക്ഷിക്കേണ്ടുന്ന പദാൎത്ഥങ്ങളാണെങ്കിൽ അവയുടെ വേവു ശരിയായിരിക്കേണ്ടതാണെന്നും കരിഞ്ഞോ പൊകഞ്ഞോ പോവാതെ സൂക്ഷിക്കേണ്ടതാണെന്നും, പിന്നെ, പാകം ചെയ്യേണ്ടാത്തവയാണെങ്കിൽ അവ കെട്ടുപോവാതെയോ ചീഞ്ഞു പോവാതെയോ ഉണങ്ങി വരണ്ടു പോവാതെയോ സൂക്ഷിക്കേണ്ടതാണെന്നും മററും പരക്കെ സംബന്ധിക്കുന്നതായ ചില സാമാന്യസംഗതികളെ എടുത്തു പറയാവുന്നതാണ്. അതുപോലെത്തന്നെ വാചകമെഴുത്തിലും ഓരോരുത്തൎക്ക് തത്തത്സ്വഭാവങ്ങളെ അനുസരിച്ച് ഓരോ രീതിയിലായിരിക്കും രുചി എങ്കിലും എല്ലാററിന്നും ബാധകമായിട്ടുള്ള ചിലസാമാന്യസംഗതികളെ ചൂണ്ടിക്കാണിക്കാം.

അതാതു ഘട്ടങ്ങളിൽ ഉചിതമായിട്ടുള്ള പദങ്ങളെ ഉപയോഗിക്കുക; ആദ്യവസാനം ഒരേമാതിരി പദങ്ങളേയും വാക്യങ്ങളേയും എഴുതി മുഷിപ്പിക്കാതെ അവയ്ക്കു ഭേദഗതി വരുത്തുക; ഒരു ദീൎഘമായ വാചകത്തെ ആരംഭിച്ചാൽ അതിനെ പെട്ടെന്ന് അവസാനിപ്പിക്കാതെ രണ്ടു തലയ്ക്കലും തൂക്കം ശരിയാക്കി നിൎത്തുക; എല്ലാം ഒരേമാതിരി ദീൎഘങ്ങളായ വാചകങ്ങളല്ലാതെ (രണ്ടുതലയ്ക്കലുമുള്ള തൂക്കത്തിന്നു വ്യത്യാസം വരാത്ത വിധത്തിൽ) ഇടയ്ക്കിടയ്ക്കു ചില ചെറിയ വാചകങ്ങളെ പ്രയോഗിക്കുക; വായിക്കുന്നവരുടെ ഉള്ളിൽ പതിയത്തക്കവണ്ണമുള്ള ദൃഷ്ടാന്തങ്ങളെ എടുത്തു പറയുക; ഉച്ചാരണത്തിന്നും ശ്രവണത്തിന്നും രസാനുഗുണമായിട്ടു സുഖമായിരിക്കത്തക്കവണ്ണമുള്ള പദങ്ങളെ കഴിയുന്നതും ഉപയോഗിക്കുക; എന്നിവയെല്ലാം എല്ലാമാതിരി വാചകരീതിക്കും അത്യന്തം ആവശ്യമാകുന്നു. ഇവയെല്ലാം പരമാൎത്ഥത്തിൽ സഹജമായിട്ടുണ്ടാകേ

ണ്ടവയാണ്. അല്ലാതെ കേവലം പഠിപ്പുകൊണ്ടുമാത്രം ഒരുവന്റെ എഴുത്തിൽ ഈ വക ഗുണങ്ങളുണ്ടാകുന്നതല്ല. ആ വക ഗുണങ്ങളെല്ലാം ഉണ്ടായിരുന്നാലും വാചകങ്ങൾ അന്യോന്യസംബന്ധം കൂടാതിരിക്കുകയോ അർത്ഥത്തിന്നു സംശയം വരത്തക്കവണ്ണം പദങ്ങളേയും വാക്യങ്ങളേയും അസ്ഥാനത്തിൽ പ്രയോഗിക്കുകയോ ചെയ്യുന്നതായാൽ ഏതു വാചകരീതിയായാലും അതു നല്ലതാണെന്നു പറയുവാൻ പാടില്ല. വാചകങ്ങൾ അന്വയിക്കായ്കനിമിത്തം അർത്ഥം മനസ്സിലാകാതെ കഷ്ടിക്കുവാൻ ഇടവരുത്തുന്നതു തീരെ തെറ്റുതന്നെയാകുന്നു. അതിനാൽ ആ ഭാഗം ഒന്നാമതായി മനസ്സിലാകാഞ്ഞാൽ ബാക്കി എന്തുകൊണ്ടും ഒരു പ്രയോജനവും ഉണ്ടാകുന്നതല്ല. പിന്നെ, കഴിയുന്നേടത്തോളം ഭാഷാശബ്ദങ്ങളെ തന്നെ ഉപയോഗിക്കണം. ചില അഭിപ്രായങ്ങളെ പ്രകാശിപ്പിക്കുന്നതിന്നു തക്കതായ ശബ്ദങ്ങൾ ഭാഷയിൽ ഇല്ലെങ്കിൽ മാത്രമേ സംസ്കൃതം മുതലായ അന്യഭാഷകളിലുള്ള പദങ്ങളെ ഉപയോഗിക്കുവാൻ പാടുള്ളൂ. അവയിൽ തന്നെ പ്രസിദ്ധപദങ്ങൾക്ക് അപ്രസിദ്ധങ്ങളായിട്ടുള്ളവയെക്കാൾ മുമ്പു കൊടുക്കുകയും വേണം. ഒരുദിക്കിൽകൂടി സംസ്കൃതപദങ്ങൾ പ്രയോഗിച്ചാൽ വിരോധമില്ല. രണ്ടോ മൂന്നോ ഭാഷാശബ്ദങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുന്ന അർത്ഥത്തെ ചിലപ്പോൾ ഒരു സംസ്കൃതപദംകൊണ്ടു വെളിവാക്കാൻ കഴിയും. അങ്ങിനെയുള്ള ദിക്കിൽ അന്വയം ദീർഘിച്ച് അർത്ഥത്തിന്നു വ്യക്തി പോരാതെ വരുമെന്നു തോന്നിയാൽ അവിടെ ആ വക സംസ്കൃതപദങ്ങളെത്തന്നെ പ്രയോഗിക്കണം. ഒരു വാക്യാർത്ഥം മനസ്സിലാവാതെയിരിക്കുന്നതിനെക്കാൾ വളരെ ഭേദം ഒരു ശബ്ദത്തിന്റെ മാത്രം അർത്ഥം മനസ്സിലാവായ്കയാണെന്നു പറയേണ്ടതില്ലല്ലോ. വാക്യാർത്ഥം മനസ്സിലാവാനുള്ള ക്ലേശത്തെക്കാൾ പദാർത്ഥം മനസ്സിലാവാനുള്ള ക്ലേശം ലഘുവായിരിക്കുന്നതാണ്. പിന്നെ, പദ്യരചനയിൽ അനുവദിച്ചിട്ടുള്ളവയാണെങ്കിലും ഗദ്യ

ചനയിൽ വരുമ്പോൾ യോജിപ്പില്ലാതെയായിത്തീരുന്ന ചില പ്രയോഗങ്ങളുണ്ട്. അവയെ വൎജ്ജിക്കേണ്ടതുതന്നെയാകുന്നു.

ഇനി കൎമ്മണിപ്രയോഗത്തെപ്പറ്റിയാണ് കുറഞ്ഞൊന്നു നിരൂപിക്കുവാനുള്ളത്. മലയാളഗദ്യമെഴുത്തിൽ ആ പ്രയോഗമിഷ്ടമില്ലാത്ത വിദ്വാന്മാർ അധികമുണ്ട്. എങ്കിലും അതു തീരെ അനാവശ്യമാണെന്ന് അവരാരും വാദിക്കുമെന്നു തോന്നുന്നില്ല. പണ്ടത്തെ മലയാളഗദ്യങ്ങളിൽ ആ പ്രയോഗം കുറവാണ് എന്നുള്ള വാസ്തവം തന്നെ; ഇപ്പോഴത്തെ ഉത്തമരീതിയിലുള്ള സംഭാഷണത്തിലും കുറവാണ് എന്നതും സമ്മതിക്കുവാനൊരുക്കമാണ്. പക്ഷെ ആ കാരണങ്ങളെക്കൊണ്ട് ഇപ്പോഴത്തെ ഗദ്യരചനാരീതിയിലും അതനാവശ്യമാണെന്നു വരുന്നുണ്ടോ എന്നാണ് സംശയം. ഈ വിഷയത്തെ തുടരുന്നതിന്നുമുമ്പായി ഇവിടെ ഒരു സംഗതി പറവാനുണ്ട്. അതിനെ മനസ്സിരുത്താതെ വിട്ടുകളയുവാൻ പാടില്ല. വളരെ പുഷ്ടിയെ പ്രാപിക്കാത്ത ഒരു ഭാഷയിൽ അതിസൂക്ഷ്മങ്ങളായ ഓരോ അഭിപ്രായങ്ങളെ ഗദ്യമെഴുത്തുകാർ എത്രത്തോളം പ്രകാശിപ്പിക്കുവാനുത്സാഹിക്കുന്നുവോ അത്രത്തോളം ആ ഭാഷയിലുള്ള പദങ്ങളുടേയും വിവിധപ്രയോഗങ്ങളുടേയും ദാരിദ്ര്യത്തെ അവൎക്കനുഭവിപ്പാനിടവരുന്നുവെന്നും തൽപരിഹാരമായി അവർ കഴിയുന്നതും പുതിയതായ ഓരോ പ്രയോഗങ്ങളെ ആ ഭാഷയിൽ നടപ്പാക്കുവാൻ ശ്രമം ചെയ്യുന്നുവെന്നുമുള്ള കാൎയ്യത്തിൽ ആൎക്കും വാദമുണ്ടാവാൻ പാടുള്ളതല്ല; എന്തെന്നാൽ അങ്ങിനെയല്ലാതെ ഏതൊരു ഭാഷയും പുഷ്ടിയെ പ്രാപിക്കുന്നതല്ല. എന്ന് എല്ലാവരും സമ്മതിക്കുന്നതാണ്. മുമ്പില്ലാത്ത അനേകം പുതിയ അഭിപ്രായങ്ങളെ മലയാളഭാഷയിൽ കൊണ്ടുവരുവാൻ ഗദ്യമെഴുത്തുകാർ ഇപ്പോൾ ഉത്സാഹിക്കുന്നുണ്ട് എന്നതും പരക്കെ സമ്മതമാകുന്നു. അതിനാൽ മുമ്പു നടപ്പില്ല എന്ന കാരണത്താൽ ഇപ്പോഴത്തെ ഗദ്യമെഴുത്തിൽ കൎമ്മണിപ്രയോഗം അനാവശ്യമാണ്

എന്ന യുക്തി നിലനില്ക്കുന്നതല്ല. എന്നാൽ, അതുകൊണ്ട് ആ പ്രയോഗം മലയാളത്തിൽ വളരെ ഭംഗിയുള്ളതാണ് എന്നു ഞങ്ങൾ സാധിക്കുന്നില്ല; പരിചയം പോരാഞ്ഞിട്ടാണോ എന്നറിഞ്ഞില്ല, ഭംഗി കുറഞ്ഞു കഷ്ടിയായിട്ടുതന്നെയാണ് തോന്നുന്നത്. എങ്കിലും ശാസ്ത്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന ചില ദിക്കിൽ അർത്ഥത്തിനു സംശയം വരാതിരിപ്പാനും മറ്റും ആ പ്രയോഗം അത്യന്താവശ്യമാകുന്നവ ചിലതുള്ളത് അനുഭവസിദ്ധമാണുതാനും.

എന്നാൽ മുൻപറഞ്ഞ വിദ്വാന്മാർ കർമ്മണിപ്രയോഗത്തിൽ അനിഷ്ടം തോന്നുന്നതിനു കാരണമില്ലെന്നില്ല. എന്തെന്നാൽ ചില ഗദ്യമെഴുത്തുകാർ ആവശ്യമില്ലാത്ത ദിക്കിൽകൂടി അതു സ്വച്ഛമായി പ്രയോഗിക്കുന്നതു കാണുന്നുണ്ട്. അതു കഴിയുന്നേടത്തോളം കുറയ്ക്കേണ്ടതാണെന്നു പറയുകയല്ലാതെ അതിന്നു ഒരു വ്യവസ്ഥ കല്പിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല.

ഇനി പറയുവാൻ ഭാവിക്കുന്ന സംഗതി, വളരെ സാരമായിട്ടുള്ളതല്ലെങ്കിലും അതിനെ വിട്ടുകളയുവാൻ പാടില്ല. മിക്ക എഴുത്തുകാർക്കും ചില പ്രത്യേകജാതി പദങ്ങളേയും വാക്യങ്ങളേയും ഇടക്കിടക്കു പ്രയോഗിക്കുന്നതിനുള്ള ഒരു വാസന സഹജമായിട്ടുള്ളതായി കാണുന്നുണ്ട്. നിത്യപരിചയംകൊണ്ട് ആ ന്യൂനതയെ അവർ സ്പഷ്ടമായിക്കാണുകയില്ല. ഈ തത്വം മനസ്സിലാക്കിയതിന്റെശേഷം ഈ ലേഖകൻതന്നെ സ്വന്തം ലേഖനങ്ങളെ പലതും പരിശോധിച്ചുനോക്കിയപ്പോൾ പലേടത്തും മേൽപ്പറഞ്ഞ ന്യൂനത കണ്ടെത്തുന്നതിന്നിടയായിട്ടുണ്ട്. വാസ്തവത്തിൽ അതില്ലാതെയിരിക്കുന്നതുതന്നെയാണ് ഭംഗി. അതിനാൽ ആ കാര്യത്തിലും മനസ്സിരുത്തേണ്ടതാകുന്നു.

ഗദ്യമെഴുതുന്ന കാര്യത്തിൽ പ്രധാനമായിട്ടൊരു തത്വം കൂടി ധരിക്കേണ്ടതായിട്ടുണ്ട്. ഏതു വിഷയത്തെപ്പറ്റി എഴുതേണമെന്നുദ്ദേശിക്കുന്നുവോ ആ വിഷയത്തിന്റെ സ്വരൂപജ്ഞാനം നല്ലവ

ണ്ണം ഉള്ളിലുണ്ടായിരിക്കണം. അതാണ് ഒന്നാമതായിട്ടു വേണ്ടത്. പിന്നെ അതിന്റെ ഏതേതാംശത്തെയാണ് തൽക്കാലം പ്രതിപാദിക്കുവാൻ വിചാരിക്കുന്നത് എന്ന് ആലോചിച്ചു നിശ്ചയിക്കണം. അതിന്റെ ശേഷം ആദ്യം മുതൽ അവസാനം വരെ പൂർവ്വാപരവിരോധം കൂടാതെ അതിനെ പ്രതിപാദിച്ച് തലയിൽ തയ്യാറാക്കി വെക്കണം. തദനന്തരം ഉത്തമന്മാരായ മലയാളികൾ സംസാരിക്കുന്ന രീതിയെ അനുസരിച്ച് എഴുതിത്തുടങ്ങുന്നതായാൽ അത് ഒരു നല്ല രീതിയിലുള്ള ഗദ്യമെഴുത്താവാതെയിരിക്കുകയില്ല.



## ൭൭. നാടകം.



---

നാടകീയമായ അഭിനയം നാട്യം, നൃത്തം, നൃത്യം എന്നു മൂന്നുവിധമാകുന്നു. താണ്ഡവം എന്നും ലാസ്യം എന്നും രണ്ടുവക പിന്നെ ചേർക്കപ്പെട്ടവയാകുന്നു. ഈ അഞ്ചുവിധമുള്ളവയിൽ നാട്യമാണ് ശരിയായ നാടകവിദ്യ. വാഗ്വ്യാപാരത്തോടു കൂടിയ അഭിനയത്തിന്നാണ് നാട്യം എന്നു പറയുന്നത്. വാക്കു കൂടാതെയുള്ള അഭിനയം നൃത്യമാകുന്നു. വെറും പാദന്യാസത്തിന്നു നൃത്തമെന്നും പറയുന്നു. ഒടുക്കം പറഞ്ഞിട്ടുള്ള താണ്ഡവം, ലാസ്യം എന്ന രണ്ടു വക കേവലം നൃത്തത്തിന്റെ വകഭേദമാകുന്നു. ഇതുകൊണ്ടു പണ്ടത്തെ കാലത്ത് അഭിനയത്തിന്നും നൃത്തത്തിന്നും അടുത്ത സംബന്ധമുണ്ടായിരുന്നുവെന്നു കാണുന്നു.

എല്ലാ നാടകീയകൃതികൾക്കും രൂപകമെന്നാണ് സാധാരണ പേർ പറഞ്ഞുവരുന്നത്. മനുഷ്യസ്വഭാവത്തെയും അനുഭവങ്ങളെയും സംഗ്രഹിക്കുകയും സ്വാഭാവികമായുള്ള രാഗാദിചിത്തവൃത്തികളെ യഥാവിധി പ്രദർശിപ്പിക്കുകയുമാകുന്നു അതുകൊണ്ടുള്ള ഫ

ഖ്യ ഉദ്ദേശ്യം. നാടകഗ്രന്ഥങ്ങൾ രൂപകമെന്നും ഉപരൂപകമെന്നും രണ്ടു വകയായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. രൂപകം പത്തുവിധമായും ഉപരൂപകം പതിനെട്ടുവിധമായും പിന്നെയും വിഭാഗിക്കപ്പെട്ടിട്ടുണ്ട്. താഴെ കാണിക്കുന്ന ശ്ലോകംകൊണ്ടു രൂപകത്തിന്റെ പത്ത് അംഗങ്ങളേയും അറിയാവുന്നതാണ്.

"നാടകം സപ്രകരണം ഭാണഃ പ്രഹസനം ഡിമഃ
വ്യായോഗസമവാകാരൌ വീഥ്യങ്കേഹാമൃഗാ ദശ."

നാടകം—നാട്യസംബന്ധമായ കൃതികളിൽവെച്ച് ഏററവും തികഞ്ഞതു നാടകമാകുന്നു. അതിലെ കഥാവിന്യാസം പ്രസിദ്ധമായിട്ടുള്ളതായിരിക്കണം. കഥ ഇതിഹാസങ്ങളിൽനിന്നോ പുരാണങ്ങളിൽനിന്നോ മാത്രമേ തിരഞ്ഞെടുക്കാവൂ; അല്ലെങ്കിൽ, ഏതാനും ഐതിഹ്യമായും ഏതാനും കവിയുടെ മനോധർമ്മമായുമിരിക്കാം. നായകൻ ഒരു രാജാവോ അല്ലെങ്കിൽ ദേവന്മാരിൽ ഒരാളോ ആയിരിക്കണം. അതിലെ രസം ശൃംഗാരപ്രധാനമായോ വീരപ്രധാനമായോ ഇരിക്കണം. കഥാരചന സുഗമമായും അസംബന്ധം കൂടാതെയുമിരിക്കണം. അനാവശ്യമായ ഉപകഥകളെക്കൊണ്ട് കഥ ദുഷിക്കരുത്. വാചാവിന്യാസങ്ങളെല്ലാം സ്പഷ്ടമായും പരിഷ്കൃതമായുമിരിക്കണം. കൃതി അഞ്ചങ്കത്തിൽ കുറയാതെയും പത്തങ്കത്തിൽ കവിയാതെയുമിരിക്കണം.

കഥാസംഭവം ഏകസ്ഥലത്തുമാത്രമേ പാടുള്ളുവെന്നോ ഇത്ര ദിവസത്തിന്നകത്തു സംഭവിച്ചതേ വല്ലൂ എന്നോ നിയമമില്ല. 'ഉത്തരരാമചരിതം' ഇതിന്നു ദൃഷ്ടാന്തമാകുന്നു. ശോകപര്യവസാനമായ നാടകം ഹിന്തുക്കളുടെ ഇടയിൽ ഇല്ല. വ്യസനകരമായ സംഭവങ്ങൾ നിഷേധിക്കപ്പെട്ടിരിക്കുന്നു. വധം രംഗത്തിൽ വെച്ചു പാടില്ല.

മററുള്ള രൂപകാംഗങ്ങളേക്കാൾ നാടകമാണ് അധികം നട

ട്ടുള്ളത്. ശാകുന്തളം, മുദ്രാരാക്ഷസം, വേണീസംഹാരസം, അനഘരാഘവം മുതലായവ അതിന്റെ ചില ഉദാഹരണങ്ങളാകുന്നു.

ഒരു നാടകത്തിന്റെ സാമാന്യരചന—എല്ലാ നാടകവും ഒരു നാന്ദിയോടുകൂടിയല്ലെങ്കിൽ മംഗളപൂർവ്വകം ആരംഭിക്കുന്നു. സാധാരണയായി ഒന്നോ രണ്ടോ അതിലധികമോ ശ്ലോകങ്ങൾ നാന്ദിയായി കാണുന്നുണ്ട്. വേണീസംഹാരത്തിൽ ആറു നാന്ദിശ്ലോകങ്ങളുണ്ട്. സൂത്രധാരനാണ് നാന്ദിചൊല്ലുക പതിവ്. അതിന്റെ ശേഷം ഗ്രന്ഥകർത്താവിനെപ്പററി കുറച്ചു പറയും. അതു മിക്കതും സ്തുത്യമായിട്ടാണ്. അതു സാധാരണയായി ഗ്രന്ഥകർത്താവിന്റെ കൃതിതന്നെയും ചിലതിൽ അന്യന്റേതും ആയിരിക്കും. എന്നാൽ കാളിദാസന്റെ കൃതികൾക്ക് ഒരു വിശേഷമുണ്ട്. അദ്ദേഹത്തിന്റെ ഈ മാതിരി മുഖവുരകൾ വളരെ വിനയത്തോടുകൂടിയും തന്റെ കൃതിയിൽ തെററുകൾ ധാരാളമുണ്ടെന്നു സ്ഥാപിച്ചുമാകുന്നു.

സഭ്യന്മാരോടു വന്ദനം പറഞ്ഞതിന്റെ ശേഷം പ്രസ്താവന തുടങ്ങുന്നു. പ്രസ്താവനയിൽ ഒരു പാത്രവും പ്രവേശിക്കും. രംഗത്തിൽനിന്ന് ഒരു പാത്രം പോയാൽ ഉടനെ മറെറാന്നു പ്രവേശിക്കണം. ഒരങ്കത്തിന്നിടയ്ക്ക് ഒരിക്കലും രംഗം ഒഴിഞ്ഞുകണ്ടുകൂട എന്നാണ് നിയമം. ഒരങ്കത്തിന്റേയും മറെറാരങ്കത്തിന്റേയും ഇടയ്ക്കുള്ള സമയത്തെ വിഷ്കംഭം, പ്രവേശകം എന്നുവയെക്കൊണ്ടു പൂരിപ്പിക്കുന്നു.

രംഗത്തിൽനിന്ന് എല്ലാ പാത്രങ്ങളും പോവുകയാകുന്നു ഒരങ്കം അവസാനിച്ചുവെന്നതിന്റെ ലക്ഷണം. നാടകം ആരംഭത്തിലെപ്പോലെ ഒരു മംഗളസഹിതം അവസാനിക്കുന്നു. സകല ജനങ്ങൾക്കും ശ്രേയസ്സിനേയും അഭ്യുദയത്തേയും നൾകട്ടേ എന്ന ഒരു പ്രാർത്ഥനയായിരിക്കും മംഗളത്തിലെ താല്പര്യം. ഒരു പ്രധാനപാത്രമാണ് അതു ചൊല്ലുക പതിവ്.

പ്രകരണമെന്നതു രൂപകത്തിന്റെ ഒരംഗമാണല്ലോ. അതി

ലെ വിഷയം ഒരു പ്രധാനജനസമുദായത്തിന്റെ കാലക്ഷേപത്തെ യഥാൎത്ഥമായി പ്രകാശിപ്പിക്കുന്നതിന്നു കെട്ടിച്ചമച്ച ഒരു കൃത്രിമകഥയായിരിക്കും. രസം ശൃംഗാരപ്രധാനമായുമിരിക്കും. ഇതിന്നു പ്രമാണം:—

“ഭവേൽപ്രകരണേവൃത്തം ലൌകികംകവികല്പിതം
ശൃംഗാരോംഗീനായകസ്തു വിപ്രോമാത്യോഥവാ വണിക്.
സാപായധൎമ്മകാമാൎത്ഥപരോധീരപ്രശാന്തകഃ

മൃച്ഛകടികവും മാലതീമാധവവും പ്രകരണത്തിൽ ചേൎന്നവയാകുന്നു. നാടകം, പ്രകരണം എന്നിവയെപ്പോലെ നാടിക, പ്രകരണിക എന്നു രണ്ടു വകയുണ്ട്. അവ ഉപരൂപകത്തിൽ ചേൎന്നവയാകുന്നു. അവയ്ക്കു നാലങ്കമേ പാടുള്ളൂവെന്നു നിർബ്ബന്ധമുണ്ട്. രത്നാവലി നാടികയാകുന്നു. ഇനി ത്രോടകം എന്നൊരുവകയുണ്ട്. അതിന്ന് അഞ്ചോ ഏഴോ എട്ടോ ഒമ്പതോ അങ്കമാവാം. വിഷയം ഏതാനും മാനുഷമായും ഏതാനും ദിവ്യമായുമിരിക്കും. വിക്രമോൎവ്വശീയം ത്രോടകമാകുന്നു.

വിക്രമോൎവ്വശീയം, മാലതീമാധവം മുതലായ പ്രസിദ്ധങ്ങളായ കൃതികൾ ഇപ്പോൾ മലയാളികൾക്കു ധാരാളം പരിചയമുള്ള ഗ്രന്ഥങ്ങളാകയാൽ അവ ഇന്ന ഗണത്തിൽ ചേൎന്നവയാകുന്നുവെന്നു കാണിപ്പാൻ വേണ്ടിയാണ് നാടകമെന്നു പ്രകൃതത്തെ വിട്ടു കുറച്ചു പറഞ്ഞത്.



## ൬൮. ഴ എന്നക്ഷരം.

‘ഴ’ എന്ന അക്ഷരം ദ്രാവിഡഭാഷകളിൽ ഒരു പ്രത്യേകശബ്ദത്തിന്റെ സംജ്ഞയാകുന്നു. ഇപ്പോൾ അതു തമിഴിലും മലയാളത്തിലും മാത്രമേ നടപ്പുള്ളൂ. ഇത് ജ, ല (ള) ര എന്ന അക്ഷരങ്ങൾ കൂ

ട്ടിച്ചേൎത്തിട്ടുള്ള ഒരു ഉച്ചാരണമാകുന്നു. ശുദ്ധതമിഴരാണ് ഇതിനെ ശരിയായി ഉച്ചരിക്കുന്നത്.

ഈ അക്ഷരത്തെ യൂറോപ്യഭാഷകളിൽ ഉച്ചരിക്കുന്നതിന്നു ചില പാശ്ചാത്യപണ്ഡിതന്മാർ ഓരോരുത്തർ ഓരോ അക്ഷരങ്ങളെ ആശ്രയിച്ചിരിക്കുന്നവയെ കാണിക്കുന്നു.

ഡിഗൻബാൾഗ് എന്നാളാൾ 'ഴ' എന്നതിന്നു പകരം 'ർള' എന്നും 'ർഹള' എന്നും ഉപയോഗിച്ചിരിക്കുന്നു. ബെശി എന്നാൾ 'ഴ' എന്നതിന്നു പകരം 'ഌ' എന്നുപയോഗിച്ചിരിക്കുന്നു. എല്ലിസ് 'സ്ഹ' എന്നും ആൻഡേർസൻ 'റ' എന്നും ബൊബിൻക്ലൻ 'സ്ഹ' എന്നും കാൾഡ്വൽ 'റ' എന്നുമാണ് ഉപയോഗിച്ചിരിക്കുന്നത്.

നോറിയസ് എന്നാൾ 'ഴ' എന്ന അക്ഷരത്തെപ്പറ്റി ഇങ്ങിനെ പറയുന്നു:— "ഇംഗ്ലീഷിലാകട്ടെ അന്യയൂറോപ്യഭാഷകളിലാകട്ടെ 'ഴ' എന്നതിന്നു ശരിയായ ഉച്ചാരണമില്ല. അതു 'റ' എന്നും 'ള' എന്നും കൂട്ടിച്ചേൎത്തിട്ട് നാവ് അണ്ണാക്കിൽ മുട്ടിച്ചു പുറപ്പെടുവിക്കുന്ന ഒരു ശബ്ദമാകുന്നു." അയാൾ 'എഴുത്ത്' എന്ന വാക്ക് അയാളുടെ ഭാഷയിൽ 'എർളുത്ത്' എന്നെഴുതുന്നു.

തമിഴിൽ വളരെ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള കാൾഡ്വൽ എന്ന പാതിരിയുടെ അതിനെപ്പറ്റിയുള്ള അഭിപ്രായം താഴെ ചേൎക്കുന്നു:— "ഈ പ്രത്യേകദ്രാവിഡാക്ഷരം തമിഴിൽ മാത്രമേ കാണുന്നുള്ളൂ. തെക്കെ തമിഴ്രാജ്യത്തു സാധാരണയായി ജനങ്ങൾ അതിനെ 'ള' എന്നാണ് ഉച്ചരിക്കുന്നത്. കൎണ്ണാടകഭാഷയിലും 'ഴ' എന്നതിന്നു പകരം 'ള' എന്നുപയോഗിക്കുന്നു. തഞ്ചാവൂരും പുതുച്ചേരിക്കും മദ്ധ്യേയുള്ളവർ അതിനെ 'ഷ്' എന്നും ഷ എന്നും ഉച്ചരിക്കുന്നു. മദിരാശിയിലും അതിന്നു സമീപമുള്ള പ്രദേശങ്ങളിലും ആ അക്ഷരം മിക്കവാറും ലോപിച്ചുപോയിരിക്കുന്നു. മദിരാശിയിൽനിന്നു മുന്ദ്രദിവസാന്ത വഴി വടക്കോട്ടു പോയാൽ തെലുങ്കുരാജ്യമായി

അവിടെ ആ അക്ഷരം തീരെ ഇല്ലാതായിരിക്കുന്നു. അതിന്നുപകരം സാധാരണയായി അവിടങ്ങളിൽ 'ഡ' എന്ന അക്ഷരമാണ് ഉപയോഗിച്ചുവരുന്നത്. തമിഴിൽ 'കീഴ്ന്ത്' എന്നതിന്നു തെലുങ്കിൽ 'കിന്ദ്' എന്നും തമിഴിൽ 'വിഴുംകു' എന്നതിന്നു തെലുങ്കിൽ 'വിങ്കു' എന്നും കാണുന്നു. ഇതുകൊണ്ടു 'ഴ' എന്നക്ഷരം ആദ്യം തെലുങ്കുഭാഷയിൽ ഉണ്ടായിരുന്നില്ലെന്നു പറവാൻ പാടില്ല. ഉച്ചാരണം ക്രമേണ ലോപിച്ച് ഇല്ലാതെയായി എന്നു വിചാരിപ്പാൻ പാടുള്ളൂ. ഇതിന്നു ദൃഷ്ടാന്തം ഇപ്പോൾ മദിരാശിയിൽതന്നെ കാണ്മാനുണ്ട്. അവിടെ 'കീഴ്' എന്നതു 'കീള്' എന്നാണ് ഉച്ചരിക്കുന്നത്."

ഈ വക അഭിപ്രായങ്ങളെക്കൊണ്ടു സാധിക്കുന്നതെന്തെന്നാൽ 'ഴ' എന്നതു ദ്രാവിഡഭാഷകളിൽമാത്രം കാണുന്ന ഒരക്ഷരമാണെന്നും അന്യാക്ഷരങ്ങളെക്കൊണ്ട് അതിന്റെ ഉച്ചാരണത്തെ കാണിപ്പാൻ പ്രയാസമാണെന്നുമാകുന്നു.

എന്നാൽ ഇതു ദ്രാവിഡഭാഷയിൽ മാത്രമേ കാണുന്നുള്ളുവെന്നു പറവാൻ പാടില്ല. ഹിമവാന്റെ വടക്കുവശമുള്ള ചില അപരിഷ്കൃതജനങ്ങളുടെ ഇടയിലും ഈ അക്ഷരം കാണ്മാനുണ്ട്.

ഹോഡ്ജ്സൻ എന്നാൾ ഇതിനെപ്പററി ഇങ്ങിനെ പറയുന്നു:—"ഈ അക്ഷരം ആര്യന്മാരുടെ ഇടയിലില്ല. അവരുടെ സംസർഗ്ഗം അധികമുള്ള (ദ്രാവിഡ) രാജ്യങ്ങളിലും ഏതു തീരെ ഇല്ലാതായിരിക്കുന്നു. കൎണ്ണാടകഭാഷയിൽനിന്നും തെലുങ്കുഭാഷയിൽനിന്നും ആ അക്ഷരം തീരെ പോയിരിക്കുന്നു. ഒരേ ധാതുവിൽനിന്നു ജനിച്ച 'ഴ' എന്ന അക്ഷരത്തോടുകൂടിയ ചില വാക്കുകളിൽ തെലുങ്കും കൎണ്ണാടകവും ആ അക്ഷരത്തിന്നുപകരം അന്യാക്ഷരങ്ങളെ ഉപയോഗിക്കുന്നു. ഇതിന്നു ചില ഉദാഹരണങ്ങൾ താഴെ കാണിക്കാം:—

| തമിഴ് | മലയാളം | തെലിങ്ക | കൎണ്ണാടകം |
|---|---|---|---|
| കോഴി | കോഴി | കോഡി | കോളി |
| ഏഴ് | ഏഴ് | ഏഡു | ഏളു |
| എഴുനൂറു | എഴുനൂറ് | ഏഡ്നൂറു | എളുനൂറു |
| മഴൈ | മഴ | വാന | മളെ |
| കീഴ് | കീഴെ | കിന്ദ | കെളഗെ. |

മേൽകാണിച്ച ഉദാഹരണങ്ങളെക്കൊണ്ട് 'ഴ' എന്നക്ഷരത്തിന്നു സാധാരണയായി തെലുങ്കിൽ 'ഡ' എന്നും കൎണ്ണാടകത്തിൽ 'ള' എന്നുമുള്ള അക്ഷരങ്ങളാണ് ഉപയോഗിക്കുന്നതെന്നു കാണുന്നു.

ശബ്ദമഞ്ജരി എന്നൊരു തമിഴ് ഗ്രന്ഥത്തിൽ 'ഴ' എന്നതിന്നും 'ള' എന്നതിന്നും ഭേദമില്ലെന്നു പറയുന്നുണ്ട്. ഇതിന്നു ചില ദൃഷ്ടാന്തങ്ങൾ:—കഴകം=കളകം; ചോഴം=ചോളം; ഉഴുന്നു=ഉളുന്നു.

സംസ്കൃതത്തിൽ പാണിനി 'ഡലയോരഭേദഃ' എന്നു പറഞ്ഞിരിക്കുന്നതിനെ അനുസരിച്ചാണ് ശബ്ദമഞ്ജരിക്കാരൻ 'ഴളയോരഭേദഃ' എന്നു പ്രയോഗിച്ചിരിക്കുന്നത്. രണ്ടായാലും 'ഴ' എന്നക്ഷരം ഒരു പ്രത്യേകദ്രാവിഡാക്ഷരമാകുന്നു. അത് ആൎയ്യന്മാരുടെ ശബ്ദമഞ്ജരിയിലില്ലാത്തതിനാൽ അവരുടെ സംസൎഗ്ഗം വന്നപ്പോൾ ക്രമേണ ഇല്ലാതെയായിത്തുടങ്ങി.



## ൫൯. അമ്പാടി കുഞ്ഞികൃഷ്ണപ്പൊതുവാൾ.

'പൊതുവാളമ്പാടി പൂവമ്പഴം.'



ഭാഷാകവികളുടെ കൂട്ടത്തിൽ കുഞ്ഞികൃഷ്ണപ്പൊതുവാളുടെ പേര് മലയാളികൾക്കു പരിചയമുണ്ടെങ്കിലും അദ്ദേഹത്തിന്റെ കൃതികൾ വായിച്ചിട്ടുള്ളവർ വളരെ ചുരുക്കമാകുന്നു. ഗോവിന്ദപ്പിള്ള തന്റെ "ഭാഷാസാഹിത്യചരിത്ര"ത്തിൽ ഈ കവിയുടെ യോഗ്യതയ്ക്കു തക്കതായ ഒരു സ്ഥാനം കൊടുത്തിട്ടുണ്ടോ എന്നു സംശയമാണ്. പൊതു-

വാളുടെ കൃതികളെ ഗോവിന്ദപ്പിള്ളയും ശേഖരിച്ചു പരിശോധിപ്പാൻ ഇടവരാഞ്ഞതിനാലായിരിക്കാം അദ്ദേഹത്തിന്റെ പേരിൽ ആ ന്യൂനത എന്നു ഞങ്ങൾ വിശ്വസിക്കുന്നു.

കുഞ്ഞിക്കൃഷ്ണപ്പൊതുവാൾ 987-മകരമാസത്തിൽ തൃശ്ശിവപേരൂര് സ്വഗൃഹമായ അമ്പാടി എന്ന പൊതുവാൾഭവനത്തിൽ ജനിച്ചു. പൊതുവാളുടെ ബാല്യകാലത്തെപ്പററി വിശേഷിച്ചൊന്നും പറവാനില്ല. യൌവനാരംഭത്തിൽ ക്ഷേത്രത്തിൽ പ്രവൃത്തിയായിരുന്നു. അമ്പാടിപ്പൊതുവാൾക്ക് വടക്കുന്നാഥൻ ക്ഷേത്രത്തിൽ വളരെ അധികാരങ്ങളും അവകാശങ്ങളുമുണ്ട്. തറവാട്ടിലെ ചെറുപ്പക്കാരാണ് ക്ഷേത്രത്തിലെ പ്രവൃത്തി നടത്തിവരിക പതിവ്. അതിനെ അനുസരിച്ച് കുഞ്ഞിക്കൃഷ്ണപ്പൊതുവാളും തന്റെ ചെറുപ്പത്തിൽ ആ പ്രവൃത്തി നടത്തിയിരുന്നു. അതോടുകൂടി വിദ്യാഭ്യാസവും ചെയ്തുപോന്നു. തൃശ്ശിവപേരൂര് താഴക്കാട്ട് നാണുപ്പൊതുവാള് എന്നു പ്രസിദ്ധനായ ഒരു വിദ്വാനുണ്ടായിരുന്നു; അദ്ദേഹത്തിന്റെ അടുക്കലാണ് പഠിച്ചിരുന്നത്. കൊച്ചിദിവാന്മാരായ തോട്ടക്കാട്ട ശങ്കുണ്ണിമേനോൻ, കൊച്ചുഗോവിന്ദമേനോൻ എന്ന രണ്ടു സോദരന്മാരും നാണുപ്പൊതുവാളുടെ ശിഷ്യന്മാരായിരുന്നു. കുഞ്ഞിക്കൃഷ്ണപ്പൊതുവാളും ആ മഹാന്മാരും സഹപാഠികളായിരുന്നതിനാൽ അവർ മുഖാന്തരം അവരുടെ അച്ഛനായ ശങ്കരവാരിയത് ദിവാൻജി അവർകളുടെ സേവ പിന്നീട് പൊതുവാൾക്ക സമ്പാദിപ്പാൻ ഇടയായി. ഏകദേശം ഇരുപത്തഞ്ചു വയസ്സു പ്രായമായപ്പോൾ പൊതുവാൾ പഠിപ്പ് നിറുത്തിയിരിക്കണം. പ്രായേണ മലയാളികൾക്ക സഹജമായ മടി എന്നത് പൊതുവാളേയും ധാരാളമായി ബാധിച്ചിട്ടുണ്ടായിരുന്നതിനാൽ ശാസ്ത്രപരിശ്രമം ഒന്നും അദ്ദേഹം ചെയ്തില്ല. എങ്കിലും, സാധാരണ പറഞ്ഞുവരുന്ന 'ലോകവ്യുല്പത്തി' അദ്ദേഹത്തിന്നു നല്ലവണ്ണം ആയിട്ടുണ്ടായിരുന്നു എന്ന് അദ്ദേഹത്തിന്റെ പല സംസ്കൃതശ്ലോകങ്ങളെക്കൊണ്ടു സ്പഷ്ടമാകുന്നുണ്ട്. കവി

ത്യം, സംഗീതം, ചിത്രമെഴുത്തു മുതലായവകളിൽ വാസനയുള്ളവർ അതിനെ ചെറുപ്പത്തിൽതന്നെ പ്രകാശിപ്പിച്ചുതുടങ്ങുമെന്നതു നിർവ്വാദമാണല്ലോ. പുതുവാളും വളരെ ചെറുപ്പത്തിൽ തന്നെ കവിതയ്ക്കു ശ്രമിച്ചിരുന്നു. അദ്ദേഹത്തിന്റെ പ്രഥമത്തേതായ ആദ്യകവിത ഒരു താലോലപ്പാട്ടാകുന്നു. അദ്ദേഹത്തിന്റെ ഒരു മരുമകൾ ശിശുവായിരിക്കുമ്പോൾ അതിനെ ഉറക്കുവാൻവേണ്ടി ഉണ്ടാക്കിയതാണ്. അതിനെ താഴെ കാണിക്കുന്നു:—

(സുഭദ്രാഹരണത്തിൽ 'യോഗിനാഥന്റെ' എന്നപോലെ)

കുഞ്ഞിയെടുത്തുപാരം
കൊഞ്ചിക്കളിപ്പിക്കുമ്പോൾ
ഇഞ്ചികടിച്ച കാച്ചു കരയുമെന്നോ?
അമ്മയുമിങ്ങുവന്നെ-
ന്റമ്മിഞ്ഞിക്കുട്ടിക്കുന-
ല്ലമ്മിഞ്ഞതന്നു വാവാവുറക്കംപിന്നെ
കുഞ്ഞിക്കൈകൊണ്ടുതല്ലോ-
രമ്മിഞ്ഞതാങ്ങിക്കൊണ്ട്
കുഞ്ഞേ നീ കൂട്ടുകൂടെ കടിച്ചുകൊൾക
അച്ഛനിന്നിങ്ങുവന്നെൻ
കൊച്ചിനെയെടുത്തുംകൊ-
ണ്ടുച്ചത്തിൽ പാടിപ്പാടി കളിപ്പിച്ചീടും

അമ്പാടിപ്പുതുവാന്മാർ പണ്ടേക്കുപണ്ടേ തിരുവിതാംകോട്ടരാജാക്കന്മാരുടെ സേവകന്മാരായിരുന്നു. ഒരു കൃഷ്ണപ്പുതുവാളുടെ സേവ നിമിത്തം അന്നത്തെ തിരുവിതാംകോട്ടരാജാവ് അദ്ദേഹത്തിനു ഇല്ലിവാപത്രര് ഒരു വലിയ ഭവനം പണിയിച്ചു കൊടുക്കുകയും അവിടെ വളരെ വസ്തുക്കൾ പിടിച്ചു കൊടുക്കുകയും ചെയ്തു. പിന്നെ ചില പുതുവാന്മാർ തിരുവിതാംകോട്ട 'കാര്യക്കാരന്മാരായിട്ടുമുണ്ട്. ഇങ്ങിനെയുള്ള പഴമയെ അനുസരിച്ചു കുഞ്ഞികൃഷ്ണപ്പുതു

വാളും തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. 22-ൽ നാടുനീങ്ങിയ തമ്പുരാന്റെ കാലം കഴിഞ്ഞ ഉടനെയാണ് പുതുവാൾ അവിടെ ചെന്നുചേർന്നത്. അനന്തരം കലാശേഖരപ്പെരുമാളായ 36-ൽ നാടുനീങ്ങിയ മഹാരാജാവ് സവാരിക്കെഴുന്നെള്ളുമ്പോൾ പുതുവാൾ മുഖം കാണിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി വഴിയിൽ പലതവണ നിന്നിട്ടും സാധിച്ചില്ല. എങ്കിലും ചില സേവന്മാർവഴിയായി ഒരു ശ്ലോകം തിരുമനസ്സിലേക്കെത്തിച്ചുകൊടുപ്പാൻ പുതുവാൾക്കു തരമായി. ഉടനെ തിരുമുമ്പിൽ ചെല്ലുന്നതിന്നും സാധിച്ചു. അന്നുമുതൽ അവിടത്തെ സേവക്കുള്ള ആരംഭം തുടങ്ങി. തിരുവനന്തപുരത്തു ചെന്നിട്ട് ഉടനെ ഉണ്ടാക്കിയ കൃതി 'പട്ടാഭിഷേകം' എന്ന ഒരു തുള്ളലാകുന്നു. 22-ൽ നാടുനീങ്ങിയ തമ്പുരാന്റെ അന്ത്യസമയത്ത് അവിടെയുണ്ടായ കോലാഹലവും, പിന്നെ ആ തിരുമനസ്സിലെ തിരുവന്തളിക്കുണ്ടായ ആഘോഷത്തിന്റെ വർണ്ണനയും അതിന്റെ ശേഷം 36-ൽ നാടുനീങ്ങിയ മഹാരാജാവിന്റെ പട്ടാഭിഷേകമഹോത്സവവും മറ്റുമാണ് അതിലെ വിഷയം. ഈ തുള്ളൽ മഹാരാജാവിന്റെ തിരുമുമ്പിൽവെച്ചു പുതുവാൾതന്നെ ചൊല്ലിക്കേൾപ്പിക്കുകയാണുണ്ടായത്. പുതുവാളുടെ കണ്ഠം നല്ല സുഖമുള്ളതായിരുന്നതിനാലും അദ്ദേഹം വളരെ അനുഭവത്തോടെ ചൊല്ലിയതിനാലും അതു തിരുമനസ്സിലെ നല്ലവണ്ണം രസിപ്പിച്ചു; എന്നുതന്നെയല്ല, തന്റെ ജ്യേഷ്ഠനായ 22-ൽ നാടുനീങ്ങിയ മഹാരാജാവിന്റെ ചരമദശയെ വർണ്ണിക്കുന്ന ഭാഗം ചൊല്ലുന്ന സമയം തിരുമനസ്സിലെ കണ്ണിൽനിന്നു കണ്ണീര് ഇറ്റിറ്റുവീണു എന്നും കൂടി ഒരു കേൾവിയുണ്ട്. തുള്ളൽ അവസാനിച്ചപ്പോൾ മഹാരാജാവ് പുതുവാൾക്കു വീരചങ്ങല, പട്ടുകര മുതലായ സമ്മാനങ്ങൾ വളരെ കൊടുത്തു. സമ്മാനങ്ങൾ വാങ്ങി തിരുമുമ്പിൽനിന്നു പോന്നപ്പോഴേക്കും സേവന്മാരായും ഉദ്യോഗസ്ഥന്മാരായുമുള്ളവർ പലരും പുതുവാൾക്കു യഥാശക്തി സമ്മാനങ്ങൾ കൊടുക്കുകയുമുണ്ടായി. താമസിയാതെതന്നെ

പുത്തൂവാൾക്ക കൊട്ടാരത്തിൽനിന്നു 20 കലിയൻപണം ശമ്പളവും പതിഞ്ഞു.

അങ്ങിനെ അവിടെ താമസിക്കുമ്പോഴാണ് പുത്തൂവാൾ താഴെ കാണിക്കുന്ന ശ്ലോകങ്ങൾ ഉണ്ടാക്കി തിരുമുൽക്കാഴ്ച വെച്ചത്.

ഉലകീശ! വിഭോ! ഭവൽകൃപാണീ-
പരശാദ്ധ്യായുധജാലശാലതന്നിൽ
പലമാതിരികൾക്കുമുള്ള കുട്ടിയുട്ടി-
സ്ഥലമോരോന്നിലിരിപ്പതേഷ കണ്ടേൻ.
ഒരുവാളതിലുണ്ടപൂതനായ-
ക്കരവാളതിലമ്മഹാത്ഭുതമ്പുകേറി
ചിലടിക്കദ്രവിച്ചിട്ടുന്നു രാജൻ!
പലനാളുണ്ടുമഴക്കിടാഞ്ഞുമൂലം.

ഉടനെ പുത്തൂവാൾക്ക തേച്ചുകുളിപ്പാൻ എണ്ണ പതിവായി കൊടുപ്പാൻ കല്പനയായി. പിന്നെ കുറെക്കാലം തിരുവനന്തപുരത്തുതന്നെയായിരുന്നു പുത്തൂവാളുടെ താമസം. ഒരുതവണ തിരുമനസ്സിൽനിന്നു സവാരിയെഴുന്നെള്ളുന്ന സമയം ഒരു ചുവരിന്മേൽ ഇങ്ങിനെ ഒരു സമസ്യ കണ്ടു:—

“അട്ടിക്കിൽനിന്നാരകലേ മുറയിട്ടിടുന്നു.”

തിരിയെ എഴുന്നെള്ളിയ ഉടനെ പുത്തൂവാളെ വരുത്തി അതിനെ പൂരിപ്പിപ്പാൻ കല്പനയായി. താമസംകൂടാതെ തിരുമുമ്പിൽ വെച്ചുതന്നെ അതിനെ പൂരിപ്പിച്ചു. ആ ശ്ലോകം താഴെ ചേൎക്കുന്നു:—

മുക്കാലുവാശിയുമകന്നൊരുകാൽപ്പൊങ്ങു
ദ്ദുഷ്ടാലയെ വഴവവരാലൊരുഭീതിമൂലാ
പദ്യുക്കിടാവിനെയഹോമുഴവൻപൊറാഞ്ഞി-
ട്ടട്ടിക്കിൽനിന്നാരകലേമുറയിട്ടിടുന്നു.

ചാലക്കുടിക്കു സമീപം മുരിക്കുളം എന്ന ദേശത്തു പൊതുവാൾക്ക് ഒരു സ്ഥലമുണ്ടായിരുന്നു. അവിടത്തന്നെ തെക്കിൻകാട്ടിൽ എന്ന ഭവനത്തിലായിരുന്നു സംബന്ധവും. ഒരു തവണ തിരുവനന്തപുരത്തുനിന്നു പോന്നിട്ടു കുറെ അധികം ദിവസം മുരിക്കുളത്തു താമസിച്ചു. അക്കാലങ്ങളിൽ കൊച്ചിദിവാനായ ശങ്കരവാരിയരുടെ സേവയ്ക്കു കൂടക്കൂടെ പോവുകയും അദ്ദേഹത്തിന്നു ശ്ലോകങ്ങൾ ഓരോ വിഷയത്തിൽ ഉണ്ടാക്കിക്കൊടുക്കുകയും ചെയ്തിരുന്നു. അന്ന് ഒരു തവണ ഇരിഞ്ഞാലക്കുടെ വെച്ചു വാരിയന്മാരെല്ലാവരുംകൂടി അവിടത്തെ ക്ഷേത്രത്തിലെ സദ്യയ്ക്കു പൊതുവാന്മാർക്ക് അമ്പലവാസികളൊരുമിച്ച് ഇലവെപ്പാൻ പാടില്ലെന്നു വ്യവഹരിച്ചു. ഈ സങ്കടത്തെ പരിഹരിക്കുന്നതിന്നു പൊതുവാൾ ശങ്കരവാരിയര് ദിവാൻജിക്ക് ഒരു ഹരജിയായി കുറെ ശ്ലോകങ്ങൾ ഉണ്ടാക്കിക്കൊടുത്തു. അവയിൽ ഒന്നാകുന്നു താഴെ ചേർക്കുന്ന ശ്ലോകം:—

പണ്ടേമാമൂലമായിപ്പുലരുമൊരുമയേ–
ന്നുണ്ടുപോരുന്നകാര്യം
കൊണ്ടേതാനമ്പിലക്കീയിടെയരുചികരാവായ്–
ച്ചെന്നുകോയിമ്മകേറി.
പണ്ടാരക്കാരിയസ്ഥപ്രവരപരിസരേ–
ക്കെട്ടിതിൽകോട്ടമസ്സൽ–
പണ്ടങ്ങൾക്കായിവന്നന്നതുമിഹവല്ലതെ
സ്സങ്കടംമന്ത്രിവര്യ!

പൊതുവാന്മാർക്ക് അമ്പലവാസിസ്സദ്യയിൽ മുമ്പു കൊടുക്കണമെന്ന് ഒരു കല്പനയാണ് അതിന്നു ഫലമായിട്ടുണ്ടായത്. ഇപ്പോഴും ഇരിഞ്ഞാലക്കുടെ അമ്പലവാസിസ്സദ്യയിൽ പൊതുവാൾക്കാണ് ആദ്യം ഇലവെയ്ക്കുകയും വിളമ്പുകയും ചെയ്യുക.

കുറെക്കാലം അടുപ്പിച്ചു പൊതുവാളെ തിരുവനന്തപുരത്തു കാണായ്കയാൽ ശമ്പളം നിറുത്തുവാൻ തിരുമനസ്സിൽനിന്നു കല്പിച്ചു.

അതുകേട്ട ഉടനെ തിരുവനന്തപുരത്തുചെന്നു തന്റെ സങ്കടത്തെ തിരുമനസ്സറിവിക്കുന്നതിന്നു താഴെ ചേൎത്തിരിക്കുന്ന ശ്ലോകത്തെ തിരുമുൽകാഴ്ചവെച്ചു:—

കുന്നത്താറമ്പനെച്ചുട്ടൊരുപരമപുമാൻതമ്പുരാനാണ്സത്യം
നെഞ്ഞത്തെത്തച്ചോറിങ്ങാകിലുമടിയൻതൽപദാബ്ജംമറന്നാൽ
പാഞ്ഞാപ്പുട്ടങ്ങളിങ്ങുംപലവിധമുഴലുംഭാഗ്യഹീനക്കുറുമ്പാം-
കുഞ്ഞിക്കൃഷ്ണൻകാട്ടുംബതിനുഗതിഭവദ്വാരാധനംപണ്ടുപണ്ടേ.

36-ൽ നാടുനീങ്ങിയ തമ്പുരാന്റെ കാലം കഴിഞ്ഞതിന്റെ ശേഷം പുതുവാൾ തിരുവനന്തപുരത്ത് ഇരിപ്പ മതിയാക്കി. പിന്നെ മൂഴിക്കുളത്തു തന്നെയായിരുന്നു താമസം. ആയില്യംതിരുനാൾ മഹാരാജാവിന്റെ കാലത്ത് ഒരിക്കൽ തിരുവനന്തപുരത്തുപോയി ഒരു ശ്ലോകമെഴുതി തിരുമുമ്പിൽ വെച്ചിട്ടുള്ളതിനെ താഴെ ചേൎക്കുന്നു:—

"കായില്ലാമരമെന്നപോലെമരുവുംമാറല്ലപോലന്നെ-
പ്പോയാലോപഴുതേയനന്തമരുവുന്നാഹന്തദേഹാവധി
ആയില്യംതിരുനാളിൽവന്നവതരിച്ചുള്ളൊരുകല്പദ്രുമ-
ത്തുല്യോവലരന്നവണ്ണധരണൌവാഞ്ഛിച്ചതേകീടുവാൻ"

മൂഴിക്കുളത്തിരിക്കുമ്പോൾ വളരെ ഒറ്റശ്ലോകങ്ങളും ചില തുള്ളലുകളും ഉണ്ടാക്കീട്ടുണ്ട്. പുതുവാളുടെ ശകാരം സഹിപ്പാൻ പാടില്ലാത്തതാകുന്നു. ഒരു തവണ പുതുവാൾ പുഴയിലേക്കു കുളിപ്പാൻ പോയപ്പോൾ പുഴവക്കത്തുള്ള ചന്ത്രപ്പുരച്ചുവരിന്മേൽ പുതുവാളെക്കുറിച്ചു ദുഷ്യമായി,

"അമ്പാടിയെന്നുപറയുന്നൊരുപത്തനത്തിൽ
ഡംഭേറെയുള്ളൊരു നിവാസിയതായകൃഷ്ണൻ
വമ്പേറെയുള്ള ധരണീസുരനോടുതോററു
അമ്പോടുപോന്നുമരുവുന്നിതു കാട്ടുതന്നിൽ."

എന്നിങ്ങിനെ ഒരു ശ്ലോകം എഴുതിയിരിക്കുന്നതുകണ്ടു. അതു തന്റെ

നേരെ മുഷിച്ചിലുണ്ടായിരുന്ന ഒരു നമ്പൂരിയുടെ പണിയാണെന്നു പൊതുവാൾക്കു മനസ്സിലായിട്ട് ആ ശ്ലോകത്തിന്റെ താഴെ ഇപ്രകാരം രണ്ടു ശ്ലോകങ്ങൾ എഴുതി.

മുമ്പിൽത്താനങ്ങിറങ്ങാതൊളികളിത്തുടരും പദ്യകർത്താവിതേതോ
ഭ്രാന്തനായാളിപ്പോട്ടെ രഹസ്യരസമോടത്രവന്നിത്രമാത്രം
അമ്പത്താറക്ഷരത്തെച്ചുവരിലെഴുതിയോനെന്റെ ദുശ്ചേഷ്ടിതം ഞാൻ
അമ്പത്താറുള്ളരാജ്യത്തിലുമെഴുതിടുവൻ ഗദ്യപദ്യങ്ങളാക്കി.

യന്ത്രപ്പണിത്തരവശേന മഠത്തുറിന്ന-
ച്ചന്ത്രപ്പുരച്ചുവരുതന്റെ ദുർവാശിയാക്കി
മന്ത്രപ്പുരാകളിൽനില്ലുനിയെട്ടപത്തു-
പന്ത്രണ്ടുനാളിലകമങ്ങറിയിച്ചുവെക്കാം.

അത് ആ നമ്പൂരിയുടെ ഭാര്യയുടെ പ്രേരണയിന്മേലാണ് എഴുതിച്ചിട്ടുള്ളതെന്നു പിന്നെ അറിയുകയാൽ പൊതുവാൾ ആ സ്ത്രീക്കുംകൂടി ഇപ്രകാരം രണ്ടു ശ്ലോകങ്ങൾ എഴുതിയയച്ചു:—

........പാവധരിച്ചിടേണം
ഏറെക്കളിക്കാതെവസിക്കനല്ലൂ
മാറ്റുതിങ്ങുന്നരുചിന്തതാപം
മാറാതെപാറാക്കവനായുരന്തം.
ഒരുത്തനുണ്ടാംപ്രിയനെന്നുവെച്ചി-
ട്ടൊരുത്തനെക്കൊണ്ടുദുഷിക്കൊലാനീ
തരത്തിലേനല്ലപണിത്തരംഫലം
ഒരുത്തിനീമാറാതൊരുത്തനാണ്.

എന്തോ മുഷിച്ചിൽനിമിത്തം വേറൊരുസ്ത്രീയെക്കുറിച്ചു പൊതുവാൾ 'മാരാവാഹന' എന്നൊരു തുള്ളൽ ഉണ്ടാക്കീട്ടുണ്ട്. അത് അച്ചടിച്ചിട്ടില്ലെങ്കിലും വളരെ പ്രസിദ്ധിയുള്ള തുള്ളലാകുന്നു. അതു വളരെ ഭംഗിയായിട്ടുണ്ട്. പരിഹാസവും ശകാരവും ഇത്രതന്നായ

ന്നു പറവാൻ പാടില്ല. അത് ആ സ്ത്രീ കേട്ട ഉടനെ പുതുവാളുടെ അടുക്കൽ വന്ന് അബദ്ധം പിണഞ്ഞു എന്നു പറഞ്ഞു കാൽപിടിച്ചുവത്രെ!

തൃശ്ശിവപേരൂര് പൂരത്തിൽ പാറമേക്കാവുകാര്, തിരുവമ്പാടിക്കാര് എന്ന രണ്ടു കക്ഷിക്കാരെ വായനക്കാർ പ്രസിദ്ധമായി കേട്ടിരിക്കുമല്ലോ. അവരിൽ പാറമേക്കാവുകാരെ ദുഷിച്ചു വെണ്മണി മഹൻ നമ്പൂരിപ്പാട്ടു കുറെ ശ്ലോകങ്ങളും ഉണ്ടാക്കി. ആ കക്ഷിക്കാരനായ പുതുവാളും അതു കേട്ട ഉടനെ മറുപടിയായി നമ്പൂരിപ്പാട്ടിലേക്കും അഞ്ചെട്ടു ശ്ലോകങ്ങളും ഉണ്ടാക്കി അയച്ചു. അതു കിട്ടീട്ടു പിന്നെ അദ്ദേഹം എട്ടുകൊല്ലത്തേക്കു (പുതുവാളുടെ മരണപര്യന്തം) തൃശ്ശിവപേരൂർ കടന്നിട്ടില്ലെന്നു കഥ ഇവിടങ്ങളിൽ പ്രസിദ്ധമാണ്. അവയെ ഇവയിൽ പ്രസിദ്ധമാക്കുവാൻ പാടില്ലാത്തതിനാൽ ഇവിടെ ചേർക്കുന്നില്ല.

ഒരു തവണ പൂന്തോട്ടത്തു നമ്പൂരി അവിടെയുള്ള വേറൊരു സ്ത്രീയെക്കുറിച്ചു ദൂഷ്യമായി ഒരു കവിതയുണ്ടാക്കി. അതിന്നെതിരായി നമ്പൂരിയെ ശകാരിച്ച് ഒന്നുണ്ടാക്കണമെന്ന് ആ സ്ത്രീ പുതുവാളുടെ അടുക്കൽവന്ന് ആവലാതി പറഞ്ഞപ്പോൾ നമ്പൂരിയെ ശകാരിക്കുന്നതിന്നു പകരം അദ്ദേഹത്തിന്റെ കവിതയ്ക്കു വിപരീതമായി ആ സ്ത്രീയെപ്പറ്റി സ്തുതിച്ചിട്ട് ഒരു 'പദം' ഉണ്ടാക്കുകയാണ് ചെയ്തത്. അതിന്റെ രീതി കാണിക്കുന്നതിന്നു കുറച്ചെടുത്തു താഴെ ചേർക്കാം:—

(കല്പിച്ചുണ്ടാക്കിയ 'പ്രാണനാഥനിനിക്കുനല്കിന' എന്ന കാമോദരിപദം പോലെ)

പാർത്തലങ്ങളിലിങ്ങിനെയുള്ളൊരു
.........വാഴ്ത്താരൊരുവരില്ലനൂനം
കാത്തിടുന്നനുവേലമവളെ
കാർത്ത്യായനിനിജമകളെപ്പോൽ— പാർത്തല

തന്നെ ചുമന്നുകൊണ്ടു പോകുമ്പോൾ പുതുവാളെ അമ്പലത്തിന്റെ മതിൽക്കകത്തുവെച്ചു കണ്ടു. അപ്പോഴാണ് മുൻപറഞ്ഞപ്രകാരം നമ്പൂരി പരിഭവം പറഞ്ഞത്. നമ്പൂരി അതു പറഞ്ഞ് വെള്ളം കൊണ്ടുപോകയും പുതുവാൾ പ്രദക്ഷിണം വെച്ചുതുടങ്ങുകയും ചെയ്തു. പിന്നത്തെ കുടം മുക്കുവാൻ സാധുബ്രാഹ്മണൻ വന്നപ്പോഴേക്കും താഴെ എഴുതീട്ടുള്ള ശ്ലോകം ചൊല്ലി കേൾപ്പിച്ചു:—

അത്യാവേശംനിമിത്തംഭവതിയദിതടാകമിച്ചുത്തുഞാൻപോന്നുവന്നി
ക്കൃത്യാകൃത്യഭയംതീർന്നിരവുപകൽകഴിക്കുന്നുവെന്നാകിലുംകേൾ
ഭൃത്യന്മാരെന്നപോലെ പലരുമറിയുമാറമ്പലത്തീന്നിവണ്ണം
നിത്യംവെള്ളംചുമക്കുന്നതിനിഹവനിതാരത്നമേ! യത്നമായി.

ഇതു കേട്ടപ്പോൾ നമ്പൂരിയുടെ മുഖഭാവം എന്തായിരിക്കുമെന്നു നമുക്ക് നല്ലവണ്ണം ഊഹിക്കാമല്ലോ.

1050-ാമാണ്ടു കഴിഞ്ഞതിന്റെ ശേഷം പുതുവാൾ മൂഴിക്കുളത്തുനിന്നു താമസം മാറി പെരുമനത്തു ചിറമ്മൽമനക്കൽ കുറെക്കാലം താമസിക്കുകയുണ്ടായി. പുതുവാൾ അന്നത്തെ അവിടെയുള്ള ഒരു വലിയനമ്പൂരിപ്പാട്ടിലെ വലിയ ഇഷ്ടനായിരുന്നു. അദ്ദേഹത്തിന്റെ ആവശ്യപ്രകാരം അവിടെവെച്ചു 'കംസവധം' എന്നൊരു കഥകളിയുണ്ടാക്കീട്ടുണ്ട്. അതിന്റെ രീതി കാണിക്കുന്നതിന്ന് അതിലെ ഒരു ശ്ലോകവും ഒരു പദവും താഴെ ചേർക്കുന്നു.

പാടിരാഗം.

തസ്മിൻകാലേഫാലാനിലദരവിദളന്മല്ലികാമാലതീക-
പ്രോദ്യൽസൗരഭ്യപൂരാഞ്ചിതപരിലസിതസ്വീയഹർമ്മ്യേതിരമ്യേ
ആസീനോമാധവോജരാജസ്മരശരവിവശോരാഗസിന്ധൗനികാമം
മജ്ജൻമജ്ജൻസലജ്ജാന്നതമധുരമുഖിംപ്രാപ്തൽപ്രേയസീന്താം.

(പദം.)

മതിബിംബമനോഹരവദനേ
മദവാരണമന്ദഗമനേ

മട്ടിരാക്ഷിജനാനതചരണേ
മദനാന്തികകഷായിതശരണേ.
വേണ്ടിനിചയമനമൊച്ചയി
വാടീടുന്നൊരുമമമാല്യം
താണിടണമെന്നൊടുദൃഷ്ടികൾ
കേണിടണമെന്നറിനച്ചോ.

കരികുംഭമൊടെതിരു പൊരുതും നിൻകുചകുംഭമൊരിലുണ്ണാച്ച്
പരിരംഭണമേകുവതിന്നായ് പരഭൃതമൊഴിവരികെന്നരികിൽ.

മരിക്കുന്നതിന്നു രണ്ടുകൊല്ലം മുമ്പെ പൊതുവാൾ തൃശ്ശിവപേരൂര് തന്നെ വന്നുവാസമായി. പിന്നെ മരണപര്യന്തം സ്വഗൃഹത്തിൽതന്നെയാണ് വസിച്ചിരുന്നത്. പൊതുവാൾ വയസ്സായതിന്റെ ശേഷം ഒരുദിവസം ശങ്കുണ്ണിമേനോൻ ഷ്രാഫ്ജി അവർകളെക്കണ്ടപ്പോൾ ഇങ്ങിനെ ഒരു ശ്ലോകം എഴുതിക്കൊടുത്തു:—

പുതപ്പാൻപ്ലേനന്നാലതിശയമതിന്നുണ്ടുവളരെ
പുതപ്പാമെൻ ചൂടും മുഷികിലുമലക്കിച്ചുകളയാം
അതിപ്പോൾ ചിന്തിച്ചാലിതരജനമാളായിവരുമോ?
അതിപ്രേമത്തോടൊന്നതുകകിലതിപ്രീതിജനകം.

ഒന്നാന്തരം പ്ലേൻപുതപ്പ് പൊതുവാൾക്ക് അപ്പോൾതന്നെ കിട്ടി എന്ന് എടുത്തു പറവാനില്ലല്ലോ.

ആ കാലങ്ങളിൽ തൃശ്ശിവപേരൂര് വടക്കുന്നാഥൻ ക്ഷേത്രത്തിൽനിന്നു വളരെ വിലപിടിച്ച തിരുവാഭരണം കളവുപോവുകയുണ്ടായി. അതിന്റെ തുമ്പുണ്ടാക്കുന്നതിന്നു പോല്ലീസ് കാര്യക്കാരൻ എന്ന ഒരു ഉദ്യോഗസ്ഥൻ തൃശ്ശിവപേരൂര് വന്ന് താമസിക്കുകയുണ്ടായിരുന്നു. കാര്യക്കാർ ക്ഷേത്രത്തിൽ പ്രവൃത്തിയെടുക്കുന്നവരുടെ അനുഭവക്കാരെല്ലാം നിർത്തൽ ചെയ്യിച്ചു. ആ കാര്യത്തിൽ സങ്കടം പറയുവാൻവേണ്ടി പൊതുവാൾ അനന്തരവന്മാരുടെ കയ്യുംപിടിച്ച് തപ്പിത്തടഞ്ഞ് കാര്യക്കാരെ കാണ്മാൻ ചെന്നു. പൊതുവാൾക്കിത്ര ക്ഷി

ണ്ടതിന്ന് എന്താണ് കാരണമെന്നു കാൎയ്യക്കാരുടെ ചോദ്യത്തിന്നു വിശപ്പു സഹിപ്പാൻ പാടില്ലാഞ്ഞിട്ടാണ് എന്നായിരുന്നു പുതുവാളുടെ ഉത്തരം. അതു പറഞ്ഞിട്ട് താഴെ കാണിച്ചിട്ടുള്ള ശ്ലോകങ്ങളെ ഒരു സങ്കടഹരജി എന്നപോലെ കയ്യിൽകൊടുത്തു.

പൊല്ലിസ്സിൻകാൎയ്യക്കാരവരുടെ തിരുമുമ്പാകെ ചെന്നൊന്നു കണ്ടാ
വില്ലീസ്സിൻമാൎദ്ദവം തട്ടുമൊരു ശിരോചിത്തരംഗം തണക്കും [ൽ
വല്ലാതിച്ഛാടടക്കുന്നതിനൊരു വഴികാണാഞ്ഞുയുൎച്ചുൽപ്രാദശേ.
മെല്ലത്തപ്പിത്തടഞ്ഞിട്ടൊരുവിധമരികത്തെത്തിനേനൊത്തുവെ

ശിവനിൎമ്മാല്യമാണെന്നസ്സൽഭവനപ്പാറതിക്കേഹാ [ന്ധോ!
കവനംകൂട്ടുതടക്കുന്നില്ല പചനം ചെയ്യണോ ഭവാൻ.”

പുതുവാളുടെ ഫലിതപ്രയോഗങ്ങൾ വളരെ രസമുള്ളവയാകുന്നു. പുതുവാൾ പരദേശത്തുവെച്ച് ഒരു പട്ടർക്കു കറെ ഉറുപ്പ കൊടുപ്പാനുണ്ടായിരുന്നു. ആ പട്ടരുടെ കുട്ടി വന്നു പണം ചോദിച്ചപ്പോൾ അച്ഛനോടു വിവരമെല്ലാം പറഞ്ഞിട്ടുണ്ടെന്നു പറഞ്ഞിട്ടും പണം കിട്ടണമെന്നു കുട്ടി നിൎബ്ബന്ധിച്ചു. അപ്പോഴുണ്ടാക്കിയ ശ്ലോകമാണിത്.

പട്ടരാമാചവീരക്കിപട്ടുശ്ചോദഗ്നികാരകഃ
അഗ്നിരൌഷധവൽത്തുല്യംഉണ്ണവൽകുട്ടിരേവ ച.

കാശിക്കു വാരാണസീ എന്ന പേർ വരുവാനുള്ള കാരണം നേരമ്പോക്കായി ഒരു ശ്ലോകരൂപേണ പുതുവാൾ പറയുന്നുണ്ട്.

വാരാണസീമത്തുലദേഹസഖേ! നഗൎയ്യാം
ആരാരണന്നാരുളിതിപുരാവദിത്തുംപ്രവൃത്ത
നേരാണതെങ്കിലുമസീപദമോവാക്കൻ
വാരാണസീത്യഭിധയാനപുരീപ്രസിദ്ധാ.

(വാരാണ്—അസിമത്തുലോ—ഉുഹ എന്നു പദച്ഛേദം)

കുകവികളും കുലടകളും എല്ലാക്കാലത്തുമുണ്ടെന്നതിന്നു പുതുവാളുടെ

“വിദ്വൽകവയഃ കവയഃ
കേവലകവയസ്തു കേവലം കപയഃ
കുലജാ ജായാ ജായാ
കേവലജായാസ്തു കേവലം മായാ

എന്ന ശ്ലോകം ഒരു ലക്ഷ്യമാകുന്നു.

പുതുവാൾ അവസാനകാലങ്ങളിൽ രോഗംപിടിച്ചിട്ട കുറെ അരിഷ്ടിക്കുകയുണ്ടായി. അന്ന തൈക്കാട്ടുമൂസ്സിന്ന് ആവലാതിയായി കുറെ ശ്ലോകങ്ങളുണ്ടാക്കിക്കൊടുത്തവയിൽനിന്ന് ഒന്നു താഴെ ചേർക്കുന്നു.

ദിക്കെട്ടുന്നല്ലപത്തും പുകഴിയ പഴനെല്ലിപ്പുറത്തുജ്ജ്വലിക്കും
തൈക്കാട്ടെന്നാഖ്യതേടീടിനഗൃഹമതിലാവാസിവൈദ്യാഗ്രഗണ്യൻ
മെയ്യെല്ലാടും വ്യാധിജാഡ്യം നിഖിലമപനയിച്ചീടുമെന്നോർത്തുപോന്ന
ചക്കിട്ടത്തിൽ തിരിച്ചിട്ടടിയനെ വലയിച്ചീടൊലാ ജീവനാന്തം. [ൻ

പുതുവാളുടെ ഒടുക്കത്തെ കവിത വടക്കുന്നാഥനെക്കുറിച്ചുള്ള ഒരു സ്തുതിയാകുന്നു. അതുണ്ടാക്കീട്ട പിന്നെ വളരെ താമസിയാതെ തന്നെ അദ്ദേഹം മരിച്ചുപോയി. 1056 മകരമാസത്തിലാണ് ചരമഗതിയെ പ്രാപിച്ചത്.

പുതുവാളുടെ കവിതയ്ക്കു നല്ല പഴക്കംവന്നിരിക്കുന്ന കാലത്ത് അദ്ദേഹം ‘വ്യാസോല്പത്തി’ എന്നൊരു തുള്ളലുണ്ടാക്കുവാനാരംഭിച്ചു. സംഗതിവശാൽ അതു മുഴുവനാക്കുവാൻ തരമായില്ല. ഗുരുവന്ദനയോടുകൂടിയാണ് ആ തുള്ളല് ആരംഭിക്കുന്നത്. അത് അദ്ദേഹത്തിന്റെ ഗുരുവായ താഴക്കാട്ട് താണുപ്പുതുവാളെ ഉദ്ദേശിച്ചുതന്നെയാണ്. ഒരു ഗുരുവിന് ഒരു ശിഷ്യനിൽനിന്ന് അതിലും മേലെ ഒരു ഗുരുദക്ഷിണ ആവശ്യപ്പെടുവാൻ അവകാശമുണ്ടോ എന്നു സംശയമാണ്—അത് അത്ര വിശേഷമായിരിക്കുന്നു. അതിനാൽ ആ ഭാഗവുംകൂടി എടുത്തിട്ട് ഈ ലേഖനം അവസാനിപ്പിച്ചുകളയാം.

## ഗുരുവന്ദനം.

അമ്പത്തൊന്നുമുള്ളക്ഷരത്തെനാവി-
ലൻപോടെഴുതീട്ടുമുന്നംമണലിന്റെ
മുമ്പിൽപരിശ്രമിപ്പിച്ചോരുദേശിക-
ത്തമ്പുരാൻനാരായണാഖ്യൻദയാപരൻ.
ഗംഭീരചിത്തൻശുദ്ധസ്വരശുദ്ധവ-
ക്ത്രാംഭോരുഹൻശബ്ദശാസ്ത്രവിചക്ഷണൻ
ഗംഗാപ്രവാഹത്തെവെല്ലമാറുള്ളവാ-
ഗ്ഗുംഫപ്രഭാവമുടയദേവൻമഹൽ-
സംഭാവനീയൻസരസ്വതീകാരുണ്യ-
സമ്പൽസുധാസാരസമ്പൂർണ്ണഭാജനം
വമ്പെഴുംവിദ്വജ്ജനങ്ങളിൽവെച്ചൊരു
മുമ്പനങ്ങൾഗുരുത്വമെല്ലാറ്റിലും
നാടകാലങ്കാരകാവ്യാർത്ഥഭാവങ്ങ-
ളോടപാരങ്ങൾപഠിപ്പിച്ചവിദ്യയാ
പാകംചെയ്യിച്ചവൻവിശേഷിച്ചൊരു
പാടവമുണ്ടെന്നതുംലോകസമ്മതം
ബുദ്ധിച്ചുരുക്കംഭവിച്ചവനെങ്കിലും
വർദ്ധിച്ചമാന്ദ്യമുൾക്കൊണ്ടവനെങ്കിലും
സിദ്ധമായ്ച്ചൊല്ലാമചേതനത്വേനവ
കൊത്തിവെച്ചുള്ളമരപ്പാവയെങ്കിലും
അദ്ധ്യാപനേ താനൊരുമ്പെട്ടുവെങ്കിലോ-
രദ്ധ്വാനമേതുമേകൂടാതെനാലഞ്ചു
സ്വാദ്ധ്യായമങ്ങിനെചൊല്ലുംവിധൌചിത്ത
ഉദ്ധ്യാപികംവിശേഷണശിഷ്യരും
ആചാര്യവൈഭവംമറ്റൊന്നിതിൽപരം
നീചാല്പബുദ്ധികളെക്കൂടവിദ്യയാ

വാചസ്പതിയോട്ടുതുല്യരാകുംഎന്നു
വാചാപറഞ്ഞാലതുപോരുമല്ലയോ
കാണാദശാസ്ത്രവുംകൌമുദിഗ്രന്ഥവും
കാണാതെചൊൽവാൻതടവുംതനിക്കില്ല.

* * * * * * * * * *

ക്ഷോണീസുരന്മാരിലുള്ളവണക്കവും
കാണികൾമറ്റോരിലുള്ളൊരിണക്കവും
പ്രാണിപ്രപഞ്ചങ്ങളിലേകരുണയും
പ്രാണാവസാനപൎയ്യന്തംകുറവില്ല.
ഏണാങ്കചൂഡങ്കലെക്കതിരുരുചിയും
ക്ഷീണാംശമില്ലാത്തനൽബുദ്ധിശക്തിയും
താന്നനിലയുംതനിക്കുള്ളോരുവിദ്യയും
കാണാൻപ്രയാസമൊരാളിലേവംവിധം.

അപ്പപ്പോളായി പുതുവാൾ വളരെ ശ്ലോകങ്ങളും കൈകൊട്ടിക്കളിപ്പാട്ടുകളും തുള്ളലുകളും മററുമുണ്ടാക്കീട്ടുള്ളവയെ എല്ലാം വായിപ്പാൻ തരമാകുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ കവിതാചാതുൎയ്യത്തെപ്പററി വായനക്കാൎക്ക് ഒരു ഗുണദോഷമുണ്ടാകുന്നതിന് ഇത്രയും ധാരാളം മതിയെന്നു വിശ്വസിക്കുന്നു.

## ൨൦. വിചാരസാഗരം

കോരാത്ത് നാരായണമേനോൻ എന്ന മഹാൻ ഭാഷപ്പെടുത്തീട്ടുള്ള വേദാന്തശാസ്ത്രപ്രതിപാദകമായ വിചാരസാഗരം എന്ന ഗ്രന്ഥം അഭിപ്രായത്തിന്നായി ഞങ്ങൾക്കയച്ചുതന്നിട്ടു കുറച്ചുദിവസമായി എങ്കിലും സംഗതിവശാൽ അതിനെപ്പററി ഇതേവരെ ഒന്നും എഴുതുവാൻ സാധിച്ചില്ല എന്ന സംഗതി കുറച്ചു ക്ലേശത്തോടു കൂടി പറയേണ്ടിയിരിക്കുന്നു.

സാധുനിശ്ചലദാസൻ എന്ന ഒരു മഹാത്മാവ് സംസ്കൃതത്തിലുള്ള വേദാന്തശാസ്ത്രഗ്രന്ഥങ്ങളുടെ തത്വത്തെ ഗ്രഹിച്ച് ഹിന്തുസ്ഥാനിഭാഷയിൽ ഉണ്ടാക്കീട്ടുള്ള ഒരു ഗ്രന്ഥമാണ് വിചാരസാഗരം. അതിനെ ശിവാവു എന്നൊരു മഹാൻ തമിഴ്ഭാഷയിലേക്കു തർജ്ജമചെയ്തു. അതിനെയാണ് നാരായണമേനോൻ മലയാളത്തിലേക്കു ഭാഷാന്തരപ്പെടുത്തീട്ടുള്ളത്. വേദാന്തശാസ്ത്രതത്വത്തെ നല്ലവണ്ണം അറിവാനാഗ്രഹിക്കുന്നവൎക്ക് ഇത്ര നന്നായിട്ട് വേറൊരു ഗ്രന്ഥം മലയാളഭാഷയിൽ ഇപ്പോഴും ഇല്ല എന്ന് ഞങ്ങൾ നിശ്ശങ്കം പറഞ്ഞുകൊള്ളുന്നു. ഇന്ത്യയിൽ, സാമാന്യേന പറഞ്ഞുവരുന്ന ഹിന്തുമതത്തിൽ അവാന്തരമായിട്ട് എന്തെല്ലാം മതഭേദങ്ങളുണ്ടോ, അവകൂടാതെ ജിനമതം, ബുദ്ധമതം എന്നിങ്ങിനെ വേറെ എന്തെല്ലാം മതങ്ങളുണ്ടോ, എന്തെല്ലാം തത്വശാസ്ത്രങ്ങളുണ്ടോ അവയുടെ സൂക്ഷ്മതത്വങ്ങളെയെല്ലാം പരിശോധിച്ചറിഞ്ഞ് അവയെ മുഴുവനും ഖണ്ഡിച്ച് അദ്വൈതസിദ്ധാന്തത്തെ സ്ഥാപിച്ചിട്ടുള്ള, സമുദ്രംപോലെ അപാരമഹത്വത്തോടുകൂടിയ ഈ ഗ്രന്ഥത്തെ മിസ്റ്റർ നാരായണമേനോൻ വേദാന്തശാസ്ത്രതത്വത്തെ അറിവാനിച്ഛിക്കുന്നവൎക്ക് ആയാസംകൂടാതെ മനസ്സിലാകത്തക്കവിധത്തിൽ വളരെ വ്യക്തമായി ഭാഷാന്തരപ്പെടുത്തിയിരിക്കുന്നു. മിസ്റ്റർ നാരായണമേനോൻ വേദാന്തശാസ്ത്രത്തിൽ നല്ല പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള ഒരാളാണെന്നും തത്സംബന്ധമായ വിവിധവിഷയങ്ങളുടെ സ്വതന്ത്രജ്ഞാനവും അദ്ദേഹത്തിന്നു നല്ലവണ്ണമുണ്ടെന്നും ഈ തർജ്ജമ വെടിപ്പായി വെളിപ്പെടുത്തുന്നുണ്ട്.

വിചാരസാഗരം എന്ന നാമധേയം പ്രകൃതഗ്രന്ഥത്തിന്ന് ഏറ്റവുമുചിതമായിത്തന്നെയിരിക്കുന്നു. അതിനെ അനുസരിച്ചു തന്നെ ആ ഗ്രന്ഥം ഏഴ് തരംഗങ്ങളായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. മിസ്റ്റർ മേനവന്റെ തർജ്ജമയുടെ ആദിയിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരാളായ വടക്കേപ്പാട്ടു നാരായണൻനായർ എന്ന മ

ഹാനാണ് ഒരു പ്രസ്താവന എഴുതീട്ടുള്ളത്. ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ള വിവിധവിഷയങ്ങളുടേയും ചുരുക്കം അദ്ദേഹം അതിൽ കൊടുത്തിട്ടുണ്ട്. ഇത്രയും മഹത്തായ ഗ്രന്ഥത്തിന്റെ ഒരു സംക്ഷേപവിവരണം ഇത്ര വിശദമായും ഭംഗിയായും എഴുതി അന്യന്മാരെ ബോധിപ്പിക്കുന്നതിൽ നാരായണൻനായർ കാണിച്ചിട്ടുള്ള സാമർത്ഥ്യത്തെ ഞങ്ങൾ വളരെ അഭിനന്ദിക്കുന്നു. ആ പ്രസ്താവന വായിച്ചാൽ ആ ഗ്രന്ഥത്തിന്റെ ആസകലമുള്ള ഒരു സ്വരൂപജ്ഞാനം വായനക്കാർക്ക് അനായാസേന ഉണ്ടാകുന്നതാകയാൽ അതിലെ ഏതാനും ഭാഗത്തെ താഴെ ചേർക്കുന്നു:—

“വിചാരസാഗരം ഒന്നാമതായി ഉത്ഭവിച്ചത് ഹിന്ദുസ്ഥാനിഭാഷയിലാകുന്നു. ഇതിന്റെ കർത്താവ് പ്രസിദ്ധപ്പെട്ട ‘മഹാത്മദാദുജി’ എന്ന പണ്ഡിതന്റെ ശിഷ്യനായ സാധുനിശ്ചലദാസജി എന്ന മഹാശയനാകുന്നു. ഇദ്ദേഹം തർക്കം, വ്യാകരണം മുതലായ ശാസ്ത്രങ്ങളിലും വിശേഷിച്ച സാംഖ്യം, വൈശേഷികം, പ്രാഭാകരം മുതലായ എല്ലാ മതഗ്രന്ഥങ്ങളിലും വേദാന്തശാസ്ത്രത്തിലും അസാധാരണമായ പാണ്ഡിത്യം ലഭിച്ചിട്ടുള്ള മഹാത്മാവാണെന്നുള്ളതു പ്രസിദ്ധമാകുന്നു. യുക്തിവാദം ചെയ്തു കാര്യങ്ങളെ വിവരിച്ചു മന്ദബുദ്ധികളെ ഉണർത്തുന്നതിനു വേണ്ടുന്ന സാമർത്ഥ്യം ഇദ്ദേഹത്തിനുള്ളതുപോലെ മധുസൂദനസരസ്വതി മുതലായ പുരാണഗ്രന്ഥകർത്താക്കന്മാർക്കുമുള്ളവെന്നുള്ളതു വിചാരസാഗരത്തിന്റെ ഏതുഭാഗം നോക്കുന്നവർക്കും തോന്നുന്നതാണ്. ഈ ഗ്രന്ഥത്തിന്റെ മംഗലാചരണംമുതൽ അവസാനംവരെ ഏതുകാര്യങ്ങളേയും പൂർവ്വപക്ഷസമാധാനങ്ങളാൽ ഇദ്ദേഹം വിചാരിച്ചിട്ടുള്ളതു ബോധത്തിന്റെ ദാർഢ്യത്തിന്ന് അത്യന്തം ഉപയുക്തമായിരിക്കുന്നുണ്ടെന്നുള്ളത് ഇതിലുള്ള ഒരു പ്രധാനഗുണമാകുന്നു.

പ്രായേണ ഏതുശാസ്ത്രങ്ങളിലും ആ ശാസ്ത്രങ്ങളിലടങ്ങിയിരിക്കുന്ന വിഷയത്തേയും അതുകൊണ്ടുള്ള പ്രയോജനത്തേയും അതി

ന്നധികാരിയേയും ഇവകൾക്ക തമ്മിലുള്ള സംബന്ധത്തേയും ഒന്നാമതായി പ്രതിപാദിക്കയെന്നത് ഒരു നിയമമായി പ്രാചീനപണ്ഡിതന്മാർ സ്വീകരിച്ചുകാണുന്നുണ്ട്. ഈ ഭാഗത്തിന്ന ശാസ്ത്രങ്ങളിൽ അനുബന്ധചതുഷ്ടയനിരൂപണമെന്നാണ് സംജ്ഞ നിശ്ചയിച്ചിരിക്കുന്നത്. അനുബന്ധചതുഷ്ടയനിരൂപണത്തിൽ വേദാന്തശാസ്ത്രജ്ഞന്മാരുടെ ദൃഷ്ടി കുറെ അധികം സൂക്ഷ്മമായി പ്രവേശിക്കാറുണ്ടെന്ന് അവർ ഓരോ ഗ്രന്ഥങ്ങളിൽ ആ വിഷയത്തെപ്പററി നിഷ്കർഷിച്ചിട്ടുള്ള സമ്പ്രദായം നോക്കുമ്പോളറിയാവുന്നതാണ്. എന്നാൽ വിചാരസാഗരത്തിലുള്ളപോലെ അനുബന്ധചതുഷ്ടയവിചാരം ഒരു വേദാന്തഗ്രന്ഥത്തിലും അത്ര സൂക്ഷ്മമായും സ്പഷ്ടമായും ചെയ്യപ്പെട്ടിട്ടില്ലെന്നാണ് എൻെറ പക്ഷം. ഇതിൽ ഒന്നും രണ്ടും തരംഗങ്ങളെക്കൊണ്ടു പ്രസ്തുതവിഷയത്തെ വിവരിക്കുകയും പല പൂർവ്വപക്ഷങ്ങളും എടുത്തു ശാസ്ത്രതത്വത്തെ വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

പിന്നെ, ഗുരുവിൻെറ ലക്ഷണം, ഗുരുശുശ്രൂഷാക്രമം, ഭാഷാഗ്രന്ഥങ്ങളെക്കൊണ്ടുള്ള ജ്ഞാനസിദ്ധി— ഈ വിഷയങ്ങളെയാണ് മൂന്നാമത്തെ തരംഗത്തിൽ വിവരിച്ചിട്ടുള്ളത്.

നാലാമത്തെ തരംഗംമുതല്ക്ക ഗുരുശിഷ്യസംവാദരൂപമായി ജ്ഞാനോപദേശം ആരംഭിക്കുന്നു. ആ തരംഗത്തിൽ തർക്കദൃഷ്ടി, അദൃഷ്ടി, തത്ത്വദൃഷ്ടി എന്നിങ്ങിനെ മന്ദമദ്ധ്യമോത്തമാധികാരികളായിരിക്കുന്ന മൂന്നു ശിഷ്യന്മാരെ കല്പിക്കയും അവരുടെ അവസ്ഥാനുസരണം താരതമ്യത്തോടുകൂടി ഉപദേശംചെയ്യുകയും ചെയ്തിട്ടുള്ളതിന്നുപുറമെ രജ്ജുസർപ്പദൃഷ്ടാന്തം, ജീവബ്രഹ്മൈക്യം എന്നീ വിഷയങ്ങളെ മറെറാരു ഗ്രന്ഥത്തിലുമില്ലാത്തവിധം വലിയ പൂർവ്വപക്ഷങ്ങളെ എടുത്തു ഖണ്ഡിച്ചു ബഹു യുക്തികളോടുകൂടി വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.

അഞ്ചാമത്തെ തരംഗത്തിൽ ശാസ്ത്രം, ആചാര്യൻ മുതലായി

ജഗദന്തർഭൂതങ്ങളായ മിഥ്യാസാധനങ്ങളാൽ അജ്ഞാനനിവൃത്തിയുണ്ടാകാമെന്നുള്ള യുക്തികളും മായ, ഈശ്വരൻ, ജീവൻ, സൂക്ഷ്മസൃഷ്ടി, സ്ഥൂലസൃഷ്ടി, പഞ്ചകോശവിവേകം, ലയചിന്തനം, പ്രണവോപാസന മുതലായ കാര്യങ്ങളും വിചാരിക്കപ്പെട്ടിരിക്കുന്നു.

ആറാമത്തെ തരംഗത്തിൽ ജാഗ്രത്സ്വപ്നാവസ്ഥകൾ സമമായിരിക്കുന്നുവെന്നും സച്ചിദാനന്ദസ്വരൂപമായി ജനനമരണരഹിതമായി അസംഗമായിരിക്കുന്ന ബ്രഹ്മമാകുന്നു ഞാൻ എന്ന പദത്തിന്റെ താല്പര്യാർത്ഥമെന്നും സൃഷ്ടിക്കുകാരണം ഈശ്വരനല്ലാതെ ജീവനല്ലെന്നും മുക്തിസാധനം ജ്ഞാനം തന്നെ കർമ്മമല്ല എന്നും കാരണം ഈശ്വരനല്ലാതെ ജീവനല്ലെന്നും സയുക്തികം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. മഹാവാക്യപദങ്ങളുടെയും പദങ്ങൾക്കുള്ള വാച്യാർത്ഥലക്ഷ്യാർത്ഥവിവരണവും ഈ തരംഗത്തിലടങ്ങിയിരിക്കുന്നു.

ഏഴാമത്തെ തരംഗത്തിൽ സമാധിയുടെ അഷ്ടാംഗങ്ങളിന്നവിധമെന്നും ജ്ഞാനികൾക്കു പ്രവൃത്തിനിവൃത്തികളിൽ നിയമമില്ലെന്നും പ്രാരബ്ധബലത്താൽ ജ്ഞാനിക്കു വ്യവഹാരമുണ്ടാകുന്നുവെന്നും 4 വേദങ്ങൾ, 4 ഉപവേദങ്ങൾ, 6 വേദാംഗങ്ങൾ, പുരാണം, ന്യായം, മീമാംസ, ധർമ്മശാസ്ത്രം എന്നിങ്ങിനെയുള്ള 18 വിദ്യാപ്രസ്ഥാനങ്ങളും അദ്വൈതജ്ഞാനത്തെ തന്നെയാണ് ബോധിപ്പിക്കുന്നതെന്നും യുക്തിപ്രമാണങ്ങളെക്കൊണ്ടു വിശദീകരിച്ചിരിക്കുന്നു. ആ വിദ്യാപ്രസ്ഥാനങ്ങളുടെ ഭേദങ്ങളും ലക്ഷണങ്ങളും ജീവന്മുക്തിവിദേഹമുക്തികളുടെ സ്വരൂപവും സാംഖ്യം, പഞ്ചരാത്രം, ശൈവവൈഷ്ണവഗ്രന്ഥങ്ങൾ, നാസ്തികമതം, വാമമാർഗ്ഗം (ശക്തിപൂജ) വിഷ്ണുശിവാദി ദൈവതോപാസനകളെപ്പറ്റിയുള്ള വ്യാസാഭിപ്രായം, ശാസ്ത്രങ്ങളിൽവെച്ചു പ്രമാണം എന്നിങ്ങിനെയുള്ള പല വിഷയങ്ങളും ആ തരംഗത്തിൽ വിസ്തരിച്ചിട്ടുണ്ട്. മേൽപറഞ്ഞവകൂടാതെ വേറെയും പല കാര്യങ്ങളും ഈ ഗ്രന്ഥത്തിൽ വിചാരിക്കപ്പെട്ടിരിക്കുന്നുണ്ട്. 'വിചാരസാഗരം' ഹിന്ദുമതത്തിലുള്ള പല ശാസ്ത്ര

രഹസ്യങ്ങളുടേയും ഒരു നിധിയാണെന്നതിന്നു സംശയമില്ല. ഇതിൽ ഓരോരോ മതങ്ങളുടെ സ്വരൂപവും മററും സ്പഷ്ടമായി വിവരിച്ചിട്ടുള്ളതുകൊണ്ട് ഈ ഒരൊററ ഗ്രന്ഥംകൊണ്ടുതന്നെ സൎവ്വമത സിദ്ധാന്തങ്ങളും ഗ്രഹിക്കാൻ കഴിയുമെന്നുതന്നെ പറയാം. വിശേഷിച്ച ശ്രുതികൾ പറയുന്നതുകൊണ്ടുമാത്രം അഭ്യാസികൾക്കു ശ്രദ്ധയും സുഖബോധവുമുണ്ടാകാത്തതാകയാൽ യുക്തിപ്രധാനമായിരിക്കുന്ന ഈ ഗ്രന്ഥം ജിജ്ഞാസുക്കളുടെ ബുദ്ധിയെ പ്രത്യേകം ആകൎഷിക്കുന്നതായിത്തന്നെയിരിക്കുന്നു. അനേകം മതസിദ്ധാന്തങ്ങളും പ്രൌഢവാദങ്ങളുമുള്ള ഈ ഗ്രന്ഥം വായിച്ചു ധരിക്കുന്നതിന്നു കുറെ നല്ല ശ്രദ്ധയുള്ളവൎക്കു സാധിക്കയുള്ളൂ എന്നു പറയേണ്ടതില്ലല്ലോ.

ഭാഷയുടെ ചമൽക്കാരത്തെ അഭിലഷിക്കുന്നവൎക്ക് ഈ ഗ്രന്ഥം ഒരു സമയം വൈമനസ്യദായകമായിത്തീരുമോ എന്നുള്ള സംശയം പരിഭാഷകനുണ്ടായിട്ടുള്ളതുപോലെ വായനക്കാരിൽ പലൎക്കുമുണ്ടായേക്കാം. എങ്കിലും മഹത്തായിരിക്കുന്ന ഈ ശാസ്ത്രഗ്രന്ഥത്തെ സംബന്ധിച്ചേടത്തോളം പരിഭാഷകൻ 'കാൎയ്യത്തെ മനസ്സിലാക്കണമെന്നുള്ള ഉദ്യമത്തെമാത്രം കൎത്തവ്യമായി' സ്വീകരിച്ചതിനാലും ആ ഉദ്യമം സഫലമായി ഭവിച്ചിരിക്കുന്നതിനാലും ഭാഷാചമൽക്കാരത്തെപ്പററി വിശേഷിച്ചൊന്നും പറയുന്നില്ല".

പുസ്തകത്തിന്റെ അച്ചടി ഒരുനോട്ടത്തിങ്കൽ നന്നായിട്ടുണ്ടെന്നു തോന്നാമെങ്കിലും നിഷ്കൎഷിച്ചു നോക്കുമ്പോൾ അതിൽ ചില ന്യൂനതകൾ കാണുന്നതിനെ എടുത്തുപറയുന്നതിൽ കംബ്രൂം ബ്രദർസ് അന്യഥാ വിചാരിക്കുകയില്ലെന്നു വിശ്വസിക്കുന്നു. ഒന്നാമതായി ഓരോ പദങ്ങളുടെ ഇടയ്ക്ക് ഓരോ 'സ്പേസ്' ഇടുന്നതിൽ ഒരു നിയമവും അച്ചടിയിൽ കാണുന്നില്ല. കാൎയ്യം നിസ്സാരമാണെങ്കിലും ശാസ്ത്രഗ്രന്ഥങ്ങളെ വായിക്കുമ്പോൾ വായനക്കാൎക്ക് അവയുടെ ശരിയായ അൎത്ഥഗ്രഹണത്തിന്ന് അതൊരു പ്രതിബന്ധമായിത്തീരുന്നുവെങ്കിൽ അച്ചടിയെ സംബന്ധിച്ചേടത്തോളം അതൊരു വലി

യന്യൂനതയായി ഭവിക്കുന്നതാണ്. പിന്നെ, വളരെ വാദത്തിൽ കിടക്കുന്നതാണെങ്കിലും, അരയ്യകാരം എന്ന വിഷയത്തിൽ ഏതെങ്കിലും ഒരു നിയമത്തെ അനുഷ്ഠിച്ചുകാണാത്തതു ശോചനീയം തന്നെ. ഇപ്പോൾ സാധാരണയായി ആ വിഷയത്തെ സംബന്ധിച്ചു തിരുവിതാംകൂറിലും കൊച്ചിയിലും ബ്രിട്ടീഷ്മലബാറിലും വെവ്വേറെ രീതിയെയാണ് അനുസരിച്ചുകാണുന്നത്. എന്നാൽ ഈ പുസ്തകത്തിന്റെ അച്ചടിയിൽ അവയിൽ ഏതെങ്കിലും ഒരു രീതിയെ അനുസരിച്ചിട്ടുള്ളതായിട്ടോ, അല്ലെങ്കിൽ ആ അച്ചുകൂട്ടക്കാരുടെ തന്നെ സ്വന്തമായിട്ടൊരു രീതിയെ അനുസരിച്ചിട്ടുള്ളതായിട്ടോ കാണുന്നില്ല. പ്രൂഫ് വായനയിലും കുറച്ചുകൂടി മനസ്സിരുത്തേണ്ടതായിരുന്നു.



## ൨൫. ശങ്കരവിജയം.

(ഭാഷാഗാനം)

ഈ പുസ്തകത്തിന്റെ പ്രസാധകനും 'ജസ്റ്റീസ് ശങ്കരൻനായർ വായനശാല'യുടെ സിക്രട്ടറിയുമായ മിസ്റ്റർ വി. ഓ. എം. മന്നാടിയർ അഭിപ്രായത്തിനായി എനിക്കയച്ചുതന്ന അതിന്റെ ഒരു പ്രതി കയ്യിൽ കിട്ടിയ ഉടനെ ടൈട്ടിൽപേജ് മുതൽ വിഷയമാരംഭിക്കുന്നതുവരെയുള്ള ഭാഗങ്ങളെ സശ്രദ്ധം വായിച്ചുനോക്കിയതിൽ കേരളീയരായ നമുക്ക് ഏററവുമധികം അഭിമാനിക്കത്തക്കതായിട്ടു രണ്ടു സംഗതികളെ കണ്ടെത്തുകയും അവയെപ്പററി വളരെ സന്തോഷിക്കുകയും ചെയ്തു. ആധുനികപ്രകൃതിശാസ്ത്രജ്ഞന്മാരുടെ കൂലങ്കഷമായ പരിശോധനയിൽ കുലുക്കംകൂടാതെ നില്ക്കത്തക്ക യോഗ്യതയോടുകൂടിയ അദ്വൈതമതത്തെ സ്ഥാപിച്ചിട്ടുള്ള മഹാനും ലോകഗുരുവും സാക്ഷാൽ പരമശിവന്റെ അവതാരവുമായ ശ്രീ

ശങ്കരാചാൎയ്യസ്വാമികൾ നൊമ്മളെപ്പോലെ ഒരു കേരളീയനാണെന്നും സമുദ്രം പാനംചെയ്ത അഗസ്ത്യമഹൎഷി തങ്ങളുടെ മുത്തച്ഛനാണെന്നു പറഞ്ഞു ബ്രാഹ്മണർ അഭിമാനിക്കുന്നതുപോലെ നൎമ്മദാതീരത്തു ഗുരുസന്നിധിയിൽ പാൎത്തിരുന്നകാലത്ത് അതിവൎഷംനിമിത്തമുണ്ടായ ജലപ്രവാഹത്തെ മുഴുവൻ കുടത്തിന്നകത്താക്കി തന്നദീതീരസ്ഥന്മാരായ സാധുജനങ്ങളെ രക്ഷിച്ച മഹായോഗിയായ സ്വാമികൾ കാലടി കയ്പിള്ളി ഇല്ലത്തെ ശങ്കരൻ നമ്പൂരിയാണെന്നു നമുക്കും മേനിപറയാമെന്നും ഉള്ളതാണ് നമ്മുടെ അഭിമാനത്തിന്നു വിഷയമായിട്ടുള്ള ആദ്യത്തെ സംഗതി. കേരളത്തിലുള്ള വിവിധജനസമുദായങ്ങളേയുമുദ്ധരിപ്പിക്കുന്നതിന്നു പലവിധത്തിലും അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടുതന്നെയിരിക്കുന്ന മാന്യപുരുഷനും ഇന്ത്യയിൽ എന്നല്ല, യൂറോപ്പിലുംകൂടി പ്രസിദ്ധി നേടീട്ടുള്ള ആളും, മദ്രാസ്സംസ്ഥാനത്തെ സകല നീതിന്യായങ്ങളേയും നടത്തുന്നതിൽ സൎവ്വാദ്ധ്യക്ഷ്യം വഹിക്കുന്ന മദ്രാസ് ഹൈക്കോട്ടിലെ ഒരു ന്യായാധിപനും ആയ ജസ്റ്റിസ് ശങ്കരൻനായരവൎകൾ നമ്മുടെ ചേററൂർ ശങ്കരൻനായരാണ് എന്നുള്ള സ്മരണമാണ് രണ്ടാമത്തേതായ അഭിമാനവിഷയം. ഇക്കാലത്തു പലേ മാൎഗ്ഗങ്ങളിൽകൂടി കയറി ഉന്നതസ്ഥാനങ്ങളിലെത്തീട്ടുള്ളവരും പ്രബലന്മാരും ആയ, ഇംഗ്ലീഷ് പഠിച്ചു വിദ്വത്വം സമ്പാദിച്ചിട്ടുള്ള കേരളീയന്മാരുടെ പലവിധത്തിലുമുള്ള ഔദാൎയ്യമുണ്ടെങ്കിൽ മാത്രമേ കേരളാഭിവൃദ്ധിയുണ്ടാവുകയുള്ളുവെന്നത് എല്ലാവൎക്കും ബോദ്ധ്യമുള്ള സംഗതിയാകുന്നു. ആ വഴിക്കു മാത്രമേ അജ്ഞാനാന്ധകാരത്തിൽ കിടക്കുന്ന നമ്മുടെ ജനസമുദായത്തിന്നു ജ്ഞാനമാകുന്ന വെളിച്ചം കണ്ടാനന്ദിക്കുവാൻ തരമുള്ളുവെന്നതും സിദ്ധമാണ്. അങ്ങിനെയെല്ലാമാണെങ്കിലും ഇംഗ്ലീഷ് പഠിച്ചു കേമന്മാരായിട്ടുള്ള മിക്ക കേരളീയൎക്കും ഈ വിഷയത്തിൽ പ്രായേണയുള്ള വിമുഖത കണ്ടിട്ടു പലപ്പോഴും എനിക്കു വ്യസനിക്കയും തോന്നാറുണ്ട്. എന്നാൽ, ആ കു

ട്ടിൽ എല്ലാംകൊണ്ടും അഗ്രഗണ്യനും സ്വദേശാഭിമാനിയും സ്വഭാഷാഭിമാനിയും ആയ ജസ്റ്റീസ് ശങ്കരൻനായർ അവർകളുടെ പേര് ഒരു കേരളഭാഷാവായനശാലയോടു യോജിപ്പിക്കുവാനിടയായിരിക്കുന്നുവെന്ന സംഗതി വളരെ ഉത്സാഹത്തേയും സന്തോഷത്തേയും ഉണ്ടാക്കിത്തീൎക്കുന്നുണ്ട്. ഇതരന്മാൎക്ക് അതൊരു പാഠമായിത്തീരുന്നതുമാണ്.

ഇങ്ങിനെ ദ്വേധാ ശങ്കരസ്മാരകമായിരിക്കുന്ന ഈ കൃതിയെ യാതൊരു പ്രതിഫലവുമിച്ഛിക്കാതെ കേവലം ലോകോപകാരത്തിന്നായിക്കൊണ്ടുമാത്രം 'ജസ്റ്റിസ് ശങ്കരൻനായർ വായനശാല'ക്കായി ഭാഷാന്തരപ്പെടുത്തിക്കൊടുത്ത മിസ്റ്റർ ശാമുമേനവന്റെ ഔദാൎയ്യം ഏറ്റവും ശ്ലാഘനീയം തന്നെ. ഈ പുസ്തകം പുറത്തുകൊണ്ടുവരുന്നതിന്നായി മിസ്റ്റർ വി. കെ. എം. മന്നാടിയാർ വേണ്ടതിലധികം അദ്ധ്വാനിച്ചിട്ടുണ്ടെന്നു ഞാൻ നേരിട്ടറിയുന്നതിനാൽ അദ്ദേഹത്തെപ്പററി പ്രത്യേകമായി പ്രശംസിക്കാതിരിപ്പാൻ നിവൃത്തിയില്ല.

ഇനി ഈ ഗ്രന്ഥത്തെപ്പററി കുറച്ചൊന്നു പറഞ്ഞുകൊള്ളട്ടെ. പുരാണരീതിയെ അനുസരിച്ചുകൊണ്ടു തന്നെയാണ് ഇതിന്റെ പോക്ക്. അസുരാംശമായി പിറന്നിട്ടുള്ള ദുഷ്ടജനങ്ങളുടെ ഭാരം സഹിക്കുവാൻ വയ്യാഞ്ഞിട്ടു ഭൂമിദേവി ബ്രഹ്മാവിന്റെ അടുക്കൽ ചെന്നാവലാതി പറയുന്നതും തന്നാലാകാഞ്ഞിട്ടു ബ്രഹ്മാവ് ഭൂമിദേവിയേയും കൊണ്ടു വൈകുണ്ഠത്തിൽ പോകുന്നതും ബ്രഹ്മാവും വിഷ്ണുവും ദേവന്മാരും ഭൂമിദേവിയും കൂടി കൈലാസത്തിലേക്കു പോകുന്നതും, വിഷ്ണ്വവതാരമാണെങ്കിൽ ബ്രഹ്മാവും ശിവനും ശേഷമുള്ളവരും കൂടി വൈകുണ്ഠത്തിലേക്കു ചെല്ലുന്നതും മററുമായ പുരാണചിട്ടയെത്തന്നെ ഈ ഗ്രന്ഥകാരനും പിടിച്ചിരിക്കുന്നു. നാരദമഹൎഷി ആസുരമതസ്ഥന്മാരും അദ്വൈതനിന്ദകന്മാരുമായ ജനങ്ങളെക്കൊണ്ടു ഭൂലോകം അധോഗതിയെ പ്രാപിക്കുന്നുവെന്നുള്ള പ

രിതാപത്തോടുകൂടി ബ്രഹ്മാവിനെ ചെന്നു കാണുന്നു; 'ഈ ആവലാതിയെ തീൎപ്പാനാവില്ലനമ്മാലിപ്പോൾ' എന്നു പറഞ്ഞു ധാതാവും നാരദനുംകൂടി കൈലാസത്തിൽ ചെല്ലുന്നു; ഇങ്ങിനെയാണ് ഈ ഗ്രന്ഥത്തിൽ ശിവാവതാരത്തിന്നുള്ള വഴി കൊണ്ടുവന്നിട്ടുള്ളത്. ആദ്യത്തെ നാലദ്ധ്യായം 'ശങ്കരവിജയവിലാസം' എന്ന ഗ്രന്ഥത്തിൽനിന്നും ശേഷം മിക്കഭാഗവും വിദ്യാരണ്യസ്വാമികളുടെ 'ശങ്കരവിജയം' എന്ന ഗ്രന്ഥത്തിൽനിന്നും എടുത്തു ചേൎത്തിട്ടാണ് മിസ്റ്റർ രാമുമേനവൻ ഭാഷപ്പെടുത്തീട്ടുള്ളത്. ആ രണ്ടു ഗ്രന്ഥങ്ങളുടേയും കൎത്താക്കന്മാർ മഹാകവികളാണെന്ന് അതാതു ഭാഗങ്ങളെക്കൊണ്ടുതന്നെ വെളിപ്പെടുന്നുണ്ട്. ഉപമാദ്യലങ്കാരങ്ങൾ അവർ കോരിച്ചൊരിഞ്ഞിരിക്കുന്നു. 'ഓരോ പ്രദേശങ്ങളുടെ വൎണ്ണനകളും അതിഭംഗിയായിരിക്കുന്നുണ്ട്. പക്ഷേ ലോകമെല്ലാം ഒരു സന്ന്യാസിയുടെ ദൃഷ്ടികൊണ്ടാണ് കാണുന്നത് എന്നേ ഉള്ളൂ. അതും കൌതുകമായിത്തന്നെയാണ് തോന്നിയത്. ഗ്രാമ്യങ്ങളായ രസങ്ങളെ പിന്നെയും പിന്നെയും ചവച്ചിട്ടുള്ള കാവ്യങ്ങളെ വിട്ട് ഇതിലേക്കു പ്രവേശിക്കുന്നവൎക്കു സന്തോഷജനകമായ ഒരു പുതുമയും അതിൽ വിശേഷമായ ഒരു സ്വാദും തോന്നാതിരിക്കുന്നതല്ല. ഇതിലെ രണ്ടാമദ്ധ്യായത്തിൽ കേരളത്തെപ്പററി ചെയ്തിട്ടുള്ള അതിമനോഹരമായ വൎണ്ണന നമുക്കഭിമാനിപ്പാൻ വകയുള്ളതുതന്നെ.

പ്രവൃത്തിമാൎഗ്ഗത്തേയും നിവൃത്തിമാൎഗ്ഗത്തേയും സുഖമായി രഞ്ജിപ്പിച്ചുകൊണ്ടുപോയിട്ടുള്ള ആചാൎയ്യസിദ്ധാന്തത്തെ ഈ ഗ്രന്ഥത്തിൽ കഥാരൂപേണ വിശദമാക്കീട്ടുള്ളതും വളരെ ഭംഗിയായിരിക്കുന്നു. കുമാരിലഭട്ടരും ആചാൎയ്യസ്വാമികളുമായിട്ടുള്ള കൂടിക്കാഴ്ച, മണ്ഡനമിശ്രൻ സ്വാമികളോടു വാദത്തിൽ തോററതിന്റെ ശേഷം ജൈമിനിമഹൎഷിയെ ധ്യാനിച്ചു പ്രത്യക്ഷമാക്കീട്ട് അവർതമ്മിൽ ഉണ്ടായ സംഭാഷണം മുതലായ ഘട്ടങ്ങൾ മുൻപറഞ്ഞ വിഷയത്തെ വെളിപ്പെടുത്തുകയാകുന്നു.

വാദസമയത്ത് തർക്കം തടുക്കുവാൻ വയ്യാത്ത യുക്തികളാകുന്ന ബ്രഹ്മാസ്ത്രങ്ങളെയാണ് സ്വാമികൾ പ്രയോഗിക്കുകയെങ്കിലും അദ്ദേഹം ആ സമയത്തുപോലും മധുരമായ വാക്കോടുകൂടിയവനും മഹാശാന്തശീലനുമാകുന്നുവെന്ന സംഗതി ഇതിൽനിന്നു വെടിപ്പായി അറിവാൻ സാധിക്കുന്നതാണ്. [ശരിയായിട്ടുള്ള വാദമല്ലാതെ വിതണ്ഡജല്പാദികുത്സിതങ്ങളായ തർക്കങ്ങളൊന്നും അദ്ദേഹത്തിൽ ലേശംപോലും കാണുന്നതല്ല. സ്വാമികളുടെ ഭാഷ്യങ്ങളിൽ ഇതരമതസ്ഥന്മാരുടെ പൂർവ്വപക്ഷങ്ങളെ സമാധാനത്തിന്നു വഴിയില്ലെന്നു തോന്നത്തക്ക ശക്തിയോടുകൂടി താൻതന്നെ പുറപ്പെടുവിച്ചിട്ടാണ് അവയെ അദ്ദേഹം ഖണ്ഡിച്ചിട്ടുള്ളത് എന്നത് ആ മഹാന്റെ ഭാഷ്യങ്ങൾ നോക്കീട്ടുള്ളവർക്കു ബോധമാണല്ലോ. അന്യന്മാരെ അധിക്ഷേപിച്ചിട്ടുള്ള വാക്കുകളൊന്നും അദ്ദേഹത്തിൽനിന്നു പുറപ്പെടുന്നതല്ല. അറ്റകയ്യിന് "കേചിൽ പണ്ഡിതമ്മന്യാഃ ആഹുഃ (=ചിലർ പണ്ഡിതന്മാരാണെന്നു നടിച്ച് ഇങ്ങിനെ പറയുന്നു)" എന്നു മാത്രം പറഞ്ഞുകാണുന്നുണ്ട്. മണ്ഡനമിശ്രനും ആചാര്യസ്വാമികളും തമ്മിൽ ആദ്യമായി കണ്ട സമയത്ത് അന്യോന്യമുണ്ടായ വാക്കലഹത്തിൽ ചിലതെല്ലാം സ്വാമികളും പറഞ്ഞതായി വിദ്യാരണ്യസ്വാമികൾ വർണ്ണിച്ചിട്ടുണ്ട്. എന്നാൽ അത് 'ഉരത്തിന്നൊത്ത ബലി' എന്ന ന്യായപ്രകാരം മണ്ഡനമിശ്രന്റെ ആധിക്ഷേപവാക്കുകൾക്കും കുതർക്കങ്ങൾക്കും എതിരായി പറഞ്ഞിട്ടുള്ളതെന്നേ വിചാരിപ്പാൻ തരമുള്ളൂ. ഈ സംഗതിയെപ്പറ്റി ഇത്രയും പറയുവാൻ കാരണമെന്തെന്നാൽ, അനന്താനന്ദഗിരിയുടെ 'ശങ്കരവിജയം' എന്ന ഗ്രന്ഥത്തിൽ സ്വാമികൾ ഇതരമതസ്ഥന്മാരുടെ നേരെ 'മൂഢ, മൂഢതര, മൂഢതമ' എന്നൊക്കെ പ്രയോഗിച്ചിട്ടുള്ളതായി കാണുന്നുണ്ട്. അതത്ര വിശ്വസനീയമാണെന്നു തോന്നുന്നില്ല. ദുഷ്ടനായ ഒരു കാപാലികൻ ദുഷ്ടവിചാരംപൂണ്ടു സ്വാമികളുടെ അടുക്കൽ സ്വശിഷ്യന്മാരില്ലാത്ത സമയം നോക്കിച

ന്നു താൻ്റെ ശിരസ്സിനെ അൎത്ഥിച്ചപ്പോൾ അന്യൻ്റെ പ്രാൎത്ഥനയെ നിരാകരിക്കരുതെന്നുള്ള ഔത്സുക്യത്തോടുകൂടി തലയറുത്തുകൊള്ളുവാനനുവദിച്ചതുകൊണ്ട് അദ്ദേഹം സമാധിയിലിരുന്നുവെന്നുള്ള കഥ സ്വദേഹത്തിൽ അദ്ദേഹത്തിന്ന് ആത്മത്വാഭിമാനമുണ്ടായിരുന്നില്ല എന്നതിനെയും അദ്ദേഹത്തിൻ്റെ പരോപകാരതല്പരതയെയും നന്നായി ദൃഷ്ടാന്തപ്പെടുത്തുന്നുണ്ട്.

സ്വാമികളുടെ നാലു പ്രധാന ശിഷ്യന്മാരിൽ ഒരാളായ പത്മപാദാചാൎയ്യരുടെ ചരിത്രത്തെയും ഒരു ഗ്രന്ഥം ചുട്ടു ഭസ്മമാക്കിയ സംഗതിയെയും പററി മലയാളത്തിൽ നടപ്പുള്ള ഐതിഹ്യത്തിന്നും വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നതിന്നും തമ്മിൽ കുറെ വ്യത്യാസം കാണുന്നുണ്ട്. ഏതാണ് ചരിത്രയോഗ്യമായിട്ടുള്ളത് എന്ന് ചരിത്രകാരന്മാർ തന്നെ തീൎച്ചയാക്കട്ടെ.

ശങ്കരവിജയത്തിൽ പത്താമദ്ധ്യായം മുതൽക്കങ്ങോട്ടു പലേടങ്ങളിലും സ്വാമികൾ പല ആചാൎയ്യന്മാരായി വാദം നടത്തിയ കഥ വൎണ്ണിച്ചിട്ടുണ്ടെങ്കിലും പതിനൊന്നാമദ്ധ്യായത്തിൽ കാണുന്ന മണ്ഡനമിശ്രനായിട്ടുള്ള വാദത്തെയാണ് വിദ്യാരണ്യസ്വാമികൾ ഏററവുമധികം പ്രധാനമായി ഗണിച്ചിട്ടുള്ളതും ഏററവുമധികം വിസ്തരിച്ചിട്ടുള്ളതും. കുമാരിലഭട്ടശിഷ്യനും ജൈമിനിസിദ്ധാന്തത്തിൻ്റെ കര കണ്ടവനും ബ്രഹ്മാവിൻ്റെ അവതാരമാണെന്നു പറയപ്പെടുന്നവനും സാക്ഷാൽ ശാരദാദേവി തന്നെ ഭാൎയ്യയായിട്ടുള്ളവനും ആയ മണ്ഡനമിശ്രൻ്റെ അടുക്കലേക്ക് ആചാൎയ്യസ്വാമികൾ വാദൌത്സുക്യത്തോടുകൂടി ചെല്ലുന്നു. രണ്ടുപേരും വാദത്തിന്നൊരുങ്ങുന്നു. സ്വാമികൾ ജീവബ്രഹ്മൈക്യത്തെ സ്ഥാപിക്കുവാനായി ഇങ്ങിനെ പ്രതിജ്ഞ ചെയ്യുന്നു:—

“ബ്രഹ്മൈകം പരമാൎത്ഥം സച്ചിദാനന്ദം ശിവം
നിൎമ്മലമനാദ്യജ്ഞാനാവൃതമായിട്ടഹോ!

വിശ്വത്തിൻസ്വരൂപമായ്‌വിളങ്ങീടുന്നിതേവം
നൽജ്ഞാനത്തിൻസ്വരൂപമായ്‌വിളങ്ങുന്നതല്ലേ.
ആയതിൻബോധംകൊണ്ടുനാനാത്വംപോകുമില്ലാ-
തായിസ്വാത്മാവുതന്നിൽചേർന്നിടുംവ്യവസ്ഥയാൽ.
നിവൃത്താപരംജന്മമരണാദികൾവിട്ടു-
നിർവ്വാണംപ്രമാണംശ്രുതിസൂക്തമാകുന്നു.
മണ്ഡനവാദത്തിൽതാൻതോറ്റുവെന്നാകിൽകാവി-
മുണ്ടുടുക്കയില്ല്യ,സന്യാസംവെടിഞ്ഞുടൻ
വെള്ളയായുള്ള വസ്ത്രംതാനുടുത്തീടുന്നു-
ങ്ങളിപ്പിതിന്നുപൂർവ്വപക്ഷംസമ്മതമാകേണം.
ജയമാർക്കെന്ന്താൻവിധിക്കേണമെന്നുള്ള കാര്യം
ഉഭയഭാരതിതന്നാകട്ടെനിശ്ചയിക്കട്ടെ.”

ഉടനെ മണ്ഡനമിശ്രൻ അതിനെ ഖണ്ഡിക്കുവാനും കർമ്മപരമായിരിക്കുന്ന ജൈമിനിസിദ്ധാന്തത്തെ സ്ഥാപിക്കുവാനുമായിട്ടൊരുങ്ങിക്കൊണ്ടു താഴെ പറയുംപ്രകാരം പ്രതിജ്ഞ ചെയ്യുന്നു:—

“എന്നുമേചിദാത്മാവിൽവേദാന്തംപ്രമാണമായ്
പിന്നിടാശബ്ദരാശിയവിടെയെത്തായ്കയാൽ
വാക്യബോധിതമായകാര്യവസ്തുവിലെല്ലാം
നികലില്ലയോപൂർവ്വഭാഗംനൽപ്രമാണമാം.
ചൊൽക്കൊള്ളുംശബ്ദരാശികാര്യമാത്രത്തിൽചെന്നു
നിൽക്കുന്നു,കർമ്മത്തിൽനിന്നുണ്ടാകുന്നിതുമുക്തി!
കർമ്മിലോകത്തിങ്കൽജീവിക്കുന്നവർക്കെല്ലാം
ജന്മാവസാനത്തോളമാവശ്യമാണ്താനും.
ഞാനഹോ!ഭവാനോടുവാദത്തിൽതോറ്റുപോയാൽ
നൂനമേകൈവെടിഞ്ഞിടാംഗൃഹസ്ഥാശ്രമമുടൻ.
സന്യാസംസ്വീകരിക്കാംസന്ദേഹംതെല്ലുമില്ലി-
ങ്ങെന്നതേപ്രതിജ്ഞ,യിവ്യവസ്ഥയാക്കുകയല്ലോ.

ജൈമിനിയിന്നിട്ടമാത്രമംഗീകരിക്കൊള്ളണം
വാദത്തിൽപ്പരാജിതനായവൻനിസ്സംശയം.”

വാദവിഷയങ്ങൾ എത്രത്തോളം ഗൌരവമുള്ളതും ദുരവഗാഹമായിട്ടുള്ളതുമാണ് എന്നതു പ്രതിജ്ഞാവാചകംകൊണ്ടുതന്നെ വ്യക്തമാകുന്നുണ്ടല്ലോ. ജൈമിനിസിദ്ധാന്തത്തെ സ്ഥാപിക്കുന്നതിന്നു പുറപ്പെടുവിച്ചിട്ടുള്ള മണ്ഡനമിശ്രന്റെ യുക്തികളെ വിദ്യാരണ്യസ്വാമികൾ വിട്ടുകളഞ്ഞിട്ടുള്ളതെന്തുകൊണ്ടാണെന്നു മനസ്സിലാകുന്നില്ല.

“തന്നുടെസിദ്ധാന്തത്തെസ്ഥാപിപ്പാൻപ്രമാണമി-
ല്ലെന്നായിവന്നീടിലുംമണ്ഡനാനന്തരം
വേദാന്തവാക്യങ്ങളാലെത്രയുംപ്രസിദ്ധമാ-
മദ്വൈതസിദ്ധാന്തത്തെഖണ്ഡിപ്പാനേവംചൊന്നാൻ.”

ഇങ്ങിനെയാണ് വാദത്തിന്റെ തുടക്കം. ഇവിടുന്നങ്ങോട്ടുള്ള ഭാഗം മഹാകഠിനവുമാകുന്നു. അദ്വൈതസിദ്ധാന്തവും ജൈമിനിസിദ്ധാന്തവും, എന്നല്ല, മററു സകല ദർശനങ്ങളും കൂടുകട്ടിയായിട്ടുള്ളവൎക്കുമാത്രമേ അതു പൂർണ്ണമായി മനസ്സിലാവുകയുള്ളൂ. എങ്കിലും ആവക ഭാഗങ്ങളെയെല്ലാം മിസ്റ്റർ. രാമമേനവൻ വളരെ സുഗമമായി ഭാഷപ്പെടുത്തിയതു കാണുമ്പോൾ ഏവനും ബഹുമാനം തോന്നാതിരിക്കുന്നതല്ല. ഇനിയും വെളിവായതു പോരാ എന്നു തോന്നുന്നുണ്ടെങ്കിൽ അതു വിഷയത്തിന്റെ കാഠിന്യം എന്നല്ലാതെ മേനവന്റെ കുററമാണെന്ന് ഒരിക്കലും പറവാൻ പാടില്ല. തർജ്ജമക്കാരന്നു സ്വാതന്ത്ര്യം കുറവാകയാൽ വിഷയകാഠിന്യംനിമിത്തം ആവക ഭാഗങ്ങളുടെ അർത്ഥം സ്പഷ്ടമായതു പോരെന്നു തോന്നിയതിനാലായിരിക്കാം വേദാന്തവിഷയത്തിൽ എന്റെ ഗുരുവായിരിക്കുന്ന കൃഷ്ണൻ എമ്പ്രാന്തിരി അവർകളെക്കൊണ്ട് അവസ്സ് ഒരു ഭാഷാവ്യാഖ്യാനം എഴുതിച്ചിട്ടുള്ളത്. വേദാന്തശാസ്ത്രത്തിൽ അസാമാന്യമായ പാണ്ഡിത്യവും ജൈമിനിസിദ്ധാന്തത്തിന്റെ സാമാന്യജ്ഞാ

നവും സിദ്ധിച്ചിട്ടുള്ള അദ്ദേഹത്തിന്റെ വ്യാഖ്യാനവും കൂടിച്ചേരുമ്പോൾ തത്ത്വജിജ്ഞാസുക്കൾക്ക് അവയെല്ലാം സുവ്യക്തമായി ഭവിക്കുന്നതാണ്.

വിവിധശാസ്ത്രപുരാണേതിഹാസാദികളെക്കൊണ്ടു പരമപുഷ്ടിയെ പ്രാപിച്ചിരിക്കുന്ന ഗീൎവ്വാണാദിഭാഷകളിൽനിന്നു വളരെ താണ സ്ഥിതിയിലിരിക്കുന്ന കേരളഭാഷയിലേക്ക് ഒരു ഗ്രന്ഥം തൎജ്ജമചെയ്യുക എന്നതിന്റെ വൈഷമ്യം അനുഭവിച്ചവൎക്കുതന്നെ അറിഞ്ഞുകൂടു. അങ്ങിനെയാണെങ്കിലും മഹാദുൎഘടങ്ങളായ ചില ഭാഗങ്ങളെ മേനവൻ ഭാഷപ്പെടുത്തീട്ടുള്ളതിനെ വായിച്ചുനോക്കുന്ന സമയത്ത് അത് എല്ലാവൎക്കും സുഖേന സാദ്ധ്യമാണെന്നു തോന്നിപ്പോകും. മേനവന്റെ പ്രയോഗചാതുൎയ്യമത്രത്തോളമുണ്ട്. ഒരു വിഷയത്തിലുള്ള പാടവത്തിന്റെ പരമകാഷ്ഠയും അതുതന്നെയാകുന്നു.

'ബോധമഞ്ജരി', 'ചതുൎശ്ലോകമഞ്ജരി' എന്നീ നാമധേയങ്ങളെ ഭാഷപ്പെടുത്തീട്ടുള്ളതും വളരെ മധുരമായിരിക്കുന്നുവെന്നു വിശേഷിച്ചും എടുത്തു പറയാതിരിപ്പാൻ മനസ്സുവരുന്നില്ല. ഈ ഗ്രന്ഥം മൂലത്തോടൊത്തുനോക്കുവാൻ എനിക്കു തരംവന്നില്ല. എങ്കിലും തൎജ്ജമ വായിച്ചതിൽ ഒരേടത്തെങ്കിലും ഒരു തടവുള്ളതായി തോന്നാഞ്ഞതിനാൽ അതു മൂലത്തോടു വളരെ ഒത്തിരിക്കണമെന്നു ബലമായി ഊഹിക്കുന്നു.



### ൨൨. വല്ലത്തുവെച്ചുണ്ടായ ഭാഷാപോഷിണിസഭ.

**മേൽ**പറഞ്ഞ സഭയിൽ നടന്ന സംഗതികളെ എല്ലാം കൂട്ടിച്ചേൎത്ത് അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ള 'ഭാഷാപോഷിണി' 15-ാം പുസ്തകം രണ്ടും മൂന്നും ലക്കങ്ങളെ വായിച്ചപ്പോൾ എനി

ക്ക തോന്നിയ അഭിപ്രായങ്ങളാണ് ഈ കുറിപ്പിൽ മുഖ്യമായി കാണുക. മലയാളഭാഷയ്ക്ക് ഇപ്പോൾ അച്ഛന്റെ സ്ഥാനം വഹിക്കുന്ന ആ സഭയിലെ സഭാനാഥന്റെ പ്രസംഗങ്ങളാണ് അന്ന് അതിൽവെച്ചു നടന്ന കാൎയ്യങ്ങളിൽ മുഖ്യമായിട്ടുള്ളത് എന്നതിന്നു വാദമില്ല. നമ്മുടെ ഭാഷയുടെ പണ്ടത്തെ അവസ്ഥ, ഇപ്പോഴത്തെ സ്ഥിതി, ഇന്ത്യയിലെ അന്യഭാഷകളുടെ ഇപ്പോഴത്തെ സ്ഥിതി, നമ്മുടെ ഭാഷയേയും അന്യഭാഷകളേയും കൂടി താരതമ്യപ്പെടുത്തീട്ടുള്ള നിരൂപണം, നമ്മുടെ ഭാഷയിലുള്ള പദ്യലോകത്തിന്റെ ഇപ്പോഴത്തെ സ്ഥിതി, ഗദ്യലോകത്തിന്റെ സ്ഥിതി, അവയെ പരിഷ്കരിക്കേണ്ട രീതി, തിരുവിതാംകൂർ, കൊച്ചി എന്നീ ഗവൎമ്മേണ്ടുകൾ ഭാഷാപരിഷ്കാരത്തിന്ന് ഇനിയും ചെയ്യേണ്ട കാൎയ്യങ്ങൾ, ഭാഷാപോഷിണിസഭ മേലിൽ ചെയ്യേണ്ട കൃത്യങ്ങൾ—ഇങ്ങിനെ അതിവിസ്താരമായിക്കിടക്കുന്ന ഈ വിഷയത്തെ ഒരെടമെങ്കിലും വിടാതെ എല്ലാവൎക്കും മനസ്സിലാകത്തക്കവണ്ണം ഒതുക്കിക്കൊണ്ടുവന്നു പറയുക എന്നതു നമ്മുടെ ഇടയിൽ വളരെപ്പേൎക്കു സാധിക്കുന്ന ഒരു കാൎയ്യമല്ല. അതിന്നും പുറമെ, തിരുമനസ്സിലെ ഗദ്യരചനാരീതിയെ നോക്കുക. പദപ്രയോഗങ്ങൾ എത്ര ഉചിതമായിരിക്കുന്നു; പദങ്ങളിൽ അൎത്ഥം എത്രതന്നെ നിറഞ്ഞിരിക്കുന്നു; പ്രധാനവാചകങ്ങളേയും ഉപവാചകങ്ങളേയും എത്ര യോജിപ്പോടുകൂടി ചേൎത്തുവെച്ചിരിക്കുന്നു! ആകപ്പാടെ അതു വായിച്ചുനോക്കിയപ്പോൾ ഉപക്രമം, ആഖ്യക്യം, ഉപസംഹാരം എന്നിങ്ങിനെ എ–ബി–സി ക്രമത്തിൽ വിഭാഗം ചെയ്തിട്ടുള്ള ആ പ്രസംഗങ്ങളെ ഒരു ലഘുപത്രികയായി അച്ചടിച്ചു പ്രസിദ്ധം ചെയ്യേണ്ടതാണെന്നും, ഭാഷാഭിമാനികളായ എല്ലാവരും അതിനെ മനസ്സിരുത്തി പഠിക്കേണ്ടതാണെന്നുമാണ് തോന്നിയത്.

* * * * * * * * * *

ടി. സി. കല്യാണിഅമ്മയുടെ പ്രസംഗം സരസമായിരിക്കു

കൂടി വെടിപറയുമ്പോൾ അങ്ങിനെ ചെയ്യും, ഇങ്ങിനെ ചെയ്യുമെന്നൊക്കെ ഭേദി പറയാം. വീട്ടിൽ ചെന്നാൽ കഥ പഴയതു തന്നെ. ഒതുങ്ങി ഇരിക്കുമ്പോഴത്തെ സ്ഥിതിതന്നെ ഇങ്ങിനെ. എന്നാൽ ഇപ്പോഴത്തെ അവസ്ഥയാണ് പെണ്ണുങ്ങൾ ഒന്നു ഉണൎന്നു വരായിരിക്കുന്നു. ആണുങ്ങളുടെ അധികപ്രസംഗം കലശലായിത്തുടങ്ങി എന്നു ഭാവമായിരിക്കുന്നു. ഇംഗ്ലണ്ടിലും, അമേരിക്കയിലും, ഇന്ത്യയിൽതന്നെ പലേ രാജ്യങ്ങളിലുമുള്ള സ്ത്രീകളുടെ ഇപ്പോഴത്തെ നില ഇതിനെ ഉദാഹരിക്കുന്നു. ആ സ്ഥിതിക്കു നമ്മുടെ സ്ത്രീകളുടെ ഇടയിലും സ്വഭാവേന അങ്ങിനെ ഒരു ഉണൎച്ച അവശ്യം വരുന്നതാകുന്നു. അതിനാൽ കല്യാണിഅമ്മയുടെ പ്രസംഗത്തിൽ പറയുന്ന ആവശ്യങ്ങൾ ന്യായമായിട്ടുള്ളവ തന്നെയാണ്. സഭയും അവയെ കൈക്കൊണ്ടുകൊണ്ടു സന്തോഷിക്കുന്നു.

പന്തളത്തു കേരളവൎമ്മതമ്പുരാൻ തിരുമനസ്സിലെ പദ്യങ്ങൾ വളരെ സരസമായി വായിച്ചു. ബഹുസുഖം; നല്ല മധുരം; പക്ഷെ കഴമ്പു കുറവ്. സഭാനാഥൻ പറഞ്ഞിരിക്കുന്നതുപോലെ “അനാവശ്യമായ ഗതാനുഗതികത്വ”ത്തെ വിട്ടു ആവശ്യമായ സംഗതികൾ അധികവും അലങ്കാരങ്ങൾ (കാലത്തെ അനുസരിച്ചു) അവയെ ഭംഗിയാക്കുന്നതിന്നു വേണ്ടതുമാത്രവുമായിട്ടുള്ള കവിതകളെ കവികൾ മേലിൽ ഉണ്ടാക്കിയാൽ കൊള്ളാമെന്നാരപേക്ഷയുണ്ട്. ഇതിന്നു സ്ഥൂലമായിട്ടുള്ള ഒരു ദൃഷ്ടാന്തം നമുക്കു പ്രത്യക്ഷമല്ലേ? നമ്മുടെ സ്ത്രീകളുടെ ഇപ്പോഴത്തെ ആഭരണങ്ങൾ നോക്കുക; പണ്ടത്തെ കഥയും വിചാരിച്ചു നോക്കുക. ഇപ്പോഴുള്ളവൎക്കു കണ്ണിൽ പിടിക്കാത്ത ഭാഷകളോടുകൂടി എത്ര അനവധി പണ്ടങ്ങളാണ് അവർ വാരി അണിഞ്ഞിരുന്നത്? ഇപ്പോഴൊ? രസികനായ ഒരു മൂക്കുത്തി, ബഹുഭൂഷായതൊരസ്സിൽ, കാതു മുറിച്ചിട്ടാ മുറിക്കാത്തതായോ കമ്മൽ, നല്ല റവുക്കി, പുതപ്പു, മേൽമുണ്ടു— കഴിഞ്ഞു. എത്ര ഭംഗിയായിരിക്കുന്നു! പണ്ടത്തെകാൾ എണ്ണവും

വണ്ണവും കുറച്ചു, സൌഷ്ഠവത്തിൽ കൂടുതലുമാക്കി. ഇതുപോലെ നമ്മുടെ കവിതാവനിതയെ അലങ്കരിക്കുന്ന കാൎയ്യത്തിലും കാലം നോക്കേണ്ടേ? അതു കവികളുടെ ഭാരമല്ലേ? അതിന്നുപുറമെ, ആ വസ്ത്രത്തെക്കാൾ അലങ്കാരത്തിന്നു പ്രാധാന്യം കൊടുക്കുന്ന കൂട്ടർ അപരിഷ്കൃതന്മാരാണ് എന്നാണ് ഹെർബെർട്ട് സ്പെൻസർ എന്ന പേരായ പാശ്ചാത്യശങ്കരാചാൎയ്യൻ പറയുന്നത്. വൈഷമ്യമയം! എന്നാൽ സാവധാനത്തിൽ തിരിച്ചുനോക്കിയാൽ അതു ഏറക്കുറെ വാസ്തവമാണ് എന്നു തോന്നുന്നുമുണ്ട്. എന്തെന്നാൽ അലങ്കാരം എവിടെ അധികമായി കാണുന്നുവോ അവിടെ വസ്തുവിന്റെ യഥാൎത്ഥജ്ഞാനമില്ല എന്നു കാണാവുന്നതാണ്; അപ്രകാരംതന്നെ വസ്തുവിന്റെ യഥാൎത്ഥജ്ഞാനമുണ്ടാകുന്തോറും അതേവരെ കണ്ടുവന്നിരുന്ന അലങ്കാരാംശവും നീങ്ങിപ്പോകുന്നതായും കാണാം. ഇതു സൃഷ്ടിയിൽ സൎവ്വത്ര യോജിച്ചുകാണുന്ന ഒരു നിയമമാകുന്നു. ഈ വിഷയം കുറെ കട്ടിയാകയാൽ ഈ കുറിപ്പിൽ പെടുത്തുവാനസാദ്ധ്യം. അതിന്റെ വിസ്താരം ഇനിയൊരിക്കൽ വേറൊരു ദിക്കിലേക്കു നീട്ടുന്നതായിരിക്കും നല്ലത്.

* * * * * * * * * *

മിസ്റ്റർ ടി. കെ. കൃഷ്ണമേനോന്റെ പ്രസംഗവിഷയവും മുഖ്യമായിട്ടുള്ളതുതന്നെ. അദ്ദേഹം അതിനെപ്പറ്റി പറഞ്ഞിട്ടുള്ളതും നന്നായിരിക്കുന്നു. വിഷയത്തിന്റെ ഒട്ടു മിക്കഭാഗങ്ങളേയും അദ്ദേഹം തൊട്ടുകാട്ടീട്ടുണ്ട്. അപ്രാപ്തമായിരിക്കുന്ന പൂൎവ്വപക്ഷത്തിന്നുകൂടി സമാധാനം പറയുക കഴിഞ്ഞിരിക്കുന്നതിനാൽ അതിന്റെ പുറം നോക്കിക്കണ്ടിട്ടുണ്ട് എന്നുതന്നെ വിചാരിക്കണം.

* * * * * * * * * *

മിസ്റ്റർ സെബാസ്ത്യന്റെ ഭാഷാഭിമാനവും രാജഭക്തിയും കണ്ടിട്ട് എനിക്കു വളരെ സന്തോഷം തോന്നുന്നുണ്ട്. എന്നാൽ അതിയായിട്ടുള്ള ആവേശത്തോടുകൂടിയാകയാൽ അദ്ദേഹം പറഞ്ഞിട്ടുള്ളതെല്ലാം വാസ്തവമോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ചി

ത്രികാരന്റെ നോട്ടത്തിൽ അതിൽ ചിലതെല്ലാം വെറുതെപോകു
ന്നതാണ്. വേറെ ചിലതിനെ വളരെ ശ്രദ്ധയോടുകൂടി കേൾ
ക്കേണ്ട സഭാനായകന്റെ പ്രസംഗത്തെ കേട്ടതിന്റെ ശേഷമെങ്കി
ലും ശരിപ്പെടുത്താമായിരുന്നു. പിന്നെ, ഭാഷാപോഷിണിസഭയു
ടെ പതിനെട്ടു കൊല്ലത്തെ പ്രവൃത്തിയെപ്പററി പറഞ്ഞുകേൾക്കു
മ്പോൾ നമുക്കു നമ്മുടെ ഭാഷയെപ്പററി ഇത്ര മേനി പറയാനെന്താ
ണ് വഴി? സ്വഭാഷാഭിമാനത്തിൽ മിസ്റ്റർ സെബാസ്റ്റ്യനെക്കാൾ
ഒട്ടും താഴെ നില്ക്കാത്ത എനിക്കും സ്തുതിക്കാൻ മനസ്സുതന്നെയാ
ണ്. പക്ഷേ അതുകൊണ്ടു പ്രയോജനമെന്താണ്? വാക്കു കുറച്ചു
പ്രവൃത്തി അധികമാക്കേണ്ട കാലം വൈകിയിരിക്കുന്നു.

* * * * * * * * * *

മിസ്റ്റർ ടി. വർഗീസുമാപ്പിള ഒരുമാതിരി നല്ലഭാഷയിൽ കാ
ര്യം പറഞ്ഞിട്ടുണ്ട്. ബോധിച്ചു, ചുരുക്കമായാലെന്താ? പറവാനു
ള്ളതു കഴിഞ്ഞാൽ പിന്നെ നീട്ടിക്കൊണ്ടു പോവാതിരിക്കുകതന്നെ
യാണ് വേണ്ടത്. മാന്യസഭാവാസികളുടെ (അല്ലെങ്കിൽ മാന്യവാ
യനക്കാരുടെ) വിലയേറിയ സമയത്തെ അനാവശ്യമായി ചിലവാ
ക്കുന്നില്ല എന്നുള്ള സംഗതി ചില കൂട്ടർ ഒരു നാഴികനേരം പറ
യും (അല്ലെങ്കിൽ രണ്ടു പേജെഴുതും). ഇതു കുറെ സങ്കടമല്ലേ? ഒ
രു ദിവസം ഒരാൾ എന്റെ അടുക്കൽ വന്നു താൻ കാശിക്കുപോ
യ കഥ വിസ്തരിക്കുവാൻ തുടങ്ങി. എന്റെ ഗ്രഹപ്പിഴക്കു ഞാൻ
അതു കേൾക്കുവാനുമിരുന്നു. ദിവസം ഒന്നു കഴിഞ്ഞു. അയാളുടെ
കാശിയാത്രയ്ക്കുള്ള ഭാണ്ഡം കെട്ടിക്കഴിഞ്ഞില്ല. അതിൽ പിന്നെ
ഞാൻ അയാളെ കണ്ടാൽ ഒളിക്കുകയാണ് പതിവ്. മിസ്റ്റർ വറു
ഗീസുമാപ്പിളയുടെ ഉദ്ദേശപ്രകാരമുള്ള ഒരു പുസ്തകപ്പട്ടിക ആവശ്യം
തന്നെയാണ്. അതില്ലാത്താലത്തെ ദോഷം സഭാനായകൻ വളരെ
ശക്തിയോടുകൂടി പറഞ്ഞിട്ടുണ്ടല്ലോ. "പുസ്തകപ്രദർശനം" എ
ന്ന തലവാചകത്തോടുകൂടി ഒരു ലേഖനം 'ലക്ഷ്മീഭായി'യിൽ കണ്ട

തായി ഓൎക്കുന്നുണ്ടല്ലൊ. 84-ാമാണ്ടിലെ ഭാരതവിലാസം വക വാൎഷികാഘോഷദിവസം ലക്ഷ്മീഭായി പത്രാധിപരോട് ഇങ്ങിനെയുള്ള യോഗങ്ങൾ കൂടുന്ന അവസരത്തിൽ ഒരു പുസ്തകപ്രദൎശനം കൂടി നടത്തിയാൽ നന്നായിരിക്കുമെന്നു ഞാൻ അഭിപ്രായപ്പെട്ടു. അതിന്റെശേഷം കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിന്നും ഞാനുമായി അതിനെപ്പററി സംസാരിച്ചു. അന്ന് എനിക്കു വേറെ ജോലിത്തിരക്കുണ്ടായിരുന്നതിനാൽ തിരുമനസ്സിന്നു തന്നെ ഒരു ലേഖനമെഴുതുവാനപേക്ഷിച്ചു. അതുപ്രകാരം എഴുതീട്ടുള്ളതാണ് ആ ലേഖനം. മിസ്റ്റർ വൎഗ്ഗീസുമാപ്പിളയുടെ ഉദ്ദേശവും പുറമെ വേറെ അനേകം ഉദ്ദേശങ്ങളും സാധിക്കാമെന്നു കരുതീട്ടാണ് പുസ്തകപ്രദൎശനം നന്നായിരിക്കുമെന്നു പറഞ്ഞിട്ടുള്ളത്. അതിനാൽ ആ സംഗതി ഭാഷാപോഷിണിസഭയുടെ ദൃഷ്ടിയിൽ പെടുത്തിയാൽ വേണ്ടില്ല.

* * * * * * * * *

“നാട്ടുഭാഷയും നാട്ടുഭാഷാവിദ്യാലയങ്ങളും” എന്ന വിഷയത്തെപ്പററി സമഗ്രമായി പ്രതിപാദിക്കപ്പെട്ടിട്ടുള്ള മിസ്റ്റർ ആർ. ഈശ്വരപ്പിള്ളയുടെ ഉപന്യാസം വളരെ കേമമായിരിക്കുന്നു. അതു വായിച്ചപ്പോൾ ഇനി ആ വിഷയത്തെപ്പററി ഒന്നുംതന്നെ പറയുവാനില്ലെന്നു തോന്നി; വിഷയപ്രതിപാദനം അത്ര പൂൎത്തിയായിരിക്കുന്നുണ്ട്. മിസ്റ്റർ ഈശ്വരപ്പിള്ള സ്വതേ ഒരു ബുദ്ധിശാലിയും, ഇംഗ്ലീഷ്ഭാഷയിൽ നല്ല വിദ്വാനും, വിദ്യാലയങ്ങളേയും വിദ്യാൎത്ഥികളേയും അദ്ധ്യാപകന്മാരേയും സംബന്ധിച്ചുള്ള കാൎയ്യങ്ങളിൽ അധികകാലത്തെ പരിചയമുള്ള ഒരാളുമാണെന്നു ഞാൻ മുമ്പുതന്നെ ധരിച്ചിട്ടുണ്ട്. അങ്ങിനെയുള്ള യോഗ്യതയുടെ ഒരംശം ഈ ഉപന്യാസത്തിൽ നല്ലവണ്ണം പ്രതിഫലിച്ചുകാണുന്നുണ്ട് എന്നതിന്നു സംശയമില്ല. അതിനാൽ അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ മലയാളികളായ വിദ്വാന്മാർ തങ്ങളുടെ ആലോചനയ്ക്കു വിഷയമാക്കിത്തീൎക്കേണ്ടത് ഏററവുമാവശ്യമാകുന്നു. വിദ്യാഭ്യാ

സംസ്വസ്വഭാഷകളിൽ നടത്താഞ്ഞാലുള്ള ദോഷങ്ങൾ അസംഖ്യങ്ങളാകുന്നു. 'സ്വല്പം തഥായുർബ്ബഹവശ്ച വിഘ്നാഃ' എന്ന വാക്യപ്രകാരം ഇജ്ജന്മത്തിൽ കളി, ഊണ്, ഉറക്കം, രോഗം, വേറെയും അപരിഹാൎയ്യങ്ങളായ കാൎയ്യങ്ങൾ എന്നിവയ്ക്കെല്ലാം അവശ്യം വേണ്ടിവരുന്ന സമയത്തെയും പിന്നെ ശൈശവം, വാൎദ്ധക്യം എന്നീ അവസ്ഥാവിശേഷങ്ങളെയും നീക്കി നോക്കിയാൽ ബാക്കി ശേഷിക്കുന്ന ആയുഷ്കാലം വളരെ സ്വല്പം മാത്രമേ ഉള്ളുവെന്ന കാണാവുന്നതാണ്. ആ സ്വല്പകാലത്തിനുള്ളിൽ വേണം മനുഷ്യന് ഇഹലോകകാൎയ്യങ്ങളെ വേണ്ടപോലെ നിൎവ്വഹിക്കുന്നതിനുള്ള യോഗ്യതകളെയും പരമപുരുഷാൎത്ഥസിദ്ധിക്കു വേണ്ടുന്ന സാധനങ്ങളെയും സമ്പാദിക്കുവാൻ. ഈ തത്വത്തെ അറിഞ്ഞിട്ടാണ് ലോകത്തിൽ പരിഷ്കൃതന്മാരായ എല്ലാജാതി ജനങ്ങളുടെയിടയിലുമുണ്ടായിട്ടുള്ള വിശിഷ്ടപുരുഷന്മാർ കാലദേശാവസ്ഥകളെ അനുസരിച്ച് അവരവൎക്കുചിതമാകുംവണ്ണം ആഭ്യുദയനിഃശ്രേയസകരങ്ങളായ വിവിധധൎമ്മങ്ങളെയും പലതരം കൎമ്മങ്ങളെയും വിധിച്ചിട്ടുള്ളത്. അനവധി വിഘ്നങ്ങളോടുകൂടിയിരിക്കുന്ന അല്പമായ ഈ ആയുഷ്കാലത്തിൽ ഒരു വക അനുഷ്ഠാനങ്ങളെക്കൊണ്ടുതന്നെ ഐഹികമായും പാരത്രികമായുമുള്ള രണ്ടുവക കാൎയ്യങ്ങളെയും സാധിക്കുന്നതിനുള്ള യോഗ്യത സിദ്ധിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണ് വൈദികമായും മറ്റുമുള്ള സകല വിധികളും ഓരോ ജനസമുദായങ്ങളുടെ ഇടയിൽ ഏൎപ്പെടുത്തപ്പെട്ടിട്ടുള്ളത്. അങ്ങിനെയിരിക്കെ കേവലം ഭാഷാജ്ഞാനത്തിനുമാത്രമായി മേൽപ്പറഞ്ഞവിധമുള്ള ആയുഷ്കാലത്തിന്റെ ഒരു മുഖ്യഭാഗം ചിലവാക്കുക എന്നത് ഒരു ദുശ്ചിലവിന്റെ കൂട്ടത്തിൽ ഗണിക്കുവാനേ തരമുള്ളൂ. നമ്മുടെ ദിനചൎയ്യക്കു വേണ്ടുന്ന കാൎയ്യങ്ങളെ അന്യോന്യം പറഞ്ഞു മനസ്സിലാക്കുന്നതിനു മാത്രമായി അന്യഭാഷയെ—അതായത്, ഈ പ്രകൃതത്തിൽ നമ്മുടെ ഉള്ളിൽ കിടന്നു കളിക്കുന്ന ഇംഗ്ലീഷ്ഭാ

ഷയെ—പഠിക്കുന്നതുകൊണ്ടുള്ള പ്രയോജനം വളരെ കുറച്ചുമാത്രമേ ഉള്ളൂ. ഉത്തമകാലക്ഷേപത്തിനുതകുന്നതായ യോഗ്യത നേടുന്നതിനു വേണ്ട അറിവാണ് ഇംഗ്ലീഷ്ഭാഷാജ്ഞാനംമൂലം സമ്പാദിക്കേണ്ടത്. വിദ്യാഭ്യാസംകൊണ്ടുള്ള മുഖ്യപ്രയോജനവും അതാകുന്നു. എന്നാൽ വാസ്തവത്തിൽ വിദ്യാഭ്യാസത്തിന്റെ അപ്രകാരമുള്ള മുഖ്യപ്രയോജനത്തെ ഇംഗ്ലീഷ്ഭാഷമൂലം സാധിക്കുവാൻ നമ്മുടെ ഇടയിൽ അധികംപേർക്കും തരമാകുന്നതല്ല എന്നതു സ്പഷ്ടമാണല്ലോ. ഇപ്പോഴത്തെ കാലാവസ്ഥയെ അനുസരിച്ച് ഇംഗ്ലീഷ്ഭാഷാജ്ഞാനം വേണ്ടതായും വന്നിരിക്കുന്നു. ഈ ഘട്ടത്തിൽ നാം ചെയ്യേണ്ടതെന്തെന്നാൽ, ഇംഗ്ലീഷ്ഭാഷയിൽ വിദ്യാഭ്യാസം ചെയ്യാൻ സൌകര്യമുള്ളവർ അങ്ങിനെ ചെയ്യട്ടെ എന്നു വെക്കുക; പരക്കെ ജനങ്ങൾക്ക്, ഇംഗ്ലീഷ്ഭാഷാഭ്യാസംകൊണ്ടു മററുള്ളവൎക്ക സിദ്ധിക്കുന്ന ഫലം—മുഴുവനില്ലെങ്കിൽ അതിന്റെ ഏതാനും ഭാഗമെങ്കിലും— നാട്ടുഭാഷ വഴിക്കു സിദ്ധിക്കുന്നതിനുള്ള ഏർപ്പാടുകളും ചെയ്യുക. വളരെ ഗൌരവമുള്ള ഈ സംഗതിയെ ശരിയായിട്ടു മനസ്സിലാക്കി വേണ്ടപോലെ പ്രവൃത്തിക്കേണ്ട ചുമതല പ്രധാനമായിട്ടു ഭരണകർത്താക്കന്മാൎക്കാകുന്നു. ഈ കാൎയ്യത്തിൽ ജനങ്ങൾക്കുള്ള ചുമതല ഒട്ടും കുറയുന്നതല്ല. നാട്ടുഭാഷയിൽ വിദ്യാഭ്യാസം നടത്തുന്നതിനു ഗ്രന്ഥദൌർല്ലഭ്യം ഒരു ന്യൂനതയായി കണക്കാക്കുവാൻ പാടില്ല. ആവശ്യം ബലമായിട്ടുണ്ടാകുന്നതായാൽ ഗ്രന്ഥങ്ങളും വന്നുചേരുന്നതാണ്. ലോകത്തിൽ മനുഷ്യർ നിൎമ്മിച്ചിട്ടുള്ള സകല പദാർത്ഥങ്ങളും, തത്തൽകാലങ്ങളിൽ അതാതിനുള്ള ആവശ്യം നേരിട്ടപ്പോൾ ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാകുന്നു. അല്ലാതെ ആദ്യം അവയെ ഉണ്ടാക്കീട്ടു പിന്നെ അവയെക്കൊണ്ടുള്ള പ്രയോജനം കണ്ടുപിടിക്കയല്ല ഉണ്ടായിട്ടുള്ളത്. വ്യാകരണശാസ്ത്രമുണ്ടായിട്ടല്ല ഭാഷയുണ്ടായത്. ശാസ്ത്രീയമായ സാങ്കേതികശബ്ദങ്ങളുണ്ടായതിന്റെ

ശേഷമല്ല മനുഷ്യരുടെ ഇടയിൽ ശാസ്ത്രതത്വങ്ങളുടെ ജ്ഞാനമുണ്ടായത്.

* * * * * * * * * *

മിസ്റ്റർ ഈശ്വരപ്പിള്ളയുടെ ഉപന്യാസം 'പ്ലാറ്റുഫാറ'ത്തിന്മേൽ കയറിനിന്നു പ്രസംഗിക്കേണ്ട രീതിയിൽ തന്നെയാണ് രചിക്കപ്പെട്ടിട്ടുള്ളത്. പ്രതിപാദ്യവിഷയത്തിലേക്കു സഭ്യന്മാരുടെ ശ്രദ്ധയെ ആകർഷിക്കുന്നതിന് ആരംഭത്തിൽ മനോജ്ഞമായി ചില പൊടിക്കൈകളും പ്രയോഗിച്ചിട്ടുള്ളതു തരക്കേടില്ല. ആകപ്പാടെ എല്ലാം നന്നായി. എങ്കിലും ലഘുവായ ഒരു ദോഷം തോന്നിയതു പറഞ്ഞാൽ വിരോധമില്ലെന്നു വിചാരിക്കുന്നു. മിസ്റ്റർ പിള്ള വിഷയമെല്ലാം ആദ്യം ഇംഗ്ലീഷിൽ ചിന്തിച്ചതിന്റെ ശേഷം പിന്നീടു മലയാളത്തിലേക്കു (സാധാരണ പറഞ്ഞുവരാറുള്ളതുപോലെ) 'തൎജ്ജമ' ചെയ്തുച്ചരിച്ചതാണ് എന്നാണ് ആ ഉപന്യാസത്തിലുള്ള പല പ്രയോഗങ്ങളെയും കണ്ടപ്പോൾ തോന്നിയത്. ചെറുപ്പം മുതൽക്കുതന്നെ ഇംഗ്ലീഷ്ഭാഷയെ പഠിക്കുകയും, വിദ്യാഭ്യാസം മുഴുവനും ആ ഭാഷയിൽതന്നെ നടത്തുകയും ചെയ്തിരിക്കുന്ന ഒരാളെ സംബന്ധിച്ചേടത്തോളം ആ ന്യൂനത ഒരുവിധം ക്ഷന്തവ്യമാണ് എന്നു പറയാം. എന്നാൽ ഭാഷയെ സംബന്ധിച്ച് ഇങ്ങിനെ ഒരു ന്യൂനതയ്ക്കു മിസ്റ്റർ ഈശ്വരപിള്ള മാത്രം കുററക്കാരനാണ് എന്നല്ല പറയുന്നത്. നാട്ടുകാരിൽ ഇംഗ്ലീഷ് പഠിച്ച വിദ്വാന്മാരായിട്ടുള്ള പലരും ഈ കാര്യത്തിൽ അപരാധികളാകുന്നു. നാട്ടുകാരും ഭരണകർത്താക്കന്മാരും മലയാളഭാഷയെ ആദരിക്കുന്നതു പോരാ എന്ന മിസ്റ്റർ പിള്ളയുടെ ഉപന്യാസവിഷയത്തിലേക്ക് ഇതുതന്നെ ഒരു നല്ല തെളിവാകുന്നു.

* * * * * * * * *

സഭാസംബന്ധമായിട്ടുണ്ടായ പ്രസംഗങ്ങളിൽ മേൽ നിരൂപിക്കപ്പെട്ടവ മാത്രമേ എനിക്കു കാണുവാൻ തരമായുള്ളൂ. വേറെയും

പാ, മഹാന്മാർ പല വിഷയങ്ങളെപ്പററി പ്രസംഗിക്കുകയുണ്ടായി എന്നു ഭാഷാപോഷിണി പ്രത്യേകറിപ്പോർട്ടരുടെ റിപ്പോർട്ടിൽ കാണുന്നുണ്ട്. അവയിൽ ഏററവും പ്രധാനമായി ആ മഹാൻ എടുത്തു പറയുന്നതു മിസ്റ്റർ ഉള്ളൂർ. എസ്. പരമേശ്വരയ്യരുടെ പ്രസംഗമാകുന്നു. അതു 'പ്രത്യേകം പ്രശംസനീയവും ഹൃദയംഗമവും സാരസമ്പൂർണ്ണവും യുക്തിയുക്തവും ഗംഭീരരമണീയവും (!) ആയിരുന്നു' എന്നു പറഞ്ഞിട്ടും റിപ്പോർട്ടർക്കു മതിയായില്ല; 'മിസ്റ്റർ' 'അയ്യർ അനന്താംശസംഭൂതനാണെന്നും ഗീഷ്പതിയുടെ അവതാരപുരുഷനാണെന്നും പ്രസംഗം കേട്ടവരെല്ലാവരും വിചാരിച്ചുപോയി' എന്നിങ്ങിനെയെല്ലാം റിപ്പോർട്ടർ വച്ചുമിനിച്ചിട്ടുള്ളത് വാസ്തവമോ, സ്തുതിയോ, കലാശൽക്കൂട്ടലോ എന്തായാലും, ഇത്രവളരെ വിശേഷണങ്ങളെക്കൊണ്ടു വിശിഷ്ടമാക്കിത്തീർത്തിരിക്കുന്ന ആ പ്രസംഗത്തെ പ്രസിദ്ധംചെയ്തിട്ടുണ്ടായിരുന്നുവെങ്കിൽ ഒന്നു വായിച്ചുനോക്കാമായിരുന്നു.

* * * * * * * * *

സഭാനിശ്ചയങ്ങളെ പററിയാണ് ഇനി കുറച്ചുപറവാനുള്ളത്. സഭയിൽ പാസ്സാക്കിട്ടുള്ള നാലാം നിശ്ചയത്തെ താങ്ങിക്കൊണ്ടു വടക്കുംകൂർ 'സീനിയർ' രാജാ അവർകൾ സഭമുമ്പാകെ കൊണ്ടുവന്നിട്ടുള്ള മൂന്നു നാലു സംഗതികൾ വിലപിടിച്ചവതന്നെയാകുന്നു. അവയിൽ 'എല്ലാ പബ്ലിക്ക് കോടതികളിലും മററാപ്പീസ്സുകളിലും മലയാളഭാഷതന്നെ ഉപയോഗിക്കണമെന്നും മലയാളത്തിൽതന്നെ എല്ലാറിക്കാർട്ടുകളേയും ചെയ്തുവെക്കണമെന്നും കൊച്ചി തിരുവിതാംകൂർ ഗവർമ്മെണ്ടുകളോടാവശ്യപ്പെടണം' എന്ന നിശ്ചയം ഏററവും ആവശ്യമായിട്ടുള്ളതാണ് എന്ന് ആ രണ്ടു ഗവർമ്മെണ്ടുവകയായി പ്രസിദ്ധംചെയ്തുവരുന്ന ഗസററുകളിലെ പല ഭാഗങ്ങളിലുമുള്ള ഭാഷയുടെ രീതി നോക്കുമ്പോൾ എനിക്കു തോന്നാറുണ്ട്. വളരെ ഗൌരവമുള്ള ഭാഷയിൽ രചിക്കപ്പെടേണ്ട രാ

ജ വിളംബരങ്ങളെ ഇത്ര ആഭാസമായ വിധം എഴുതി പ്രസിദ്ധം ചെയ്യുവരുന്നതിനെപ്പറ്റി ആശ്ചര്യവും വ്യസനവും തോന്നാവുണ്ട്. ഭരണകർത്താക്കന്മാർ ഈ കാര്യത്തിൽ എത്രതന്നെ അശ്രദ്ധയാണ് കാണിക്കുന്നതെന്നു ഗസറ്റുകൾ നല്ലവണ്ണം വെളിവാക്കിത്തരുന്നുണ്ട്. ഏതായാലും വിലപിടിച്ച കാര്യങ്ങളെപ്പറ്റി എഴുതി ഉണ്ടാക്കേണ്ട സന്ദർഭങ്ങളിൽ ബ്രിട്ടീഷ്ഗവർമ്മെണ്ട് അതിന്നു വാസനയുള്ള ഒരാളെ പ്രത്യേകം നിയമിക്കുക പതിവാണെന്നു കേട്ടിട്ടുണ്ട്. വിഷയത്തിന്റെ ഗൌരവംപോലെ ഭാഷയും നന്നായിരിക്കണമെന്ന കാര്യത്തിൽ അവർക്ക് അതിനിഷ്കർഷയാകുന്നു. തിരുവിതാംകൂറിലും കൊച്ചിയിലും ഇംഗ്ലീഷ്ഭരണം ഇത്ര കലശലാവുന്നതിന്നുമുമ്പ്, വിഷയത്തിന്റെ വലിപ്പംപോലെ ഭംഗിയായ ഭാഷയിൽ എഴുതിയിരുന്ന ഉദ്യോഗസ്ഥന്മാർ പലരുമുണ്ടായിരുന്നു. സർക്കാർ വക പഴയ റിക്കാർട്ടുകളെ പരിശോധിച്ചാൽ ഈ സംഗതി സ്പഷ്ടമാകുന്നതാണ്. ഗസററ് വായിക്കുമ്പോൾ ഇംഗ്ലീഷ്ഭാഷ നമ്മുടെ സ്വന്തഭാഷയും മലയാളഭാഷ ഏതോ ഒരന്യഭാഷയുമാണ് എന്നാണ് തോന്നുന്നത്. നമ്മുടെ ഗവർമ്മെണ്ടുകൾക്കു സ്വന്തഭാഷയെ സംബന്ധിച്ച് ഇത്രയും ആദരവില്ലാതെ വന്നുവരുന്നതു മഹാ കഷ്ടംതന്നെ എന്നേ പറവാനുള്ളു. ഭരണകർത്താക്കന്മാർ ഈ കാര്യത്തിൽ കുറച്ചൊന്നു മനസ്സുവെച്ചാൽ കൊള്ളാമെന്നൊരപേക്ഷയുണ്ട്. ഗസററ് ഭാഷയെ ശുദ്ധമാക്കുവാൻ വളരെ പ്രയാസമുണ്ടെന്നു തോന്നുന്നില്ല. ഇംഗ്ലീഷ്ഭാഷയിൽ സാമാന്യവ്യുല്പത്തിയും മലയാളത്തിൽ വ്യുല്പത്തിവിശേഷവും ഗദ്യമെഴുതുവാൻ ശീലവുമുള്ള ഒരാളെ ഗസററ് ഡിപ്പാർട്ടുമെണ്ടിൽ വെക്കുക. അയാൾക്കു സഹായികളായി ഒന്നോ രണ്ടോ പേരെയും നിയമിക്കുക. ഗസററിൽ പ്രസിദ്ധപ്പെടുത്തേണ്ട സകല കാര്യങ്ങളേയും ആ ഉദ്യോഗസ്ഥൻ പരിശോധിച്ചതിന്റെ ശേഷമേ അച്ചടിക്കുകയുള്ളു എന്നും വ്യവസ്ഥപ്പെടുത്തുക. ഭാഷയെ ശുദ്ധീകരിക്കുന്ന കാര്യത്തിൽ ആദ്യമായിട്ടിങ്ങിനെ ഒരേറ്റു

ഗവൎമ്മെണ്ടുകൾ ചെയ്യുന്നതായാൽ പിന്നെ ബാക്കിയുള്ള സൎക്കാർ റിക്കാൎട്ടുകളുടെ ഭാഷ ശുദ്ധമാക്കേണ്ടതിന്നുള്ള മാൎഗ്ഗം എളുപ്പമായിരിക്കുന്നതാണ്. കാലക്രമംകൊണ്ടു സൎക്കാർറിക്കാൎട്ടുകൾ മിക്കതും മലയാളഭാഷയിൽതന്നെ ആയിത്തീരുവാനും വഴിയുണ്ട്. 'എങ്ങിനെയെന്നാൽ, ഓരോ വിഷയങ്ങളെപ്പറ്റി ഉദ്യോഗസ്ഥന്മാൎക്ക നല്ലഭാഷയിൽ എഴുതുവാൻ വശമില്ല എന്ന കാരണത്താൽ മാത്രം റിക്കാൎട്ടുകളെ ഇംഗ്ലീഷ്ഭാഷയിലാക്കിത്തീൎക്കുക എന്നത് ഒട്ടും അസാധാരണമല്ല. എന്നാൽ ഗവൎമ്മെണ്ടുതന്നെ ഭാഷയുടെ കാൎയ്യത്തിൽ നിഷ്കൎഷിക്കുമെന്നു വരുമ്പോൾ ഉദ്യോഗസ്ഥന്മാൎക്ക് അതു ശീലിക്കാതെ നിവൃത്തിയില്ലെന്നാവും. അപ്പോൾ മിക്ക റിക്കാൎട്ടുകളും പ്രായേണ നല്ലഭാഷയിൽതന്നെ ആയിത്തീരുകയും ചെയ്യും.

* * * * * * * * *

“ചേമ്പേഴ്സ് ട്വെന്റിയത്ത് സെഞ്ചുറി ഇംഗ്ലീഷ്ഡിക്ഷ്ണറി [Chambers's Twentieth Century English Dictionary] എന്ന ഇംഗ്ലീഷ്നിഘണ്ടു മലയാളത്തിലേക്ക തൎജ്ജമ ചെയ്യുവാൻ താഴെ പറയുന്നവരോടപേക്ഷിക്കണം” എന്ന സഭാനിശ്ചയം കുറെ ഭയങ്കരമായിട്ടാണ് തോന്നിയത്. അതിനെപ്പറ്റി ഈ കുറിപ്പിൽ പറഞ്ഞാൽ മതിയാവില്ല. അതിനാൽ ആ വിഷയം വേറൊരു ദിക്കിലേക്ക * നീട്ടിവെച്ചു.

* * * * * * * * *

മലയാളഭാഷാഗദ്യരചനയ്ക്ക് ഐകരൂപ്യം വരുത്തുന്ന കാൎയ്യത്തിൽ ചില നിശ്ചയങ്ങൾ ചെയ്യേണ്ടതാണ് എന്നു മിസ്റ്റർ വി. മാധവൻപിള്ള അഭിപ്രായപ്പെട്ടതോടുകൂടി ഞാനും യോജിക്കുന്നു. ഈ സംഗതിയെ പറ്റി രണ്ടുവാക്ക പറവാനുണ്ട്. ലവലേശം ദുൎവിചാരത്തോടുകൂടിയല്ലായ്കയാൽ താഴെപറയുന്നതിനെ അധി

* ഇതിൽതന്നെ മറ്റൊരിടത്തു ചേൎത്തിരിക്കുന്ന ‘മലയാളനിഘണ്ടു’ വിമൎശനമാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നത് (പ്രസാധകൻ.).

ക്ഷേപവാക്കായിട്ടെടുക്കാതിരിപ്പാൻ മാന്യവായനക്കാരോട് അപേക്ഷിച്ചുകൊള്ളുന്നു. ഭാഷയ്ക്കു കനം പിടിപ്പിക്കുവാനോ എന്നു തോന്നുമാറ് ചിലരുടെ ഗദ്യങ്ങളിൽ ''ഘടപടായമാനമായും ഢുഘുഢലിയമാനമായും ഇദംപ്രഥമമായി ശ്രവണപുടങ്ങൾക്കു പുതുതരിയമാനമായും കുലാകഷായമാനമായും സർവ്വംകഷായമാനമായും കിംബഹുനാ ശേഷനും ശേഷിപോരാ എന്ന മാനമായും'' എന്നിങ്ങനെയുള്ള രീതിയിൽ ചിലരെല്ലാം പ്രയോഗിച്ചു കാണുന്നത് അത്ര ശ്ലാഘനീയമാണെന്നു തോന്നുന്നില്ല. വലിയ സംസ്കൃതപദങ്ങളെ ഉപയോഗിച്ചാലേ ഭാഷയ്ക്കു ഗൌരവമുണ്ടാവുകയുള്ളൂവെന്നു വിചാരിക്കുന്നതു തെറ്റാകുന്നു. സംസ്കൃതജ്ഞാനമില്ലാത്തവർ വലിയസംസ്കൃതപദങ്ങളെ ഉപയോഗിക്കുമ്പോൾ അവ അസ്ഥാനത്തായിപ്പോകുവാനെളുപ്പമാകുന്നു. അപ്പോൾ അതു ചിരിവരുത്തക്കവിധം ഗോഷ്ഠിയാവുകയും ചെയ്യും. വലിയവർ കാട്ടിയതു കണ്ടു ഭ്രമിച്ചു ചെറിയവരായ നമ്മളിൽ ചിലർ അതുപോലെ കാട്ടുവാൻ ശ്രമിച്ചാൽ അതൊരു കുഴിയിൽ ചാടുകയേയുള്ളു. അതിനും പുറമെ, വലിയ വാചകങ്ങളെ കെട്ടിച്ചമയ്ക്കുമ്പോൾ ഉപവാചകങ്ങളായിട്ടുള്ളവ പ്രധാനവാചകത്തോടു വേണ്ടപോലെ സംബന്ധിച്ചിരിക്കുന്നുണ്ടോ—എല്ലാം ശരിയായിട്ടു അന്വയിക്കുന്നുണ്ടോ—എന്ന സംഗതിയിൽ ചില ഗദ്യകാരന്മാർ മനസ്സിരുത്തുന്നതു മതിയാകുന്നില്ല. അപ്പോൾ പ്രായേണ സർവ്വംകഷായമാനമായിട്ടുതന്നെ ഭവിക്കുവാനേ വഴിയുള്ളു.



